# അന്യാപദേശശതകം

കേരളവർമ്മാ

വലിയകോയിത്തമ്പുരാൻ



# അന്യാപദേശശതകം

ശ്രീനീലകണ്ഠദീക്ഷിതരുടെ സംസ്കൃതകൃതിയെ

**കേരളവൎമ്മാ**

സി. എസ്. ഐ., എഫ്. എം. യു., എം. ആർ. എ. എസ്.,

എഫ്. ആർ. എച്ച്. എസ്.,

വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു്

## മണിപ്രവാളത്തിൽ

പരിഭാഷപ്പെടുത്തിയതു്.

മൂലത്തോടും,

സ്വൎഗ്ഗാരോഹണം ചെയ്ത

മഹാമഹിമശ്രീ സ്വാതിതിരുനാൾ

**മഹാരാജാവു തിരുമനസ്സുകൊണ്ടു്**

ഉണ്ടാക്കിയ അവതാരികകളോടും,

എം. രാജരാജവൎമ്മരാജാ, എം. എ., തമ്പുരാനാൽ

ഉണ്ടാക്കപ്പെട്ട വ്യാഖ്യാനത്തോടും കൂടി

തിരുവനന്തപുരം

കമലാലയം അച്ചുക്കൂടത്തിൽ അച്ചടിക്കപ്പെട്ടതു്

൧൦൮൨.

൫-ാം പതിപ്പു കോപ്പി ൫൦൦.

# ANYAPADESA SATAKAM,

TRANSLATED INTO

# MANIPRAVALAM,

FROM

THE SANSKRIT POEM OF

SRI NILAKANTA DIKSHITAR,

BY

KERALA VARMA,

C. S. I., F. M. U., M. R. A. S., F. R. H. S.,

VALIYA KOIL TAMPURAN,

WITH THE ORIGINAL,

THE AVATARIKAS WRITTEN

BY

HIS ILLUSTRIOUS HIGHNESS

THE LATE SVATI TIRUNAL MAHARAJA,

AND A COMMENTARY

BY

M. RAJARAJA VARMA, M. A.

Kamalalaya Printng Works

TRIVANDRUM

1092.



# പ്രസ്താവന

സാഹിത്യസംരംഭമെല്ലാം ശമിച്ച് നിർവ്വാണമായ അഗ്നിപർവ്വതം പോലെ അടങ്ങിയിരിക്കുന്ന ഞാൻ ഇപ്പോൾ ഈ "അന്യാപദേശമണിപ്രവാള"ത്തെ നിർമ്മിക്കാൻ ഉദ്യമിച്ചതിനുള്ള സംഗതിയെ കുറിച്ച് ജിജ്ഞാസ ജനിക്കാവുന്ന ജനങ്ങളുടെ അറിവിനായി മാത്രമാണ് ഈ പ്രസ്താവനയെ ഇതിൽ ചേർക്കുന്നതു്.

ഇതിനു മുൻപിൽ നടന്ന ഭാഷാപോഷിണീസഭായോഗത്തിൽ ഞാൻ ചെയ്ത പ്രാരംഭപ്രസംഗത്തിന്റെ ഉപക്രമത്തിൽ ശ്രീ നീലകണ്ഠദീക്ഷിതരുടെ "അന്യാപദേശശതക"ത്തിലെ 'കിം പുഷ്ണാസി മൃഗാൻ മൃഗാദനകുലാൽ കിം വാ പരം ത്രായസേ' ഇത്യാദി ശ്ലോകത്തെ പ്രകൃതവശാൽ പ്രസ്താവിക്കയുണ്ടായി. തദനന്തരം ആ പ്രസംഗത്തെ "ഭാഷാപോഷിണി" മാസികയ്ക്കായി എഴുതി അയച്ചപ്പോൾ മേൽ പറഞ്ഞ ശ്ലോകത്തെ ഭാഷയാക്കി അയക്കുന്നതു് യുക്തമായിരിക്കുമെന്നു വിചാരിച്ച് അപ്രകാരം ചെയ്തു. അപ്പോൾ ഈ സരസമായ ശതകം മുഴുവനും ഭാഷയാക്കിയാൽ നന്നായിരിക്കുമല്ലോ എന്നൊരു വിചാരം എന്റെ മനസ്സിൽ അങ്കുരിച്ചു.

ഈ "അന്യാപദേശശതക" ത്തിനു ൧൦൨൨-ാമാണ്ടു നാടുനീങ്ങിയ കവികുലശേഖരനായ സ്വാതിതിരു

നാൾ മഹാരാജാവു് പ്രതിപദ്യം അവതാരിക എഴുതിചേൎത്തിട്ടുണ്ടായിരുന്നതും, എന്റെ മാതുലനും ഇപ്പോൾ രാജ്യഭാരം ചെയ്യുന്ന ശ്രീമൂലകമഹാരാജാവിന്റെ പിതാവും ആയ എന്റെ ഗുരുനാഥൻ ഇതിൽ നാല്പതിലധികം ശ്ലോകങ്ങൾക്കു് എത്രയും ഹൃദയംഗമമായ ഒരു വ്യാഖ്യാനം സംസ്കൃതത്തിൽ നിൎമ്മിച്ചിട്ടുണ്ടായിരുന്നതിനെ അവിടുന്നു് എന്നെക്കൊണ്ടു വായിപ്പിച്ചു് ആവശ്യപ്പെട്ട ഘട്ടങ്ങളിൽ അൎത്ഥം പറഞ്ഞു തന്നിട്ടുണ്ടായിരുന്നതും ഈ സരസമായ കാവ്യത്തിൽ എനിക്കു വിശേഷപ്രതിപത്തിയെ ജനിപ്പിക്കുന്നതിനു കാരണമായി തീൎന്നിട്ടുണ്ടു്. അതിനാലാണു് ഇതു മുഴുവനും മണിപ്രവാളമാക്കാൻ ഒന്നു ശ്രമിച്ചാലെന്താണു് എന്നൊരു വിചാരം എന്റെ മനസ്സിൽ ആവിൎഭവിച്ചതു്. അതിന്റെ ശേഷം പല ജോലികളുടെയും ഇടയിൽ ഞാൻ ഇതിലെ പദ്യങ്ങളെ ദിവസംപ്രതി ഒന്നും രണ്ടും മൂന്നും വീതമായി ഭാഷയാക്കാൻ തുടങ്ങി.

എന്റെ ആദ്യഭാഷാകൃതിയായ "കേരളീയഭാഷാശാകുന്തള"ത്തിലും അനന്തരഭാഷാകൃതിയായ "അമരുകമണിപ്രവാള"ത്തിലും ദ്വിതീയാക്ഷരപ്രാസത്തിൽ വ്യഞ്ജനങ്ങൾക്കും സ്വരങ്ങൾക്കും ഐകരൂപ്യം ഉണ്ടായിരിക്കണമെന്നുള്ള നിൎബന്ധത്തെ അനേകം പദ്യങ്ങളിൽ ശരിയാക്കി കൊണ്ടുപോയിട്ടുണ്ടായിരുന്നെങ്കിലും സാൎവ്വത്രികമായി ഞാൻ ആ നിൎബന്ധത്തെ അതിൽ രണ്ടിലും അനുവൎത്തിച്ചിട്ടുണ്ടായിരുന്നില്ല. അതു് ഉദാസീനതകൊണ്ടു മാത്രമല്ലാതെ അശക്തികൊണ്ടല്ലായിരുന്നു എന്നു പറയുന്നതിൽ ആത്മപ്രശംസ സ്ഫുരിക്കുന്നുണ്ടെങ്കിൽ

അതിനെ മഹാന്മാർ ക്ഷമിച്ചുകൊള്ളുമാറാകണം. ദ്വിതീയാക്ഷരപ്രാസം തന്നെ അത്ര ആദരണീയമല്ലെന്നുള്ള അഭിപ്രായത്തോടുകൂടി എന്റെ പ്രിയശിഷ്യനായ ഭാഗിനേയൻ രാജരാജവൎമ്മാ, എം. ഏ., എം. ആർ. ഏ. എസ്, കോയിതമ്പുരാൻ "ഭാഷാമേഘസന്ദേശ"വും "ഭാഷാകുമാരസംഭവ"വും ചമച്ച് സഹൃദയഹൃദയാഹ്ലാദം ജനിപ്പിച്ചപ്പോൾ ദ്വിതീയാക്ഷരപ്രാസത്തെ കുറിച്ചുള്ള എന്റെ അസാമാന്യമായ നിൎബന്ധത്തെ ഉപേക്ഷിക്കാതെ തന്നെ ഒരു സരസകാവ്യം നിൎമ്മിക്കാവുന്നതല്ലയോ എന്നൊന്നു പരീക്ഷിക്കാനായിട്ടാണ് ഞാൻ "മയൂരസന്ദേശം" എന്ന സ്വതന്ത്രകൃതിയെ അകാലത്തുണ്ടാക്കിയത്. എന്നാൽ ഒരു സ്വതന്ത്രകാവ്യത്തിലെന്നപോലെ തന്നെ ഒരു ഭാഷാന്തരകൃതിയിൽ മേൽപ്പറഞ്ഞ ദ്വിതീയാക്ഷരപ്രാസവിഷയമായ നിൎബന്ധം സാൎവ്വത്രികമായി ഘടിപ്പിക്കാവുന്നതാണൊ എന്നു പരീക്ഷിക്കാൻ ഈ "അന്യാപദേശമണിപ്രവാള"ത്തിൽ ഞാൻ ചെയ്തിട്ടുള്ള ശ്രമം അനായാസേന സഫലമായി തീൎന്നിരിക്കുന്നു എന്നുള്ള ബോധം സാമാന്യേന സഹൃദയന്മാൎക്കെല്ലാവൎക്കും ഉണ്ടാകാതിരിക്കയില്ലെന്നാണ് എന്റെ വിശ്വാസം.

ദ്രാവിഡന്മാരും കേരളീയന്മാരും ആയ പ്രാചീന ഭാഷാമഹാകവികൾ അവ്യഭിചാരേണ ആദരിച്ചിരുന്നതായ ദ്വിതീയാക്ഷരപ്രാസത്തെ തീരെ ഉപേക്ഷിക്കുന്നതിനേക്കാൾ അതിൽ യഥാശക്തി സ്വരവ്യഞ്ജനങ്ങൾക്കു സാരൂപ്യത്തെ ഉണ്ടാക്കാൻ ശ്രമിക്കയാണ് ആധുനികകവികളിൽ ശക്തിമാന്മാർ ചെയ്യേണ്ടതെന്നുള്ള എന്റെ

അഭിപ്രായത്തെ ഇദാനീന്തനന്മാരായ സൽകവികളിൽ ചിലർ ആദരിക്കാതിരിക്കുന്നില്ലെന്നുള്ളതു് എനിക്കു് അനല്പമായ ചാരിതാൎത്ഥ്യത്തിനു കാരണമാണു്. ഭാഷാകവിതയിൽ പ്രാസനിർബന്ധം കൂടാതിരുന്നാൽ പദ്യങ്ങൾക്കു് അധികലാളിത്യമുണ്ടായിരിക്കുമെന്നുള്ളതു വാസ്തവമാണെങ്കിൽ ഭാഷാഗദ്യങ്ങൾക്കു തദധികമായ ലാളിത്യമുണ്ടായിരിക്കുമെന്നുള്ളതു് അതിലുമധികം വാസ്തവമാകകൊണ്ടു് ഭാഷാപണ്ഡിതന്മാർ പദ്യനിൎമ്മാണത്തിൽ പ്രവൎത്തിക്കാതിരിക്കയാണല്ലൊ വേണ്ടതു്. അതു ചെയ്യാതിരിക്കുന്ന സ്ഥിതിക്കു ഭാഷാകവിതയിൽ യഥാശക്തി പ്രാസത്തെ നിൎവ്വഹിച്ചുകൊണ്ടുപോകതന്നെയാണു് വേണ്ടതു് എന്നാണു് എന്റെ പക്ഷം.

ഈ "അന്യാപദേശമണിപ്രവാള"ത്തിൽ ഏതാനും പദ്യങ്ങൾ തീൎന്നവയെ എന്റെ ഭ്രാതുഷ്പുത്രനും സാഹിതീരസജ്ഞനും ആയ എം. രാജരാജവൎമ്മ രാജാ, എം. ഏ., നോക്കി അഭിനന്ദിച്ചപ്പോൾ ഇതിനൊരു വ്യാഖ്യാനം എഴുതാമോ എന്നു ഞാൻ ചോദിച്ചതിനെ സന്തോഷപൂൎവ്വം കയ്യേല്ക്കൊണ്ടു് ഉടനെ അതിനായി ഉദ്യമിച്ചു് അപ്പൊഴപ്പോൾ എഴുതിയതിനെ എന്റെ അടുക്കൽ കൊണ്ടുവന്നു കാണിച്ചിരുന്നതു് ഈ കൃതിയെ പൂരിപ്പിക്കുന്നതിലേക്കു് എനിക്കു് ഒരു പ്രോത്സാഹകമായി തീൎന്നിട്ടുണ്ടു്. ഇതിലെ അവതാരികകളെ ഇതിന്റെ വ്യാഖ്യാതാവായ രാജാവു തന്നെ ഭേദപ്പെടുത്തുകയും ചിലതിനെ മാററി ഉണ്ടാക്കുകയും ചിലതിൽ തന്റെ അഭിപ്രായപ്രകാരം ചിലെടത്തു് ആക്ഷേപയോഗ്യങ്ങളായ ഭാഗങ്ങളെ എടുത്തുകാണിക്കയും മററും ചെയ്തു് തന്റെ വ്യാഖ്യാനത്തെ

വിദ്വജ്ജനമോദനീയമാക്കീട്ടുണ്ട്. മൂലഗ്രന്ഥകാരന്റെ അഭിപ്രായത്തെ കുറിച്ചും വ്യാഖ്യാതാവു് ചിലെടത്തു് ആധുനികസിദ്ധാന്തപ്രകാരം യുക്തിവാദത്തെ ഉപന്യസിച്ചിട്ടുള്ളതു് നവീനമതപക്ഷപാതികളായ പണ്ഡിതന്മാക്കു് അഭിമതമായിതന്നെ ഇരിക്കുമെന്നു വിശ്വസിക്കുന്നു. സവ്വഥാ ശ്ലാഘനീയമായ ഈ വ്യാഖ്യാനത്തിൽ ശബ്ദവിസ്താരം അല്പം അധികമായിപ്പോയിട്ടുണ്ടോ എന്നൊരു ശങ്കയ്ക്കവകാശം ഉണ്ടാകാമെങ്കിൽ അതു വ്യുൽപത്തിദാഢ്യമില്ലാത്തവക്കും സുഖബോധത്തിനു വേണ്ടി മാത്രമാണെന്നുള്ള സമാധാനം ആക്കും എളുപ്പത്തിൽ തോന്നാവുന്നതാണ്.

ഈ "അന്യാപദേശമണിപ്രവാള"ത്തെ ഞാൻ നിമ്മിച്ചുകൊണ്ടിരുന്ന സന്ദഭത്തിൽ ഇതിലെ ചില പദ്യങ്ങളെ എന്റെ പ്രാണപ്രേയസിയും സൂക്ഷ്മഗ്രാഹിണിയും രസവേദിനിയും ആയ നാട്ടുനീങ്ങിയ മഹാരാജ്ഞിയേ കേൾപ്പിച്ചപ്പോൾ അവിടുന്നു് അവയെ അസാമാന്യമായി അഭിനന്ദിക്കയും ഈ ഗ്രന്ഥത്തെ ഉടനെ സമഗ്രമാക്കേണമെന്നു താൽപയ്യപ്പെടുകയും ചെയ്യുതുകൂടി എന്നെ ഈ പരിഭാഷാപൂരണത്തിൽബലവത്തരമായി ത്വരിപ്പിച്ചിട്ടുണ്ടെന്നുള്ള വാസ്തവത്തെ ഇവിടെ പ്രസ്താവിക്കാതിരിക്കാൻ എനിക്കു മനസ്സു വരുന്നില്ല.

ഭാഷാന്തരം പൂത്തിയായതിന്റെ ശേഷം ഒരിക്കൽ അന്നു "വിദ്യാവിനോദിനി" പത്രാധിപരായിരുന്ന എന്റെ സ്നേഹിതൻ തോട്ടക്കാട്ടു കുഞ്ഞുകൃഷ്ണമേനോൻ, ബി. ഏ., എം. ആർ. ഏ. എസ്., എഫ്. ആർ. എച്ച്. എസ്. ഇവിടെ വന്നു് എന്നെ കാണുകയും ഈ കൃതി

യെ വായിച്ചുനോക്കുകയും ഉണ്ടായതിൽ അയാളുടെ അപേക്ഷാപ്രകാരം ഈ "അന്യാപദേശമണിപ്രവാളം" മുഴുവനും എന്റെ പ്രിയശിഷ്യനായ എ. ആർ. രാജരാജവൎമ്മാ കോയിത്തമ്പുരാന്റെ എത്രയും ഹൃദയംഗമകളായ ചെറിയ അവതാരികകളോടുകൂടി "വിദ്യാവിനോദിനി"യുടെ രണ്ടു മൂന്നു പ്രതികളിലായി പ്രസിദ്ധപ്പെടുത്തീട്ടുണ്ടായിരുന്നു.

ഈ പ്രസ്താവനയിൽ ഇത്രമാത്രമല്ലാതെ എനിക്കു മറ്റൊന്നും പ്രസ്താവിപ്പാനുള്ളതായി തോന്നുന്നില്ല.



*Trivandrum*
*10th July 1902.*

KERALA VARMA.





ശ്രീരസ്തു

# അന്യാപദേശശതകം

## മണിപ്രവാളം

## സവ്യാഖ്യാനം



ഏകേനൈവ പ്രഭുണാ ബഹുഷു ജനേഷു സമം പാല്യമാനേഷു സത്സ്വപി തത്ര കേചിൽ സ്വപ്രകൃത്യനുസാരേണ തസ്യൈവ പ്രഭോശ്ശുഭാനി അന്യേ തദിതരാണി ച മനസാ ധ്യായന്തീത്യാഹ:—

൧. ഛായാവൃക്ഷമുപാശ്രയന്തി പഥിഷു ശ്രാന്താ ഹി പാന്ഥാസ്സമം
തേഷ്വേകോഽസ്യ ശുഭം ശുഭേന മനസാ ഹ്യേഷ്യന്നനുധ്യായതി |
അന്യോ ഹന്തുമപേക്ഷതേഽസ്യ വിടപാനാധാരയഷ്ടേഃ കൃതേ
കശ്ചിന്നിശ്ചിനുതേ കവാടഫലകം കർത്തും തമേവ ക്ഷണാൽ. ||

ഒരേ പ്രഭുവിനാൽ തന്നെ രക്ഷിക്കപ്പെടുന്ന അനേകം ജനങ്ങളിൽ ചിലർ അദ്ദേഹത്തിന ഗുണത്തെയും, മററു ചിലർ ദോഷത്തെയും, അവരവരുടെ സ്വഭാവഭേദമനുസരിച്ചു ഇച്ഛിക്കുന്നു എന്ന പറയുന്നു:—

ശ്രാന്തരായ് തണൽമരത്തെയൊന്നിനെ-
യണഞ്ഞു പാന്ഥർ മരുവീടവേ
സ്വാന്തമോദമൊടൊരുത്തനങ്ങു
കരുതുന്നതിന്ന ഫലവും ശുഭം |

ക്ഷാന്തമായൊരു വടിക്കതിന്റെ
വിടപച്ഛിദക്കൊരുവനോർത്തിട്ടു-
ന്നാന്തരം ഷരനറച്ചിടുന്നതു
മറിച്ചുടൻ കതകു തിക്കുവാൻ. ||

## വ്യാഖ്യാനം

“വെള്ളിക്കുന്നിലമന്ന ഗംഗയോടഹോ! മേളിച്ചു തുള്ളും ഭവാൻ
കൊള്ളാം, മാല, വിഭൂതി, തോലിവ ധരിച്ചുള്ളോരു സന്ന്യാസിയായ്,”
ഉള്ളിൽ കോപമൊടേവമാർത്തുമുമയേ നൽപ്പുഞ്ചിരിക്കൊഞ്ചലിൻ-
വള്ളിക്കെട്ടിലകപ്പെടുത്തി മരുവും മാരാരിയെക്കൈതൊഴാം. (൧)

നീലകണ്ഠകവിവര്യനിർമ്മിതമതായ കാവ്യതിലകത്തിനീ-
നീലകണ്ഠപദഭക്ത കേരളകവീന്ദ്രനിന്നു മലയാണ്മയിൽ
ചേലുതെല്ലുമകലാതെ ചെയ്ത പരിഭാഷ ഭാഷയിൽ വിശേഷമാ-
ഷീലു നല്ല കവികൾക്കു കാട്ടി വിലസുന്ന മാതൃകയതെന്നപോൽ. (൨)

പ്രശിഷ്യനെന്നുള്ളൊരു വത്സലത്വം
വിശിഷ്യയെന്നിൽ കരുതിപ്പിതൃവ്യൻ
വിശേഷകാവ്യാമൃതമാസ്വദിച്ചി-
ട്ടശേഷയാം വ്യാഖ്യ ചമക്കുവാനായ്. (൩)

അജ്ഞാതനായിട്ടതിനായിഹാ ഞാ-
നജ്ഞൻ തുനിഞ്ഞേൻ ഗുരുപാദമൂലം
വിജ്ഞാനദം കൈതൊഴുതിട്ടു ഭക്ത്യാ
പ്രാജ്ഞാ! ക്ഷമിച്ചീടുക ചാപലത്തെ. (൪)

അനിതരസാധാരണമായ വൈദുഷ്യത്താലും, സ്വകൃതികളുടെ അകൃത്രിമമായ ലാവണ്യത്താലും കേരളകാളിദാസനെന്നു സർവ്വജനങ്ങളാലും സ്തുതിക്കപ്പെടുന്ന കവികുലശിരോമണിയായ ശ്രീകേരളവർമ്മദേവൻ സംസ്കൃതാനഭിജ്ഞന്മാരായ കേരളീയ സഹൃദയന്മാരിൽ പരമകാരുണികം പൂണ്ട് സരസകാവ്യാമൃതാസ്വാദനദ്വാരാ നീതിശാസ്ത്രതത്വങ്ങളേയും ലോകവ്യവഹാരരഹസ്യങ്ങളേയും അവരോടു ഉപദേശിക്കുന്നതിനു ആരബ്ധകർമ്മാവായി, ഒന്നാമതു, സ്വസംരക്ഷകപ്രഭുദ്രോഹരൂപമായ മഹാപാതകത്തിൽ നിന്നു് അവരെ നിവർത്തിപ്പിക്കുന്നതിനു “ശ്രാന്തരായ്” ഇത്യാദി പ്രഥമശ്ലോകത്തെ ആരംഭിച്ചിരിക്കുന്നു. ശ്രാന്തരായ് ക്ഷീണി

ച്ചിട്ടു, കഠിനമായ വെയിലത്തു വളരെ ദൂരം നടക്കയാൽ ക്ലാന്തന്മാരായിട്ടു, എന്നൎത്ഥം, പാന്ഥർ വഴിപോക്കർ, തണൽമരത്തെയൊന്നിനെയണഞ്ഞു ഒരു തണലുള്ള മരത്തിന്റെ ചുവട്ടിൽ വന്നു, മരുവീടവെ സുഖമായി വിശ്രമിക്കുമ്പോൾ, തണൽമരം എന്നാൽ തണലുള്ള മരം എന്നൎത്ഥം; എല്ലാ മരത്തിനും തണലുള്ളപ്പോൾ തണൽശബ്ദം നിഷ്പ്രയോജനമല്ലെ? അല്ല; മരങ്ങൾക്കു തണലിനു കൂടുതൽ കുറവു പ്രത്യക്ഷമാണല്ലൊ. തണൽശബ്ദം തണലിന്റെ ആധിക്യത്തെ കുറിക്കുന്നു. പാന്ഥർ എന്ന ശബ്ദത്തിന്റെ വചനം ബഹുത്വത്തെ സൂചിപ്പിക്കുന്നതുകൂടാതെ മരുവുക എന്ന ക്രിയയിൽ അവരിൽ ഓരോരുത്തനും ഒരുപോലെ ഉള്ള പ്രവൃത്തിയേയും ദ്യോതിപ്പിക്കയാൽ സമം എന്ന മൂലത്തിലുള്ള ശബ്ദത്തെ ഭാഷയിൽ ഉപേക്ഷിച്ചിരിക്കുന്നു. അതിനാൽ പാന്ഥർ മരുവുക എന്നതുകൊണ്ടു വഴിപോക്കർ എല്ലാവരും ഒരുപോലെ വിശ്രമിക്ക എന്നൎത്ഥമറിക. ഇപ്രകാരം വഴിപോക്കർ വിശ്രമത്തെ സമമായി അനുഭവിച്ചിരിക്കുമ്പോൾ, ഒരുത്തനു ഒരുവനപ്പോൾ, സ്വാന്തമോദമോടു, ഉള്ളിൽ സന്തോഷത്തോടുകൂടി, വെയിൽകൊണ്ടു ശ്രമപ്പെട്ടു ക്ഷീണിച്ചുവരുന്ന നമുക്കു ഛായാദാനത്താൽ വിശ്രമസൌഖ്യത്തെ നൾകിയല്ലൊ എന്നതുകൊണ്ടു സന്തുഷ്ടമാനസനായി; അതിനു ആ തണൽമരത്തിനു പലതും ശുഭം കരുതുന്നു, അതിന്റെ തറ നന്നാക്കയും, അതിനു തടമെടുക്കയും, വെള്ളം കോരുകയും മററും ചെയ്തു അതിനെ പോഷിപ്പിക്കണം എന്നിങ്ങനെ അതിനു പല ഗുണങ്ങളേയും ചെയ്യുന്നതിനു നിശ്ചയിക്കുന്നു; ഈ വഴിയെ വരുന്ന മററുള്ളവൎക്കും ഇനി ഒരിക്കൽ തനിക്കും ഉപകാരമായി തീരുമെന്നു കരുതി ആ തണൽമരത്തിനു പല ശുഭങ്ങളേയും ചെയ്വാൻ കരുതുന്നു. ഒരുവൻ മററൊരുത്തനാകട്ടെ, കാന്തമായ നല്ല, ഒരു വടിക്കു വടിയുണ്ടാക്കുന്നതിനു, അതിന്റെ ആ മരത്തിന്റെ വിടപച്ഛിദക്കു വിടപത്തിന്റെ കൊമ്പിന്റെ ഛിദയ്ക്കു ഛേദനത്തിനു കൊമ്പു മുറിക്കുന്നതിനു എന്നു താല്പൎയ്യം, ഓൎത്തിട്ടു വിചാരിക്കുന്നു. മററൊരുത്തനാകട്ടെ, തനിക്കു ശ്രമാപനോദനത്തെ വേണ്ട ചെയ്ത ഉപകാരത്തെ വിസ്മരിച്ചു സ്വാൎത്ഥപരതയോടെ ആ മരത്തിന്റെ കൊമ്പു മുറിച്ചു നല്ല വടിയുണ്ടാക്കണമെന്നു വിചാരിക്കുന്നു. അപരൻ കൃതഘ്നനായ മറെറാരുവനാകട്ടെ, അതു മുറിച്ചു ആ മരത്തെ മൂടോടെ വെട്ടിയിട്ടു, കതകു തീൎക്കുവാൻ പലകയായി അറുത്തു വാതിലുണ്ടാക്കാൻ, ആന്തരം ഉറച്ചിട്ടു, മനസ്സിൽ നിശ്ചയിക്കുന്നു; ഉപകാരസ്മരണ തീരെ വിട്ടു മററൊ

രുത്തൻ ആ മരത്തെ നിശ്ശേഷം നശിപ്പിച്ചു അതുകൊണ്ടു സ്വോപഭോ
ഗയോഗ്യങ്ങളായ സാധനങ്ങളെ ഉണ്ടാക്കാൻ തീൎച്ചയാക്കുന്നു. ശ്ലോക
ത്തിന്റെ വാച്യാൎത്ഥത്തെക്കാൾ വ്യംഗ്യാൎത്ഥത്തെയാണു കവി സാരമായി
ഗണിച്ചിരിക്കുന്നതു. അതെന്തെന്നാൽ ഏതുപ്രകാരമാണോ നല്ല തണലു
ള്ള ഒരു മരത്തിന്റെ ചുവട്ടിൽ വെയിൽകൊണ്ടു ക്ഷീണിച്ച വഴിയാത്ര
ക്കാർ ഇരുന്നു ശ്രമം തീൎത്തശേഷം, അവരിൽ ചിലർ ഉപകാരസ്മരണ
യോടെ ആ വൃക്ഷത്തിനു മേൽക്കുമേൽ വളൎച്ച വരുത്തുന്നതിനും മററു
ചിലർ ഉപകാരിയായിരിക്കുന്ന വൃക്ഷത്തിന്റെ അംശത്തിനു നാശം വരു
ത്തി പടിയുണ്ടാക്കുന്നതിനും, അതിദുഷ്ടന്മാരായ മററു ചിലർ അതിനെ
തീരെ നശിപ്പിച്ചു വീട്ടിൽ കൊണ്ടുപോയി കതകു തീൎക്കുന്നതിനും ആലോ
ചിക്കുന്നു, അതുപോലെ ഒരു പ്രഭുവിനെ ആശ്രയിച്ചു കാലക്ഷേപം
കഴിക്കുന്ന അനേകം ജനങ്ങളിൽ ചിലർ പ്രഭുവിനു ക്ഷേമത്തേയും സ്വാ
ൎത്ഥപരന്മാരായ മററു ചിലർ പ്രഭുവിന്റെ ഏകദേശനാശംകൊണ്ടു സ്വ
കാൎയ്യലാഭത്തേയും, സ്വാൎത്ഥൈകപരന്മാരും കൃതഘ്നതമന്മാരുമായ വേ
റെ ചിലർ പ്രഭുവിന്റെ നിശ്ശേഷനാശംകൊണ്ടു സ്വാഭിവൃദ്ധിയേയും ഇ
ച്ഛിക്കുന്നു. ഈ ശ്ലോകത്തിന്റെ എന്നല്ല ഈ കാവ്യത്തിന്റെ ജീവൻ അ
പ്രസ്തുതപ്രശംസാലംകാരമാകുന്നു. യാതൊരിടത്തിൽ അപ്രസ്തുതമായ വൃ
ത്താന്തത്തെ വൎണ്ണിച്ചു പ്രസ്തുതമായ വസ്തുവോടു യോജിപ്പിക്കുന്നോ അ
വിടെ അലങ്കാരം അപ്രസ്തുതപ്രശംസയാകുന്നു. ഇവിടെ പ്രസ്തുതവിഷ
യമായ സ്വസംരക്ഷകപ്രഭുദ്രോഹത്തെ വിട്ടുവച്ചു, തണൽമരത്തേയും
അതിനടിയിൽ വന്നിരിക്കുന്ന ക്ഷീണിച്ച വഴിപോക്കരേയും വൎണ്ണിച്ചി
രിക്കുന്നു. എന്നാൽ സൎവാലംകാരനിദാനമായിരിക്കുന്ന സാദൃശ്യത്താൽ
അപ്രസ്തുതമായ തണൽമരവും പ്രസ്തുതനായ പ്രഭുവും, അതുപോലെത
ന്നെ പാന്ഥന്മാരും ആശ്രിതജനങ്ങളും മററും സംഘടിപ്പിക്കപ്പെട്ടി
രിക്കുന്നു. ആശ്രിതജനങ്ങളുടെ ക്ലേശങ്ങളെ തീൎത്തുരക്ഷിക്ക എന്നുള്ള
ഗുണത്താൽ തണൽമരത്തിനും പ്രഭുവിനും സാമ്യം. ഇതുപോലെ മററു
ള്ളവയിലും കാൺക. ആരബ്ധകാവ്യത്തിന്റെ അവിഘ്നപരിസമാപ്തിക്കാ
യി 'ശുഭ' ശബ്ദം ഉപയോഗിച്ചിരിക്കുന്നു. ഈ കാവ്യത്തിലെ വൃത്തം
കുസുമമഞ്ജരി.

---

ക്ഷുദ്രാണാം വൃദ്ധ്യാ വാ ക്ഷയേണ വാ കിം? മഹദ്ഭിരഭിവൃ
ദ്ധിരേവ സൎവ്വഥാപേക്ഷണീയേത്യാഹ:—

൨. ശൌനസ്സന്തൃഭിതോƒപി ദന്തമുകുള വ്യാവൎത്തനോൽഘാടിത-
സൈപരോത്താനിതവിധരാഹവ്യഗ്രകാഃ കിം തൈസ്സഫിതൈവ്വാ-
മൃതൈഃ |
വസ്തവ്യം ഗിരിരാജമൌലിഷു വിഹൎത്തവ്യം പുനസ്സ്വേച്ഛയാ
ഹന്തവ്യാഃ കരിണോ മൃഗേന്ദ്ര ഇതി ച പ്രാപ്തവ്യമുച്ചൈൎയ്യശഃ ||

നിസ്സാരന്മാരായുള്ളവരുടെ ഉൽകൎഷാപകൎഷങ്ങളെ ലോകം ഗണിക്കയില്ല; അതുകൊണ്ടു വലിയകാൎയ്യങ്ങളെ നടത്തി മഹാൻ എന്നു പേരുകേട്ടു അഭിവൃദ്ധിയെ നേടുന്നതിനാണു ആഗ്രഹിക്കേണ്ടതെന്നു പറയുന്നു:—

പല്ലണച്ചു ചെറുവിട്ചരങ്ങളെ
യുപദ്രവിച്ചു വിളയാടുവാൻ
വല്ലഭതമെഴുമെത്ര പട്ടികളി-
രിക്കിലെന്തവ മരിക്കിലും? |
നല്ല വന്മലയിലേറി വാണിടണ-
മിച്ഛപോലെ വിഹരിക്കണം
കൊല്ലണം മദഗജങ്ങളെ ശ്രുതി
മൃഗേന്ദ്രനെന്നിഹ പരത്തണം. ||

പല്ലണച്ചു പല്ലുകളെ അണച്ചു, കടിച്ചു എന്നൎത്ഥം. ചെറുവിട്ചരങ്ങളെ പിച്ചന്നിക്കുട്ടികളെ; ദുഷ്ടാഹാരാദികളാൽ പിച്ചന്നികൾ നികൃഷ്ട ജന്തുക്കളായി ഗണിക്കപ്പെടുന്നുവല്ലോ; അവ തീരെ പ്രസരിപ്പില്ലാത്ത ജന്തുക്കളുമാകുന്നു. ചെറു ശബ്ദംകൊണ്ടു പോരാളിയെ എതിൎക്കുന്നതിനുള്ള ബലക്കുറവിനെ ഒന്നുകൂടി ഉറപ്പിക്കുന്നു. അതുകൊണ്ടു സ്വതേതന്നെ ശൌൎയ്യമില്ലാത്തവയും ഗൎഹ്യങ്ങളുമായുള്ള ജന്തുക്കളുടെ—അല്പകായത്വംകൊണ്ടു നേരിട്ടു് എതിൎത്തു നിൽക്കാൻ കഴിയാത്ത കുട്ടികളെ, എന്നു താല്പൎയ്യം; ഉപദ്രവിച്ചു ദ്രോഹിച്ചു; അവയേയും ഒരേ കടികൊണ്ടു കൊല്ലാൻ കഴിയുന്നില്ല, വൃഥാ കടിച്ചു ഉപദ്രവിക്കാൻ മാത്രമേ കഴിയുന്നുള്ളു എന്നു താല്പൎയ്യം, വിളയാടുവാൻ കളിക്കുവാൻ; വല്ലഭതമെഴും വിരുതു കൂടുന്ന; എത്ര പട്ടികൾ എത്ര നായ്ക്കൾ, ഉണ്ടു്, എന്ന അൎത്ഥസിദ്ധയായ ക്രിയയുടെ കൎത്താവു. നിന്ദ്യങ്ങളായി ശൌൎയ്യലേശമില്ലാത്ത പിച്ച

ന്നിക്കുട്ടികളെ കടിച്ചുപദ്രവിക്കാൻ വിരുതുകൂടിയ എത്ര പട്ടികളുണ്ട്? അവ, ആ പട്ടികൾ, ഇരിക്കിൽ എന്തു, മരിക്കിലും എന്തു എന്നു വേണ്ടുകൊള്ളണം; അവ ഇരുന്നാലും മരിച്ചാലും ആരും ഗൌനിക്കുന്നില്ല. പിന്നെ ഏതുവിധമിരുന്നാൽ മററുള്ളവർ ഗൌനിക്കുമെന്നു ഉത്തരാർദ്ധത്തിൽ പറയുന്നു. നല്ല വന്മലയിലേറി വാണിടണം നല്ല ഉന്നതപർവ്വതങ്ങളുടെ മുകളിൽ വസിക്കണം; അല്ലാതെ എച്ചിലും നക്കി വല്ലവരുടെയും പടിപ്പുരയിൽ കാവൽകാത്തു കിടക്കയല്ല വേണ്ടതു; ഇച്ഛപോലെ വിഹരിക്കണം, ഇഷ്ടംപോലെ സഞ്ചരിച്ചു സുഖമായിരിക്കണം, അല്ലാതെ വല്ലവരുടെയും ചൊൽപ്പടിക്കു കീഴിഞ്ഞു കിടക്കയല്ല വേണ്ടതു, മദഗജങ്ങളെ കൊല്ലണം, മദിച്ചുനിൽക്കുന്ന ആനത്തലവന്മാരെ കൊല്ലണം, മദമെന്നുള്ള ശബ്ദത്തിനു അഹങ്കാരമെന്നുകൂടി അർത്ഥം, തന്നോടു ഇന്നു ആരും എതിർക്കാൻ കഴിയുമെന്നുള്ള അഹങ്കാരത്തോടുകൂടി നിൽക്കുന്ന ആനത്തലവന്മാരെയാണു കൊല്ലേണ്ടതു, അല്ലാതെ നിചമായ ആഹാരം തിന്നു ശൌര്യലേശമില്ലാത്ത കുട്ടികളായ പിപ്പന്നികളെയല്ല; മൃഗേന്ദ്രനെന്നു മൃഗരാജനെന്നു, ഇഹലോകത്തിൽ, ശ്രുതി, പേർ, കീർത്തി, പരത്തണം പ്രസിദ്ധമാക്കണം, മൃഗരാജാവെന്നു കീർത്തി സമ്പാദിക്കണം, അല്ലാതെ എച്ചിൽതീനിപ്പട്ടി എന്നല്ല. ജനങ്ങളുടെ അഭിമാനത്തിനു പാത്രമാകണമെങ്കിൽ വലിയ പദവിയിൽ ഇരുന്നു വീരകൃത്യങ്ങൾ നടത്തി മഹാൻ എന്നുള്ള പേർ സമ്പാദിക്കണം, തുച്ഛകർമ്മങ്ങളെ ചെയ്തു വമ്പു നടിക്കുന്ന നിസ്സാരന്മാരെ ജനങ്ങൾ തീരെ ആദരിക്കയില്ല എന്നു താല്പര്യം.

---

**സ്വയം പ്രജാപാലനതൽപര്യരഹിതേനാപി രാജ്ഞാ സ്വഭാഗ്യവശാൽ പുഷ്ടാനാമാത്മദിദൃക്ഷൂണാം പ്രജാനാം കേവലം ദർശനമാത്രേണാപി സന്തുഷ്ടിഃ കാര്യേത്യാഹ:—**

൯. കിംപൃഷ്ഠാസി മൃഗാൻ? മൃഗാദനകുലാൽ കിം വാപരം ത്രായസേ?
തൽഭോഗ്യേന തഥാപ്യമീ വനഭുവി സ്വൈരം ചരിത്വാ തൃണം।
ത്വാം രാജാനമുപാസിതും യദി കില ശ്രദ്ധാം നിബധ്നന്തി തൽ
കിം പാരീന്ദ്ര! ഗുഹാഗൃഹാദപി വിനിർഗ്ഗന്തും തവാദ്യശ്രമഃ?॥

രാജാവു സ്വകൃത്യമായ പ്രജാപാലനത്തിൽ താൽപൎയ്യലേശമില്ലാത്തവനാണെങ്കിലും, അദ്ദേഹത്തിന്റെ ഭാഗ്യവിശേഷത്താൽ സുഖികളായ ജനങ്ങൾ സന്തോഷത്തോടെ കാണാൻ വരുമ്പോൾ അതിന്ന അവസരംകൊടുക്കയെങ്കിലും ചെയ്യേണ്ടതാണെന്ന പറയുന്നു:—

ഭക്ഷണം മൃഗകുലത്തിനെന്തു ഭയ-
    രക്ഷയെന്തരുളിടുന്നു നി-
യക്ഷതം തദപി നിന്റെ ഭാഗ്യമതു
    പുല്ലു തിന്നു സുഖമായ് വനേ |
പക്ഷ്മളാടധിപനായ നിൻ നതി
    കൊതിച്ചു വന്നിടുകിലിന്നു ഹ-
ൎയ്യക്ഷ! കിന്തവ ഗുഹാഗൃഹത്തിന
    പുറത്തിറങ്ങുവതിനും പണി. ||

ഹൎയ്യക്ഷ! അല്ലയോ സിംഹമേ! നീ മൃഗകുലത്തിന്ന സ്വപ്രജകളായ ജന്തുവൎഗ്ഗത്തിന്ന, എന്തു ഭക്ഷണം, അരുളിടുന്നു എന്ന ക്രിയയുടെ കൎമ്മം, ഭക്ഷണം ഉപജീവനമാൎഗ്ഗം എന്താണു അരുളിടുന്നതു് ഉണ്ടാക്കിക്കൊടുക്കുന്നതു? ഒന്നുമില്ല, എന്നു താൽപൎയ്യം: ജീവസന്ധാരണമാൎഗ്ഗത്തെ നീ ഒന്നും ഉണ്ടാക്കിക്കൊടുത്തിട്ടില്ല, എന്നു മാത്രമല്ല, നീ എന്തു ഭയരക്ഷ അരുളിടുന്നു? ഭയരക്ഷ ശത്രുഭയത്തിൽനിന്നുള്ള രക്ഷ, നീ മൃഗങ്ങളെ ശത്രുക്കളിൽനിന്നും രക്ഷിക്കുന്നുണ്ടോ? അതുമില്ല. രാജാവിന്റെ കൃത്യങ്ങൾ പ്രാധാന്യേന രണ്ടു കൂട്ടമാകുന്നു, ഒന്നാമതു പ്രജകൾക്കു കാലക്ഷേപമാൎഗ്ഗത്തെ കല്പിക്ക, രണ്ടാമതു, അവരെ ശത്രുക്കളിൽനിന്നു രക്ഷിക്ക, ഈ രണ്ടു കൂട്ടവും മൃഗരാജനായ നീ ചെയ്യുന്നില്ല. തദപി എങ്കിലും, സ്വകൃത്യങ്ങളെ നീ ചെയ്യുന്നില്ലെങ്കിലും, നിന്റെ ഭാഗ്യം അക്ഷതം, നിന്റെ ഭാഗ്യത്തിന്ന ഒട്ടും കുറവില്ല. അതെന്തുകൊണ്ടെന്നു പറയുന്നു—അതു് ആ മൃഗകുലം, വനേ കാട്ടിൽ, പുല്ലു തിന്നു പരാപേക്ഷകൂടാതെ വളൎന്നു നിൽക്കുന്ന പുല്ലു തിന്നു, പുല്ലു എന്നുള്ള ശബ്ദം ഭക്ഷണസാമാന്യത്തെ കുറിക്കുന്നു. സുഖമായി സൌഖ്യത്തോടുകൂടിയതായി. നീ മൃഗങ്ങൾക്കു ഭക്ഷണമാൎഗ്ഗത്തെ ഉണ്ടാക്കിക്കൊടുക്കയും അവയെ ശത്രുക്കളിൽനിന്നു രക്ഷിക്കയും ചെയ്യില്ലെങ്കിലും, അവ കാട്ടിലുള്ള ആഹാ

രത്തെ ഭുജിച്ചു സുഖമായിരിക്കുന്നതിനാൽ സ്വകൃത്യഫലം അയത്നേന സിദ്ധമാകയാൽ നീ ഭാഗ്യവാൻ തന്നെ. എന്നാൽ ആ മൃഗകുലം, പക്ഷമോടു സ്വസ്വാമിയാണെന്നുള്ള സ്നേഹത്തോടെ, അധിപനായ രാജാവായ, നിൻ നതി എന്ന ശബ്ദത്തിന്റെ അംഗമായ നിൻ എന്നതിൽ അന്തർഭവിച്ച നീ എന്ന ശബ്ദത്തിന്റെ വിശേഷണം, നിൻ നതി നിനക്കായിക്കൊണ്ടുള്ള നതിയെ നമസ്കാരത്തെ വന്ദനത്തെ, നിന്നെ കണ്ടു വന്ദിക്ക എന്നുള്ളതിനെ, കൊതിച്ചു ആഗ്രഹിച്ചു, നിന്നെ കണ്ടു വന്ദിച്ചു പോകണമെന്നാഗ്രഹിച്ചു എന്നർത്ഥം. വന്നിട്ടുകിലിന്നു, വന്നാലപ്പോൾ, ഗുഹാഗൃഹത്തിനു ഗുഹയാകുന്ന ഗൃഹത്തിന്റെ, പുറത്തിറങ്ങുവതിനും വെളിയിൽ വരുന്നതിനുകൂടിയും, തവ നിനക്കു, പണി കിം, ബുദ്ധിമുട്ടാകുന്നോ? സിംഹം ഗുഹയ്ക്കു വെളിയിൽ വന്നല്ലാതെ മൃഗങ്ങൾക്കു കാണ്മാൻ കഴികയില്ലല്ലൊ. വിശക്കുമ്പോഴല്ലാതെ സിംഹം മററു ജന്തുക്കളെപ്പോലെ നിഷ്പ്രയോജനമായി സഹജമായ ഗാംഭീര്യത്താൽ പുറത്തിറങ്ങി സഞ്ചരിക്കയില്ല. അതിനാൽ മൃഗങ്ങൾക്കു കാണുന്നതിനു അവസരം ചുരുങ്ങും. അല്ലയൊ മൃഗരാജ! നീ സ്വകൃത്യങ്ങളെ ചെയ്യുന്നില്ലെങ്കിലും നിന്റെ ഭാഗ്യവിശേഷത്താൽ സുഖികളായ മൃഗങ്ങൾ സ്വാമിഭക്തിയോടെ നിന്നെ കണ്ടു വന്ദിച്ചു പോകാൻ വന്നാൽ അവക്കു കാണ്മാൻ അവസരം കൊടുക്കുന്നതുകൂടി നീ വലിയ ശ്രമമായി കരുതുന്നോ? എന്നു വാച്യാർത്ഥം. ശ്രമസാദ്ധ്യമായ രക്ഷണീയജനപാലനകൃത്യത്തെ ചെയ്യാതെ ഇരിക്കവെ അവർ സ്വപരിശ്രമത്താൽ സുഖികളായി തീർന്നു ഭക്തിയോടെ സ്വാമിയോടു നിഷ്പ്രയാസമായ ഒരു കാര്യത്തിനു അപേക്ഷിക്കുമ്പോൾ അതിനേക്കൂടിയും സാധിച്ചുകൊടുക്കാത്തതു ഏററവും ദോഷാവഹമാകുന്നു എന്നു പ്രതിപാദ്യം.

---

**ലോകേ ഖലാസ്സമീചീനം വസ്തു സദാ സമീപേ വഹന്തഃ സ്വയം ച നോപഭുഞ്ജതേ, തദാശയാ പ്രാണാനപി ത്യക്തവാ സമാഗതേഭ്യോ യാചകേഭ്യശ്ച ന വിതരന്തിത്യാഹ:—**

൪. ഉന്മുച്യ സ്വജനാനനപേക്ഷ്യ തൃണവൽ പ്രാണാനപി പ്രേയസ-
സ്തീർത്ത്വാ ദുസ്തരമർണ്ണവം ച വണിജഃ പ്രാപ്താഃ പടീരാശയം- |
ശ്ചാസൈസ്തേർവിനിവർത്തിതാഃ പ്രതിഭയൈസ്സ്വസ്ഥാഭവാതഃ പരം
ത്വം വാ കേവലമങ്ഗമങ്ഗമുരഗ! വ്യാലിംപ ഗന്ധദ്രവൈഃ ||

ലോകത്തിൽ ധൃഷ്ടന്മാർ നല്ലവസ്തുക്കളെ സ്വാധീനമാക്കി വച്ചുംകൊണ്ട് അവയെ തന്നത്താൻ അനുഭവിക്കയുമില്ല, അവയെ ലഭിക്കുന്നതിനുള്ള മോഹത്താൽ പ്രാണനെക്കൂടിക്കളഞ്ഞുവരുന്ന അപേക്ഷക്കാൎക്കു കൊടുക്കയുമില്ലെന്നു പറയുന്നു:—

ഇഷ്ടലോകരെവെടിഞ്ഞു ജീവനു-
മനാദരിച്ചു തൃണമെന്നപോൽ
ധൃഷ്ടമായ് കടലുമ്പം കടന്നിവിടെ
വന്നു ചന്ദനവണിക്കുകൾ |
രുഷ്ടനായവരെയങ്ങകററിയിനി
വാഴ്ക നീയുരഗ! തുഷ്ടനായ്
ധൃഷ്ട!ഗന്ധമിതരച്ചു പൂശുക
നിറച്ചു തനുടലിലെങ്കിലും. ||

ചന്ദനവണിക്കുകൾ ചന്ദനക്കച്ചവടക്കാർ, ചന്ദനത്തെ കച്ചവടം ചെയ്യുന്നവർ; ഇഷ്ടലോകരെ വെടിഞ്ഞ് ബന്ധുജനങ്ങളെ ഉപേക്ഷിച്ചു; ജീവനും തൃണമെന്നപോൽ അനാദരിച്ചു പ്രാണനെക്കൂടിയും പുല്ലുപോലെ നിസ്സാരമായി ഗണിച്ചു; ധൃഷ്ടമായ് ധീരതയോടെ, ആപത്തുകളെ വകവയ്ക്കാതെ; കടലുമ്പം കടന്ന് കപ്പലുകളിൽ കടലിക്കരെപിടിച്ചു; ഇവിടെ, അൎത്ഥാൽ മലയപൎവ്വതത്തിൽ വന്നു, വണിക്കുകൾ എന്ന കൎത്താവിന്റെ ക്രിയ. ബന്ധുക്കളായ മററുള്ളവരെ ഉപേക്ഷിച്ചതു മാത്രമല്ല, അവനവന്റെ ജീവനെക്കൂടിയും പുല്ലുപോലെ ഗണിക്കാതെ അതിഭയങ്കരവും അതിവിസ്തൃതവുമായ കടലിനെ വീതഭയന്മാരായി കടന്നു കഷ്ടപ്പെട്ടു ചന്ദനത്തെ സമ്പാദിക്കാനായി കച്ചവടക്കാർ മലയപൎവ്വതത്തിൽ എത്തുന്നു. എന്നിട്ട് അവൎക്കു ചന്ദനം ലഭിക്കുന്നുണ്ടോ? എന്നുത്തരാൎദ്ധത്തിൽ പറയുന്നു. ഹേ ഉരഗ! അല്ലയോ സൎപ്പമേ! നീ രുഷ്ടനായി രോഷത്തോടു കോപത്തോടുകൂടിയവനായി; പാമ്പുകൾ കോപമുള്ളപ്പൊഴാണ വിഷപ്പല്ലുകൊണ്ടു കടിക്കയും വിഷക്കാററൂതുകയും ചെയ്യുന്നതു. അതിനാൽ കോപത്തോടെ വിഷവായുവിനെ ഊതി; അവരെയങ്ങു അകററി കച്ചവടക്കാരെ ദൂരെ ഓടിച്ചു; ഇനി നീ തുഷ്ടനായി വാഴ്ക, ചന്ദനത്തെ അപേക്ഷിച്ചു വളരെ ദൂരെനിന്നും ബുദ്ധിമുട്ടി വന്ന

വരെ ഓടിച്ചു കഴിഞ്ഞല്ലൊ, ഇനി നീ സന്തുഷ്ടനായിരുന്നാലും; മററൊരുത്തന്റെ ബാധയില്ലല്ലൊ. ചന്ദനമരത്തിൽ സർപ്പങ്ങൾ ചുററിക്കിടക്കുമെന്നാണു പ്രസിദ്ധി. എന്നാൽ ഇപ്രകാരം മററൊരുത്തനു കൊടുക്കാതെ കൈക്കലാക്കി വച്ചിരിക്കുന്നതിനെ സ്വയം അനുഭവിക്കുന്നുണ്ടൊ? അതുമില്ലെന്നു പറയുന്നു. ഹേ ദുഷ്ട! മററൊരുത്തനു കൊടുക്കയുമില്ല, താൻ അനുഭവിക്കയുമില്ല, എന്നുള്ള ദൌഷ്ട്യത്തോടു കൂടിയവനെ! ഗന്ധമിതു ഈ സുഗന്ധദ്രവ്യത്തെ, ചന്ദനത്തെ; തന്നുടലിലെങ്കിലും നിന്റെ ദേഹത്തിലെങ്കിലും; അൎച്ചപൂശുക അൎച്ചിതമാക്കുക; അതും നീ ചെയ്യുന്നില്ലല്ലൊ എന്നു താൽപൎയ്യം. സർപ്പങ്ങൾ ചന്ദനമരത്തെ ചുററിപ്പിണഞ്ഞു കിടന്നുകൊണ്ടു അന്യപക്ഷക്കാൎക്കു ചന്ദനത്തെ കൊടുക്കാതെയും താൻ തന്നെ അനുഭവിക്കാതെയും ഇരിക്കുന്നതു എങ്ങനെയോ, അതുപോലെയാണു ഈ ലോകത്തിൽ ദുഷ്ടന്മാർ തങ്ങൾക്കു ഉപയോഗമില്ലാത്ത നല്ല സാധനങ്ങളെ കൈവശമാക്കിക്കൊണ്ടു അവയെക്കൊണ്ടുപയോഗമുള്ളവർ വന്നപേക്ഷിച്ചാലും കൊടുക്കാതെ ഇരിക്കുന്നതു എന്നു താൽപൎയ്യം. ഉത്തരാൎദ്ധത്തിലുള്ള ഹാസ്യരസം സ്പഷ്ടം.

---

ദരിദ്രേണ പുരുഷേണ ചിരകാലകൃതേന മഹതാ പ്രയത്നേനാൎജ്ജിതം സമസ്തം ദ്രവിണമപി തദീയ ദൌൎഭാഗ്യവശാൽ ക്ഷണനശ്വരം ജായത ഇത്യാഹ:—

൫. ഭ്രാന്ത്വാ ദിഗ്വലയീവിചിത്യ വിപിനാന്യാസാദ്യ ദൈവാദിഹ
കാപികാപി മുദേന കേവലമസൌ കൈകാം ശലാകാം ഹരൻ।
കൃത്വാ നീഡകുടീം ചിരാത്തദുശിരസ്യദ്ധ്യാസ്യ യാവന്നതാം
കാകസ്താവദഹോ! തദേവ വിപിനം ദഗ്ദ്ധം ദവജ്വാലയാ ‖

ദരിദ്രനായുള്ളവൻ വളരെനാൾ ഏറിയശ്രമം ചെയ്തു് സമ്പാദിക്കുന്നതെല്ലാം ഭാഗ്യദോഷത്താൽ എളുപ്പത്തിൽ നശിച്ചുപോകുന്നു എന്നു പറയുന്നു:—

പാടുപെട്ടു പലദിക്കിലും പര-
മുഴന്നു ചെന്നു വിപിനങ്ങളിൽ
തേടുമപ്പൊഴുതു കണ്ടു ചുള്ളിക-
ളോരോന്നു ചേൎത്തു തരുവിൽ ചിരാൽ ।

ക്രൂട്ടതീൎത്തു കുടികൊണ്ടതില്ല
കരടം കടന്നതിന്നു മുമ്പില
ക്കാട്ടുതാനത്യുഗ്രമാം കൃശാനു
പിടിപെട്ടശേഷവുമെരിഞ്ഞുപോയ്. ||

കരടം കാക്ക; പാടുപെട്ടു ബുദ്ധിമുട്ടി; പലദിക്കിലും പലെടങ്ങളിലും; പരമുഴന്നു ചെന്നു ഏററവും ക്ഷീണിച്ചു പറന്നു ചെന്നു; വിപിനങ്ങളിൽ കാടുകളിൽ; തേടുമപ്പൊഴുതു അന്വേഷിച്ചു നടക്കുമ്പോൾ; കണ്ട ചുള്ളികൾ കണ്ടുകിട്ടിയ ചുള്ളിക്കമ്പുകളെ; ഓരോന്നു ചേൎത്തു ഒററയൊററയായി ക്രൂട്ടിച്ചേൎത്തു; ഇതു ശ്രമാധിക്യത്തെ സൂചിപ്പിക്കുന്നു. ചിരാൽ വളരെക്കാലംകൊണ്ടു; കൂട്ടതീൎത്തു കൂടുണ്ടാക്കി; കടന്നു അതിനുള്ളിൽ കയറി, കുടികൊണ്ടതില്ല പാൎക്കാൻ കഴിഞ്ഞില്ല; കാക്ക വളരെ ബുദ്ധിമുട്ടി കാട്ടിൽ പലെടങ്ങളിലും തേടിനടന്നു ക്ഷീണിച്ചു കാണുന്ന വല്ല ചുള്ളികളെയും ഓരോന്നോരോന്നായി കൊത്തിയെടുത്തു കൊണ്ടുവന്നു മരത്തിൻെറ മുകളിൽ വളരെക്കാലംകൊണ്ടുണ്ടാക്കിയ കൂട്ടിൽ കയറിയിരിക്കാൻ ഇടയായില്ല; അതിനു മുമ്പിൽ, അത്യുഗ്രമാം കൃശാനു പിടിപെട്ടു കടുത്ത കാട്ടുതീ പിടിച്ചു, അക്കാട്ടു താൻ കാക്ക കൂടുവെച്ചു മരം നിന്ന കാടു തന്നെ; അശേഷവും മുഴുവനും; എരിഞ്ഞുപോയ് ദഹിച്ചുപോയി. വലിയ കാട്ടുതീ പിടിച്ചു ആ കാടു മുഴുക്കത്തന്നെ ഭസ്മമായി. പിന്നെ ആ കൂട്ടിൻെറ കഥ പറയണമോ? അതുപോലെ ഭാഗ്യഹീനന്മാരായ ദരിദ്രന്മാർ എത്ര തന്നെ ശ്രമപ്പെട്ടു വല്ലതും സമ്പാദിച്ചാലും, അതു് അവൎക്കു് അനുഭവിക്കാൻ ഇടവരാതെ ക്ഷണത്തിൽ നശിച്ചുപോകുന്നു എന്നു താൽപൎയ്യം.

---

ഗുണവതോൎദ്ദ്വയോഃ പുരുഷയോൎമ്മിഥോ വൈരേ സമുൽപന്നേ തത്സഞ്ജാതം ദുഃഖശസ്ത്രദ്രക്ഷവപ്രഭോരേവ, താവതാ തയോരുഭയോൎഹാനിരിലെ ശോചിതാസ്ത്യാഹ:—

൯. നാംഭോജായ ശശീ നചാപി ശശിനേ യദ്രോചതേഽംഭോരുഹം
കിം തേനെ ക്ഷതമസ്തി കിഞ്ചന ജഗത്യേതസ്യ വാ തസ്യ വാ |
ലോകാനന്ദകയോഃ പരന്തു ഹിതയോഃ പ്രേമ്ണൈവ ഭാവ്യംമിഥ
സ്തച്ചേന്നാജനി തൽപ്രത്യുതമയശഃ സ്ഫാരം വിധേഃ കേവലം, ||

ഗുണവാന്മാരായ രണ്ടുപേർക്ക തമ്മിൽ വിരോധമുണ്ടായാൽ അതുകൊണ്ടുണ്ടാകുന്ന ദുഷ്കീൎത്തി അവൎക്കല്ല, അവരുടെ രക്ഷിതാവിനത്രെ, എന്നു പറയുന്നു:—

താമരയ്ക്കു ശശിയോടുമില്ലിഹ
ശശിക്കു താമരയോടും തഥാ
പ്രേമമെന്നതു നിമിത്തമേതുമൊരു
ഭേദമില്ലതിനു രണ്ടിനും ।
സാമരസ്യനിലയാണു വേണ്ടത-
ഭിരാമരാമവരു തങ്ങളിൽ
കാമമിന്നതുളവായിടായ്കിലയ-
ശസ്സിഹ നിയതിക്കു താൻ. ॥

ഇഹലോകത്തിൽ, താമരയ്ക്കു ശശിയോടും ചന്ദ്രനോടും, പ്രേമം സ്നേഹം, ഇല്ല. ശശിക്കു ചന്ദ്രനു, താമരയോടും, തഥാ അപ്രകാരം, പ്രേമം ഇല്ല എന്നൎത്ഥം. ചന്ദ്രോദയത്തിൽ താമര കൂമ്പുകയും സൂൎയ്യോദയത്തിൽ വികസിക്കയും ചെയ്യുന്നതുകൊണ്ടു താമര ചന്ദ്രന്റെ വിരോധിയും സൂൎയ്യന്റെ പ്രിയയുമാണെന്നാണു പ്രസിദ്ധി. ചന്ദ്രന്റെ പ്രിയ ആമ്പലാണത്രെ. എന്നതു നിമിത്തം താമരയ്ക്കും ശശിക്കും തമ്മിൽ സ്നേഹമില്ലെന്നുള്ളതുകൊണ്ടു, അതിനു രണ്ടിനും താമരയ്ക്കും ശശിക്കും, ഏതുമൊരു ഭേദമില്ല. യാതൊരു ഹാനിയുമില്ല, അവയുടെ ഭംഗിക്കോ അവയിൽ ജനങ്ങൾക്കുള്ള ആദരത്തിനോ ഒരു കുറവുമില്ല എന്നൎത്ഥം. എങ്കിലും ഈ വിരോധം നന്നല്ലെന്നു പറയുന്നു—അഭിരാമരാം മനോഹരന്മാരായ അവരു തങ്ങളിൽ, സാമരസ്യനിലയാണു വേണ്ടതു്. അവർ തമ്മിൽ യോജിപ്പുള്ളവരായിരിക്കയാണു വേണ്ടതു്; നല്ലവൎക്കു തമ്മിൽ സ്നേഹമല്ലാതെ വിരോധം അയുക്തമത്രെ. അഥവാ വിരോധമായിരുന്നാൽ കുറ്റമാക്കുന്നു പറയുന്നു — ഇന്നു അതു് ആ സാമരസ്യനില, കാമം വേണ്ടുവോളം, ഉളവായിടായ്കിൽ ഉണ്ടായില്ലെങ്കിൽ, നിയതിക്കു താൻ ബ്രഹ്മാവിനു തന്നെ; ഇവരെ ഇപ്രകാരം സൃഷ്ടിച്ച ബ്രഹ്മാവിനു തന്നെ; ഭവിക്കുന്നു എന്ന ക്രിയ ചേൎത്തുകൊള്ളണം. അതീവ അയശസ്സ് ഏറ്റവും ദുഷ്കീൎത്തി. നല്ല ആളുകൾ തമ്മിൽ സ്നേഹമാണു വേണ്ടതു, അതുണ്ടായില്ലെങ്കിൽ ചീത്തപ്പേർ അവരുടെ രക്ഷിതാവിനത്രെ. അതുകൊ

ണ്ടു പ്രഭുക്കൾ തങ്ങളുടെ രക്ഷയിലുൾപ്പെട്ട നല്ല ആളുകളെ കൂട്ടിത്തല്ലിക്കാനല്ല, രഞ്ജിപ്പിക്കാനാണു യത്നിക്കേണ്ടതെന്നു താൽപര്യം.

---

മഹതാ ദയാലുനാ പ്രഭുണാ ദരിദ്രേഭ്യഃ സ്വയം ഭൂരിവിത്തേ വിതീർണ്ണേƒപി തദാശ്രിതാഃ ക്ഷുദ്രാഃ കേചിദ്ദയമേവാത്ര ഹേതുഭൂതാ ഇതി ബഹിഃ പ്രകാശ്യ താൻ വഞ്ചയന്തീത്യാഹ:—

൧. അസ്മത്പ്രത്യുപകാരഗന്ധരഹിതസ്വപ്രാർത്ഥനാപേക്ഷണ-
പ്യംഭോഭിർഭുവമാർദ്രയന്തി ജലദാ ജീവന്ത്യമീ ജന്തവഃ ।
ദൈവജ്ഞാഃ പുനരസ്തി വൃഷ്ടിരിതി വാഗ്ഗേഹാ മയോക്തേതി യ-
ദപിശാ ശ്രീമദിവാധിഗച്ഛതി തദേവാഹോ ജ്ഞാതമർമ്മണി ॥

ഏറ്റവും ദയാലുവായ ഒരു പ്രഭു മററുള്ളവരുടെ സങ്കടങ്ങളെ അറിഞ്ഞ് അവൎക്കു വേണ്ടതെല്ലാം സ്വയമേ നല്കവേ, ക്ഷുദ്രന്മാരായ അദ്ദേഹത്തിന്റെ സേവകന്മാർ തങ്ങളുടെ ശിപാൎശ നിമിത്തമാണ് ഇങ്ങനെ കൊടുത്തതു് എന്നു നടിച്ച് പാവങ്ങളെ വഞ്ചിക്കുന്നു എന്നു പറയുന്നു:—

ആരിതിന്നൊരുവനൎത്ഥിയെന്തു പ-
കരം തരികെന്നൊരുപകാരവും
വാരിദങ്ങൾ മഴപെയ്യുകിലപി സു-
ഖമകിടുന്നിഹ ശരീരിണാം ।
"മാരി പെയ്യു"മൊരു ഗീരിവണ്ണമു-
രചെയ്യുകയാൽ ഗണകനേകനി-
പ്പാരിനേ വില കൊടുത്തു വാങ്ങിയ-
തുപോൽ നിനപ്പതതിദുസ്സഹം ॥

ഇതിനു, മഴ പെയ്യാൽ കൊള്ളാമെന്നുള്ളതിനു, ഒരുവനൎത്ഥി, ഒരപേക്ഷക്കാരൻ, ആർ, ആരാകുന്നു? ആരുമില്ലെന്നു താൽപര്യം. മഴ പെയ്യാൽ കൊള്ളാമെന്നു മേഘങ്ങളോടു ആരുംതന്നെ അപേക്ഷിക്കുമാ

റില്ലല്ലൊ. അപെക്ഷ കൂടാതെ ചെയ്യുന്ന കാൎയ്യം സ്വയമായി ചെയ്യുതെന്നു ഗണിക്കേണ്ടതാണല്ലൊ. പകരം തരിമ്പു അല്പമെങ്കിലും, ഉപകാരവും എന്തു? ഒന്നുമില്ല എന്നു താൽപൎയ്യം. മഴ പെയ്തു ജീവജാലങ്ങൾക്കു സൌഖ്യത്തെ ചെയ്തുകൊടുത്തുകൊണ്ടു മേഘങ്ങൾക്കു അവർ എന്തു പ്രത്യുപകാരമാണു ചെയ്യുന്നതു? ഒന്നുമില്ല. അതുകൊണ്ടു മേഘങ്ങൾ പ്രതിഫലേച്ഛകൂടാതെയാണു ഈ ഗുണത്തെ ചെയ്യുന്നതെന്നു വ്യക്തപ്പെട്ടു. ഇതു അവയുടെ മഹാമനസ്കതയെ ദ്യോതിപ്പിക്കുന്നു. അപെക്ഷക്കാർ ആരുമില്ല, പ്രത്യുപകാരവും ഒന്നുമില്ല, അഥാപി എന്നുവരികിലും, എന്നുള്ളതിനെ ഗണിക്കാതെ എന്നു താൽപൎയ്യം, വാരിദങ്ങൾ മേഘങ്ങൾ, മഴ പെയ്തു, ഇഹ ഭൂമിയിൽ, ശരീരിണാം, ശരീരികൾക്കു, ജന്തുക്കൾക്കു. ഷഷ്ഠീബഹുവചനം. സുഖം സൌഖ്യത്തെ, ഏകിടുന്നു നൾകുന്നു, മേഘങ്ങൾ മഴകൊണ്ടു ഭൂമിയെ തണുപ്പിച്ചു ജന്തുക്കൾക്കു സുഖത്തെ കൊടുക്കുന്നു. മഴ വീഴാതെ ഭൂമിയിൽ യാതൊന്നും ഉണ്ടാകയില്ലെന്നും ജന്തുക്കൾക്കു ജീവിച്ചിരിക്കാൻ പാടില്ലെന്നുമുള്ളതു അനുഭവസിദ്ധമാണല്ലൊ. പരന്റെ നിർബന്ധം കൂടാതെയും പ്രതിഫലേച്ഛകൂടാതെയും മേഘങ്ങൾ വൎഷിച്ചു ജീവികൾക്കു സൌഖ്യത്തെ നൾകവേ ജ്യൌതിഷിയാകട്ടെ, ഉത്തരം താങ്ങുന്ന ഗൌളിയുടെ മട്ടിൽ, താൻ പ്രശ്നം പറക നിമിത്തമാണു മഴ പെയ്യുന്നതെന്നു നടിക്കുന്നതു വളരെ സങ്കടമാണെന്നു ഉത്തരാൎദ്ധത്തിൽ പറയുന്നു. ഗണകനേകൻ കേവലം ഒരു പ്രശ്നവാദി, മാരി പെയ്യും മഴ പെയ്യും. ഇവണ്ണം ഒരു ഗീരു, ഇപ്രകാരം ഒരു വാക്കു, ഉരചെയ്കയാൽ പറയുകനിമിത്തം. മഴ പെയ്യുമെന്നിങ്ങനെ ഒരു പ്രശ്നം പറഞ്ഞ കേവലം ഒരു പ്രശ്നവാദി, ഇപ്പാരിനെ ഈ ലോകത്തെ, വിലകൊടുത്തുവാങ്ങിയപോൽ വിലയ്ക്കുവാങ്ങിയാലെന്നപോലെ സ്വാധീനമായി, അതു ഏവ ലോകത്തിലുള്ള ജനങ്ങളെല്ലാം തനിക്കു കടമപ്പെട്ടവരായി, നിനപ്പതു വിചാരിക്കുന്നതു, അതിദുസ്സഹം, തീരെ സഹിക്കാൻ പാടില്ലാത്തതു, ആകുന്നു എന്നു ചേൎത്തുകൊള്ളണം. താൻ പ്രശ്നം പറയുക നിമിത്തമാണു മഴ പെയ്യുന്നതെന്നും അതിനാൽ ജനങ്ങളെല്ലാവരും തനിക്കു കടപ്പെട്ടിരിക്കുന്നു എന്നും പ്രശ്നവാദി നടിക്കുമ്പോലെയാണു നിസ്സാരന്മാരായ സേവകന്മാർ തങ്ങളുടെ പ്രഭു സ്വയമായി പ്രദർശിപ്പിക്കുന്ന ദാതൃത്വത്തിനു തങ്ങൾ കാരണഭൂതന്മാരാണെന്നു നടിക്കുന്നതു്. അപ്രകാരം ചെയ്യുന്നതു മൌഢ്യമാണെന്നു താൽപൎയ്യം.

---

**ലോകേ ഗുണലേശരഹിതാ അപി കേചന ഭാഗ്യവശാൽ സർവ്വജനസേവ്യാ ജായന്ത ഇത്യാഹ:—**

വൃ. അസ്തി സ്വാദു ഫലം കിമസ്തി കിമഥാഘ്രാതും ക്ഷമഃ കോരക-
സ്തദപി ശ്രാമ്യതു നാമ, ഭോക്തുമുചിതം പത്രം കിമസ്യാന്തതഃ? |
സേവ്യോ ഹന്ത! യദീദൃശോഽപി മനുജൈർവൃക്ഷാധമഃ പിപ്പലോ
ദുസ്സ്വാതന്ത്ര്യമിദം വിധേഃ കഥയതാ കസ്യാഗ്രതോ രുദ്യതേ? ||

**ലേശം പോലും ഗുണമില്ലാത്ത ചിലർ ഈ ലോകത്തിൽ അവരുടെ ഭാഗ്യത്താൽ പൂജ്യന്മാരായിത്തീരുന്നു എന്നു പറയുന്നു:—**

സ്വന്തമായ് രുചിയെഴുന്ന കായു-
മിതിനില്ല മൊട്ടുമധിഗന്ധമാ-
യന്തതഃ പറകിലില്ലിതിന്നദന
യോഗ്യമാം ഛദനമെങ്കിലും |
എന്തഹോ! മനുജവന്ദ്യമായധ-
മവൃക്ഷമിപ്പലപത്രവും
ഹന്ത! ദൈവഹതകസ്വതന്ത്രത
പറഞ്ഞിതാരൊടു കരഞ്ഞിടാം ||

ഒരു വൃക്ഷത്തെക്കുറിച്ചു ജനങ്ങൾക്ക് ആദരമുണ്ടാകണമെങ്കിൽ, ഒന്നുകിൽ അതിന്റെ ഫലമോ, അല്ലെങ്കിൽ അതിന്റെ പൂവോ, ഇലയോ, മറെറന്തെങ്കിലുമോ കൊണ്ടു് അവൎക്ക ഉപകാരമുണ്ടായിരിക്കും. അരയാലിനാകട്ടെ, രുചിയെഴുന്ന, തിന്നാൻകൊള്ളാവുന്ന, കായും, ഫലവും; ഇതിനു സ്വന്തമായി ഇല്ല. മാവു, പ്ലാവു മുതലായവയുടേതുപോലെ അരയാലിന്റെ പഴം തിന്നാൻ കൊള്ളാവുന്നതല്ല. അതിഗന്ധമായ് മണമുള്ളതായ്, മൊട്ടും പൂവും; 'ഇതിനില്ല' എന്നതിനെ ഇവിടെയും അനുവൎത്തിക്കണം. മുല്ല, പിച്ചകം മുതലായവയ്ക്കുള്ളതുപോലെ സുഗന്ധപുഷ്പം ഇതിനുണ്ടോ? അതുമില്ല; ഇതൊക്കെ ഇരിക്കട്ടെ, ഇതിന്റെ ഇലകൊണ്ടെങ്കിലും ഒരു പ്രയോജനമുണ്ടോ എന്നു പറയുന്നു— അന്തതഃ പറകിൽ, ഒടുക്കം പറഞ്ഞുവന്നാൽ; അദനയോഗ്യമാം ഛദനം വിളമ്പി ഉണ്ണാൻ കൊള്ളാവുന്ന ഇലപോലും ഇതിനില്ല. എങ്കിലും അരയാല് വ

ന്ദ്യമായിത്തീൎന്നിരിക്കുന്നല്ലൊ എന്നുള്ള ആശ്ചൎയ്യത്തെ അഹോ! എന്നുള്ള നിപാതം സൂചിപ്പിക്കുന്നു. അധമവൃക്ഷം ഹീത്ത മരമായ; ഗുണരാഹിത്യത്താൽ അധമത്വം. ഇച്ചപലപത്രവും ഈ അരയാലു കൂടിയും. ഇലകൾ സൎവ്വദാ ഇളകിക്കൊണ്ടിരിക്കകൊണ്ടു ചപലപത്രമെന്നു അരയാലിനു പേരു സിദ്ധിച്ചു. മനുജവന്ദ്യമായ് മനുജരാൽ മനുഷ്യരാൽ, വന്ദ്യമായ് പൂജിക്കപ്പെടേണ്ടതായി. അരയാലിനെ പ്രദക്ഷിണം വെച്ച് നമസ്കരിക്കയും അതിനു തറ കെട്ടിക്കയും മററും ചെയ്താൽ പാപശാന്തി വരുമെന്നുള്ള വിശ്വാസത്തെയാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു്. എന്തു! ഇതു ആശ്ചൎയ്യം തന്നെ. ഉപയോഗലേശമില്ലാത്ത ഈ വൃക്ഷത്തെ ആരാധിക്കണമെന്നു വിധിച്ച ദൈവത്തെ ദൂഷിക്കുന്നു—ഹന്ത! കഷ്ടം! ഈ ദൈവഹതകസ്വാതന്ത്ര്യത ദൈവഹതകന്റെ ദുൎദ്ദൈവത്തിന്റെ, സ്വതന്ത്രത സ്വാതന്ത്ര്യത്തെ; ആരോടു പറഞ്ഞു കരഞ്ഞിടാം? ദൈവത്തിന്റെ ദുസ്സ്വാതന്ത്ര്യത്തെപ്പററി ആരോടു സങ്കടം പറയാം? ഈ സങ്കടം കേൾക്കാനാരുമില്ല എന്നു താല്പൎയ്യം. ഉപകാരലേശമില്ലാത്ത അരയാലു ജനങ്ങളാൽ ആദരണീയമായിത്തീരുന്നതെങ്ങനെയോ, അതുപോലെ ഗുണലേശമില്ലാത്തവർ ഭാഗ്യവശാൽ പൂജ്യന്മാരായിത്തീരുന്നു എന്നു താല്പൎയ്യം.

---

**പുരുഷോ ബഹുവിഭവാനപിദാതൃത്വരഹിതശ്ചേൽ തസ്യ ജന്മൈവ നിഷ്പ്രയോജനമിത്യാഹ:—**

൯. സൎവ്വാസാം സരിതാംപതിൎജ്ജലധി യദി വ്യാവൃസ്സമസ്താ ദിശഃ
കല്പാന്തേഷ്വപി വാ ന ശുഷ്യതി യദി സ്വൈരം തദംഗീകൃതം |
അംഭസ്സ്വാദു പിപാസതഃ പഥി പരിശ്രാന്തസ്യ പാന്ഥസ്യ കിം
തേന സ്യാൽ ഫലമൎണ്ണവോയമിതി ചേദിന്ദുഗ്രഹേ സ്നാസ്യ തേ ||

എത്ര തന്നെ ഐശ്വൎയ്യവാനാണെങ്കിലും ദാതൃത്വമില്ലാത്ത പുരുഷന്റെ ജന്മം നിഷ്പ്രയോജനമെന്നു പറയുന്നു:—

വിശ്വവാഹിനികളാൽ വൃതം വിത-
തമേതു ദിക്കിലുമിതല്പവും
നശ്വരത്വമിതിനില്ല കല്പമ-
തിലും സമസ്തമിതു സമ്മതം |

നിശ്വസിച്ചു തൃഷയാവരും പഥി-
കനെന്തു സാദ്ധ്യമിതിനാലെടോ?
വിശ്വസിക്കിലു സമുദ്രമെങ്കിലി-
ഥ പൂർണ്യപർണ്ണി കുളിച്ചിടാം ||

സമുദ്രം, വിശ്വവാഹിനികളാൽ. വിശ്വകളായ സകലകളായ, വാഹിനികളാൽ നദികളാൽ, വൃതം വരിക്കപ്പെട്ടിരിക്കുന്നു. ഭർത്താവായി സ്വീകരിക്കപ്പെട്ടിരിക്കുന്നു. ലോകത്തിലുള്ള എല്ലാ നദികളുടേയും ഭർത്താവു സമുദ്രമാണു. സ്വച്ഛമായ് പാനയോഗ്യമായ ജലത്തോടു കൂടിയ അനേകം നദികൾ സമുദ്രത്തിൽ ചെന്നു ചേരുന്നുണ്ട്. അതുകൊണ്ടു സമുദ്രജലം പാനയോഗ്യമായിരിക്കേണ്ടതാണു. പിന്നേയോ, ഇതു സമുദ്രം, ഏതു ദിക്കിലും എല്ലായിടത്തും, വിതതം വിസ്തൃതമായിരിക്കുന്നു, സമുദ്രം അക്കര കാണ്മാൻ പാടില്ലാത്ത വിധത്തിൽ പരന്നു കിടക്കുന്നു. തടാകങ്ങളെയും മറ്റുംപോലെ ക്ലപ്തമായ വിസ്താരത്തോടുകൂടിയതല്ലാത്തതുകൊണ്ടു അതിലുള്ള വെള്ളം ദുഷിച്ചുപോകാൻ മാർഗ്ഗമില്ല. അതുകൊണ്ടും പാനയോഗ്യമായിരിക്കേണ്ടതാണ്. പുനശ്ച, കല്പമതിലും പ്രളയകാലത്തിലും, ഇതിനു അല്പവും നാശാതപമില്ല, ഇതിനു ഒട്ടും നാശമില്ല പ്രളയകാലത്തിൽ ലോകമാസകലം നശിച്ചു വിശ്വമെല്ലാം ഒരേ സമുദ്രമായിത്തീരുന്നു എന്നു പുരാണ പ്രസിദ്ധമത്രെ. ഒരിക്കലും സമുദ്രത്തിലെ ജലം വററിപ്പോകുന്നില്ലെന്നുള്ളതുകൊണ്ടും അതിനു പാനയോഗ്യത വേണ്ടതാണു. എങ്കിലും അതു അപ്രകാരമൊന്നെയൊ എന്നു ഉത്തരാർദ്ധത്തിൽ പറയുന്നു— ഇതിനാൽ സമുദ്രത്തിനാൽ, തൃഷയാ ദാഹത്താൽ, നിശ്വസിച്ചു ദീർഘശ്വാസം വിട്ടു, വരും പഥികനു, വരുന്ന വഴിപോക്കനു, എന്തു സാദ്ധ്യം? എന്തു പ്രയോജനം? ഒരു പ്രയോജനവുമില്ലെന്നർത്ഥം. ഓരുള്ളതിനാൽ കടൽവെള്ളം കുടിക്കാൻ കൊള്ളുകയില്ല. ലോകത്തിലുള്ള സകല നദികളുടെ ഭർത്താവായും, ലോകമാസകലം വ്യാപിച്ചും, കല്പകാലത്തിൽ കൂടിയും നാശമിയലാതേയും, അതു ഏവ സകല ജനസേവ്യനായും കീർത്തിമാനായും ക്ഷയലേശമില്ലാത്തവനായും ഇരിക്കുന്നതുകൊണ്ടു എന്തു ഫലം? വഴി നടന്നു ക്ഷീണിച്ചു ദാഹത്തോടെ വരുന്ന വഴിപോക്കനു കുടിക്കാൻ ഒരു തുള്ളി ജലംപോലും കൊടുക്കുന്നില്ല; ദാരിദ്ര്യത്താൽ കഷ്ടപ്പെട്ടു വരുന്നവനു ഒരുപകാരവും ചെയ്യുന്നില്ല. ഈ മഹാനായ സമുദ്രത്തിനെക്കൊണ്ടു പിന്നെ എന്തു ഫലമാണുള്ളതെന്നു ഹാസ്യമായി പറയുന്നു— ഇതു സമുദ്രമെങ്കിൽ, മഹാനായ സമുദ്രമാ

ണെന്നുവരികിൽ, ഇഹ ഇവിടെ, പുണ്യപർവ്വണി പുണ്യങ്ങളായ പർവ്വദിവസങ്ങളിൽ, ഗ്രഹണം, വാവു മുതലായ ദിനങ്ങളിലുള്ള പുണ്യകാലങ്ങളിൽ, കുളിച്ചിടാം സ്നാനം ചെയ്യാം, ഇതു വിശ്വസിക്ക എന്നു വിശ്വസിച്ചുകൊണ്ടാലും. ഇത്ര മഹാനായ സമുദ്രത്തെക്കൊണ്ടു ഒരുപയോഗവുമില്ലെന്നില്ല, പുണ്യകാലങ്ങളിൽ സ്നാനം ചെയ്യാം: അതുകൊണ്ടു പുണ്യമുണ്ടോ എന്നുള്ളതു വിശ്വാസത്തിൽ അധിഷ്ഠിതമായിരിക്കുന്നു. ഐശ്വര്യവാനായ ഒരുവനെക്കൊണ്ടു ഇത്ര അതിതുച്ഛമായ ഫലം ഉണ്ടാകുന്നതു ഇല്ലാത്തതുപോലെ തന്നെ ഗണിക്കേണ്ടതാണെന്നു താല്പര്യം. ഒടുവിലത്തെ പാദത്തിൽ ഹാസ്യരസം നന്നായി ദ്യോതിക്കുന്നുണ്ടു.

---

സ്വോപഭോഗ്യം വസ്തു യഥാ ന കാലാന്തരെ പ്രണശ്യേത്തഥാ തൽ സംരക്ഷ്യേവാനുഭ്രയാദിത്യാഹ:—

൧൦. സ്ഥിത്വാ തീരഭുവി പ്രസാര്യ്യ സരസി സ്വൈരം കരാഗ്രം പയഃ
പാതവ്യം പിബ താവതാ ന വിരമേദ്ദന്തീന്ദ്ര! കിം തേ തൃഷാ?
ഉന്മർദ്ദ്നാസി തടീരചഃ കലുഷയസ്യുന്മൂലയസ്യബ്ജിനീം
ഹാനിം കസ്യ? തവൈവ മൃഗ്യമുദകം ഭ്രാതഃ! പുനസ്തൃഷ്യതഃ ||

ഉപഭോഗയോഗ്യങ്ങളായ സാധനങ്ങളെ ഇനി ഒരു കാലത്തിൽ അനുഭവത്തിനു കൊള്ളാത്തവിധമാക്കിത്തീർക്കാതെ കരുതി ഉപയോഗിക്കേണ്ടതാണെന്നു പറയുന്നു:—

അന്തികേ കരയിൽ നിന്നു കൈ വിരവിൽ
  നീട്ടി വേണ്ട സരസീജലം
ദന്തിരാജ! സുഖമായ് കുടിക്ക, തവ
  തർഷശാന്തി വരികില്ലയോ ?
എന്തിനിത്തടമിടിച്ചിടുന്നിഹ മുടിച്ചിടുന്ന
  ഹഹ! പത്മിനീം
ഹന്തിയല്ലിതു, തവൈവ ഹാനി,യിനി
  മൃഗ്യമാമുദകമുത്തൃഷഃ ||

അല്ലയോ ദന്തിരാജ! ആനത്തലവനെ! കരയിൽ, തടാകത്തിൻെറ തീരത്തിൽ, അന്തികെ വെള്ളത്തിനടുത്തു, നിന്നു, കൈ, തുമ്പിക്കൈ,വിരവിൽ പതുക്കെ, നീട്ടി, വേണ്ടു, ആവശ്യമുള്ള, സാരസീജലം സരസിയിലെ തടാകത്തിലെ, ജലത്തെ വെള്ളത്തെ, സുഖമായ്, വെള്ളത്തിൽ നനച്ചിറങ്ങാതെ മുകളിൽ തന്നെ നിന്നു വെള്ളം കോരിക്കുടിക്കത്തക്കവണ്ണം നീണ്ട തുമ്പിക്കൈയുള്ളതുകൊണ്ടു ഇറങ്ങേണ്ടു ക്ലേശം അനുഭവിക്കാതെ; കുടിക്ക കുടിച്ചാലും. അല്ലയോ ദന്തിരാജ! കരയിൽ നിന്നുതന്നെ തുമ്പിക്കൈയ്യിൽ തടാകത്തിൽനിന്നും വെള്ളം കോരി എടുത്തു വേണ്ടുവോളം കുടിച്ചാലും. അതുകൊണ്ടു എന്തു ചെയ്തുകൊള്ളണം. അതുകൊണ്ടു തവ നിനക്കു, തൃഷ്ണാശാന്തി ദാഹശാന്തി, വരികില്ലയോ? അപ്രകാരം വെള്ളം കുടിച്ചതുകൊണ്ടു നിനക്കു ദാഹം മാറുകയില്ലയോ? പിന്നെ ആന എന്താണു ചെയ്യാറ പതിവുള്ളതെന്നു പറയുന്നു— എന്തിനിത്തടമിടിച്ചിട്ടന്നിഹ എന്തിനാണു ഇവിടെ കരയെല്ലാം ഇടിച്ചിടുന്നതു? നിൻെറ ദാഹശാന്തിക്കു അതു എന്തെങ്കിലും പ്രയോജനം ചെയ്യുന്നുണ്ടോ? അത്രതന്നെയോ? മുടിച്ചിടുന്ന ഹഹ! പദ്മിനീം എന്തിനു എന്നു ഇവിടെയും ചേർക്കണം. എന്തിനു പദ്മിനീം താമരയെ, അഹഹ! കഷ്ടം കഷ്ടം! മുടിച്ചിടുന്നു മൂലനാശം ചെയ്യുന്നു, മൂടോടെ പിഴുതു കളയുന്നു? അതുകൊണ്ടു നിനക്കു ദാഹശാന്തി വരുന്നുണ്ടോ? ഇല്ല. ഇതു പന്തിയല്ല ഇപ്രകാരം നീ നശിപ്പിക്കുന്നതു ഒട്ടും ശരിയല്ല. എന്തുകൊണ്ടെന്നു പറയുന്നു— ദൈവഹാനി ഇപ്രകാരം ചെയ്യുന്നതുകൊണ്ടുള്ള ദോഷം നിനക്കുതന്നെയാകുന്നു. അതെങ്ങനെ എന്നു പറയുന്നു— ഉത്തൃഷ്, (ഷഷ്ഠ്യേകവചനം) തവ എന്നുള്ളതിൻെറ വിശേഷണം. ഉൽഗതയായ ഉൽതൃഷ്ണയോടു, തൃട്ടോടു കൂടിയ ദാഹത്തോടുകൂടിയ, തവ നിനക്കു, ഉദകം ജലം, ഇനി ഇനി ഒരിക്കൽ, മൃഗ്യമാകും അന്വേഷിക്കേണ്ടതായി വരും. നിനക്കു ഇനി ഒരിക്കൽ ദാഹിക്കുമ്പോൾ കുടിക്കാൻ വെള്ളത്തിനു മറ്റൊരുദിക്കിൽ തേടിനടക്കേണ്ടി വരും. കരയിടിച്ചു കളയുന്നതുകൊണ്ടു തടാകം നികന്നു ഉള്ള വെള്ളം കലങ്ങിപ്പോകുന്നു. താമരയൊക്കെ പറിച്ചുകളയുന്നതുകൊണ്ടു ഇനിയൊരിക്കൽ തിന്നാൻ അവിടെ ഒന്നും കാണുകയില്ല. അതുകൊണ്ടു് ഇപ്രകാരം നാശം ചെയ്താൽ ദോഷം ആനയ്ക്കുതന്നെയാണു. അതുപോലെ ഉപയുക്തങ്ങളായ വസ്തുക്കളെ തീരെ നശിപ്പിച്ചു കളഞ്ഞാൽ പിന്നൊരിക്കൽ അവയെ ആവശ്യപ്പെടുമ്പോൾ കിട്ടുന്നതല്ല. അതുകൊണ്ടു അവയെ കരുതി അനുഭവിക്കേണ്ടതാണെന്നു താൽപര്യം,

ധനിനാം സദ്മ യാചകജനഭ്രൂയിഷ്ഠം ചേദേവ ശ്ലാഘ്യം ഭവതി; അഥൈതദ്ദൂരേ തേഷു യാചകേഷ്വസാരിതേഷു ന കേവലം തേഷാമേവ ഹാനിഃ, ധനിനാം യശസശ്ച സുതരാം നാശ ഇത്യാഹ:—

൧൮. കോ ദോഷഃ പരിതോ ഗതേ മധുകരേ? ക്രീതഃ കിമേഷ ത്വയാ?
കൃതേനാപി കിമാസ്യതേ കച്ചിദിഹ ഗ്ലാനോദരേണ ക്ഷണം?
ജാനാസ്യേവമഥാപി ചേൽ ക്ഷിപസി തം കർണ്ണാനിലൈർദ്ദൂരതോ
ദുർല്ലക്ഷ്യോƒസി നിരങ്കുശോƒസി ഭവതോ മത്തേഭ! വാർത്തൈവകാ?

ധനവാന്മാരുടെ ഗൃഹത്തിൽ അർത്ഥികൾ വന്നുചേരുന്നതു തന്നെയാണ് അതിനു മാഹാത്മ്യത്തെ ഉണ്ടാക്കുന്നതു്. അവരെ അടിച്ചോടിച്ചു കളയുന്നപക്ഷം ദോഷം യാചകന്മാൎക്കു മാത്രമല്ല, ധനവാൻെറ യശസ്സിനും നാശം സംഭവിക്കുന്നു എന്നു പറയുന്നു:—

ചേതമെന്തു പരിതോ ഗമിക്കിലളി?
നീ വിലയ്ക്കു തിരെ വാങ്ങിയോ?
ക്രീതമെങ്കിലുമൊരേടമങ്ങതു
ബുഭുക്ഷിതം ക്ഷണമിരിക്കുമോ?
നീ തഥാപി ചെവികൊണ്ടടിച്ചക-
ന്നകററിടുന്നതിനെയെപ്പൊഴും
വീതസംശയമധൃഷ്യ! മത്തഗജ!
നിൻെറ വാർത്ത പറയാവതോ?

അല്ലയോ മത്തഗജ! മദംകൊണ്ടു വെളിവില്ലാതെ തോന്നിയതു കാണിക്കുന്ന ഗജമേ! അളി വണ്ടു; പരിതോ ഗമിക്കിൽ, നിൻെറ ഗണ്ഡസ്ഥലത്തെ വിട്ട് തേൻ കുടിക്കാനൊ മററൊ മററു ദിക്കുകളിൽ പോകുന്നതുകൊണ്ടു; നിൻെറ ഗണ്ഡത്തിലിരുന്നു മദജലത്തെ ആസ്വദിക്കാൻ നീ സമ്മതിക്കാത്ത സ്ഥിതിക്കു മററു ദിക്കുകളിൽ പോയി ഭക്ഷണം നേടാൻ പാറന്നു നടക്കുന്നതുകൊണ്ട് എന്നർത്ഥം. എന്തു ചേതം? ദോഷമെന്താണുള്ളതു്? ഒന്നുമില്ലെന്നു താൽപര്യം. നീ മദജലത്തെ അവയ്ക്കുകൊടുക്കുന്നില്ല; അതുകൊണ്ടു അവയ്ക്കു ദോഷമൊന്നുമില്ല; അവ മററിടങ്ങളിൽ

പോയി ഭക്ഷണം സമ്പാദിക്കുന്നു. എങ്കിലും വലിയ ആളുകളെ വിട്ടും വെച്ചു പോകുന്നതു പാടുള്ളതാണൊ എന്നു പറയുന്നു — നീ അതിനെ വിലയ്ക്കു വാങ്ങിയൊ? നിന്നെത്തന്നെ ആശ്രയിച്ചിരിക്കുന്നതിനു നീ ആ വണ്ടിനെ വിലകൊടുത്തു വാങ്ങിയൊ? ആളുകളെ വിലയ്ക്കുവാങ്ങിവന്ന അടിമക്കച്ചവടത്തെയാണു ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു്. നീ വണ്ടിനെ അടിമയായി വിലയ്ക്കു വാങ്ങിയിരുന്നെങ്കിൽ അതു നിന്നെ വിട്ടു പോകുന്നതു മര്യാദയല്ല, അപ്രകാരം ചെയ്യിട്ടില്ലാത്ത സ്ഥിതിക്ക് അതു മറെറാരാളെ ആശ്രയിക്കാൻ പോകുന്നതിൽ ഒരു കുററവുമില്ല. അഥവാ വിലയ്ക്കു വാങ്ങിയാൽ തന്നെ ഒരുവനെ പട്ടിണിയിട്ടാൽ അവൻ ഓടിപ്പോകാതെ ഇരിക്കയില്ലെന്നു പറയുന്നു— ക്രീതമെങ്കിലും, അഥവാ നീ അതിനെ വിലക്കുവാങ്ങിയിരുന്നു എങ്കിലും; ബുഭുക്ഷിതം, ബുഭുക്ഷയോടു കൂടിയതായാൽ; പട്ടിണി കിടക്കയാൽ ഭക്ഷണം കിട്ടിയാൽ കൊള്ളാമെന്നുള്ള ആഗ്രഹത്തോടുകൂടിയതായാൽ; അതു ആ വണ്ടു; ക്ഷണം ക്ഷണനേരംപോലും; ഒരേടമഞ്ഞിരിക്കുമോ? ഒരിടത്തിൽ തന്നെ അനങ്ങാതെ ഇരിക്കുമോ? ഇരിക്കയില്ലെന്നർത്ഥം. അടിമയാണെങ്കിൽ തന്നെയും പട്ടിണിയിട്ടാൽ അവൻ സ്വാമിയെ വിട്ടു് ഓടിപ്പോകുന്നതു കുററമാകുമോ? ഇല്ല. തഥാപി എങ്കിലും, അത്രാൽ നിനക്കു് ഇതൊക്കെ നല്ലവണ്ണം അറിയാമെങ്കിലും, നീ അതിനെ ചെവികൊണ്ടു, ചെവിയാട്ടി, എപ്പോഴും അടിച്ചു്. ഉടൻ, ക്ഷണനേരമെങ്കിലും മദജലം കുടിക്കാൻ സമ്മതിക്കാതെ, വീതസംശയം, (ക്രിയാവിശേഷണം) ശങ്കകൂടാതെ, അകററിട്ടുന്നു ഓടിക്കുന്നു. അതിനു ഇങ്ങനെ അടിച്ചോടിച്ചതുകൊണ്ടു ഒരു ഹാനിയും വരാനില്ലെന്നുള്ള വിചാരം തീരെ ഇല്ലാതെ അതിനെ നീ അടിച്ചോടിക്കുന്നു. അധൃഷ്യ! അനഭിഗമ്യ! ഒരുത്തനേയും അടുത്തുവരാൻ സമ്മതിക്കാത്തവനേ! നിന്റെ വാർത്ത നിന്റെ കഥ, പറയാവതോ? പറയാൻ കൊള്ളുന്നതാണോ? അല്ല എന്നു താൽപര്യം. മദിച്ചു നില്ക്കുന്ന ആനയ്ക്കു ഗണ്ഡത്തിൽ വണ്ടുകൾ പററിയിരിക്കുന്നതാണു ഭംഗി. അതിനെ അടിച്ചോടിക്കുന്നതുകൊണ്ടു അവററകൾക്കു മദജലം കിട്ടുന്നില്ലെന്നു മാത്രമല്ല, ആനയ്ക്കു ഭംഗിക്കുറവും ഉണ്ടാകുന്നു. അതുപോലെ ധനവാന്മാർ യാചകന്മാരെ ആട്ടിക്കളഞ്ഞാൽ, യാചകന്മാർക്കു മാത്രമല്ല, നഷ്ടം, ധനവാന്മാരുടെ യശസ്സും നശിക്കുമെന്നാണു ഭാവമെന്നു അവതാരികയെ അനുസരിച്ചുള്ള വ്യാഖ്യാനം അത്ര ഹൃദയംഗമമായി തോന്നുന്നില്ല. മറെറാരുമാതിരി യോജന— അല്ലയോ മത്തഗജ! അളി പരിതഃ നിന്റെ പുറവം ഗമിക്കിൽ എന്തു ചേതം. നിനക്കു എന്തു ചേതമാണുള്ള

ത്? വണ്ടു നിന്റെ ഗണ്ഡത്തിലുള്ള മദജലത്തിന്റെ മണം ഏററു അതിനെ ആസ്വാദിക്കാനായി നിന്റെ പുറമെ പറന്നു നടന്നതുകൊണ്ടു നിനക്കു വല്ലതും നഷ്ടമുണ്ടോ? ആനയ്ക്കു മദം കെട്ടിക്കിടന്നാൽ ദോഷമാണ്, അപ്പോൾ അതിനെ കുടിച്ചു എടുത്തുകൊണ്ടുപോകാൻ വരുന്ന വൈദ്യസ്ഥാനീയനായ വണ്ടു വരുന്നതുകൊണ്ടു നിനക്കു ദോഷമൊന്നുമില്ല. നീ വിലക്കു അതിനെ വാങ്ങിയോ? നീ പ്രതിഫലം കൊടുത്തിട്ടുണ്ടോ? നിന്റെ ഗണ്ഡത്തിലുള്ള മദജലത്തെ എടുത്തുകൊണ്ടുപോകാനായി നീ വണ്ടിനു കൂലി കൊടുത്തിട്ടുണ്ടോ? പിന്നെ അതിന്റെ നല്ലബുദ്ധികൊണ്ടു അതു വരുന്നതുതന്നെ ഭാഗ്യം എന്നു താൽപര്യം. അഥവാ പ്രതിഫലം കൊടുത്തിരുന്നാൽ തന്നെയും ബുഭുക്ഷിതാ വിശന്നുകൊണ്ടു ഭക്ഷിക്കാൻ സമ്മതിക്കായ്കയാൽ കൃത്യമൊന്നുമില്ലാതെ, കൃത്യാന്തരവ്യാപൃതന്മാരായവർ ഒരു വേലക്കു കൂലികൊടുത്തു വരുത്തിയാൽ കൂടി ആ വേലചെയ്വാൻ നിർവ്വാഹമില്ലെങ്കിൽ മററു കൃത്യങ്ങളെ വിട്ടുംവെച്ചു അവിടെത്തന്നെ കാത്തുകെട്ടി കിടക്കുമോ? ഇല്ല. പുഷ്പാദികളിൽനിന്നും വണ്ടിനു മധു കിട്ടുമെന്നിരിക്കെ നിന്റെ മദജലത്തെ കുടിക്കാൻ വന്നിരിക്കുന്നതു ഭാഗ്യം തന്നെ എന്നു കരുതേണ്ടതാണ്. തഥാപി നിനക്കു ഇതൊക്കെ അറിയാമെങ്കിലും, വീതസംശയം ചെവികൊണ്ടു അടിച്ചു അതിനെ എപ്പോഴും അകററിടുന്നു. വണ്ടിനു യാതൊരു കടമയുമില്ലെന്നു നിനക്കു അറിയാമെങ്കിലും, ഇവിടെയല്ലെങ്കിൽ മററൊരുദിക്കിൽ അതു പോകുമെന്നു അറിവുണ്ടെങ്കിലും, അതിനെ നീ അടിച്ചോടിക്കുന്നു. അധൃഷ്യ! തോന്നിയവണ്ണം നടക്കുന്നവനേ! മത്തഗജ! തലയ്ക്കു വെളിവില്ലാത്ത ഗജമേ! നിന്റെ വാർത്ത പറയാവതോ? നിന്റെ കഥ പറയാനെന്തുള്ളൂ? തലക്കു വെളിവില്ലാതെ തോന്നിയവാസമായി നടക്കുന്നവനു ഇന്നതേ ചെയ്യാവൂ എന്നുണ്ടോ? അവൻ കാട്ടുന്നതിനെ ആരെങ്കിലും വകവെക്കാറുണ്ടോ? ബുദ്ധില്ലാത്തവർ തങ്ങൾക്കു ക്ഷേമകരമായുള്ളതെന്തെന്നു അറിഞ്ഞാൽ കൂടിയും അതിനു വിപരീതമായി ചെയ്യുന്നു എന്നു താൽപര്യം.

---

മഹത്സാമ്യലിപ്സുരധമാന്ദ്വിശ്യേല്ലോകസ്ത്വാഹസതി:—

൧൨. നേതവ്യസ്സമയഃ കിയാനിഹ സഖേ! കാക! ത്വയാ ഭ്രാമ്യതാ
ഹംസീഭ്യസ്സ്വഭവന ഭൃങ്ക്ഷ്വ നളിനീനാളാനി പദ്മാകരേ |
വ്യാകത്തുമിഹാസ്തി കിം? വിമലതാ കിഞ്ചിത്തു കാര്യം തനോ-
ർഹംസത്വേ യദി തേ ജനോ വിവദതേ ദേഗ്ധ്യോഹമസ്മ്യഗ്രതഃ|

മഹാന്മാരോടു ഒപ്പം ഭാവിച്ചു നടക്കാൻ ഇച്ഛിക്കുന്ന നീചന്മാരെ സംപ്രദായത്തിൽ പരിഹസിക്കുന്നു:—

വായസ! ഭ്രമണമെത്രകാലമിവിടെ
ത്തുടർന്നിടണ, മന്നമായ്
പോയണഞ്ഞു നളിനാകരേ
നവമൃണാളനാളകം ഭുജിക്ക നീ
കായമല്പമമലീകരിക്കിലലമെങ്കിലും
തവ സിതച്ഛദ-
ച്ഛായയെജ്ജനത സംശയിക്കിലതിനിജ്ജനം
പ്രഥമദണ്ഡ്യനാം||

വായസ! അല്ലയോ കാക്കേ! ഇവിടെ, അർത്ഥാൽ അന്നങ്ങളുടെ അധിവാസഭൂമിയല്ലാത്ത പ്രദേശങ്ങളിൽ; എത്രകാലം എത്രനാൾ; ഭ്രമണം സഞ്ചാരം; തുടർന്നിടണം? ദുഷ്ടാഹാരങ്ങളെ ഭക്ഷിച്ചുകൊണ്ടു ഇവിടെ ഇപ്രകാരം ചുററിപ്പറന്നു നടക്കുന്നതെന്തിനു്? പിന്നെ എന്താണു ചെയ്യേണ്ടതെന്നു പറയുന്നു— നീ അന്നമായ് അന്നമാണെന്നു നടിച്ചു്, നളിനാകരേ പോയി താമരപ്പൊയ്കയിൽ ചെന്നു്, നവമൃണാളനാളകം, നവങ്ങളായ പുത്തനായ, മൃണാളങ്ങളുടെ താമരത്തണ്ടുകളുടെ, നാളകം നാമ്പുകളെ; ഭുജിക്ക ഭുജിച്ചാലും. അന്നങ്ങളുടെ ആഹാരം താമരത്തണ്ടുകളാകുന്നു, അതുപോലെ നീയും അന്നമാണെന്നു നടിച്ചു തടാകത്തിൽ ചെന്നു താമരത്തണ്ടുകളെ ഭക്ഷിച്ചാലും. അന്നത്തിനും നിനക്കും എന്താണു ഭേദം? കായമല്പം അമലീകരിക്കിൽ അലം. ദേഹത്തെ അല്പം വെളുപ്പിച്ചാൽ മതി; അന്നത്തിനു ദേഹം വെളുത്തതാണു, നിനക്കു കറുത്തതാണു, അല്ലാതെ ഭേദമൊന്നുമില്ലല്ലൊ; അതുകൊണ്ടു ദേഹം ഒന്നു വെളുപ്പിച്ചാൽ നീ അന്നം തന്നെ. എങ്കിലും, ദേഹത്തിനു വെളുപ്പുവരുത്തിയതിൽ പിന്നീടും; ജനത ജനങ്ങൾ; തവ നിന്റെ; സിതച്ഛദച്ഛായയെ സിതച്ഛദത്തിന്റെ അന്നത്തിന്റെ, ഛായയെ സാമ്യത്തെ; സംശയിക്കിൽ തർക്കിക്കുന്നെങ്കിൽ, നിനക്കു അന്നത്തിനോടു സാമ്യമില്ലെന്നു ജനങ്ങൾ തർക്കിക്കുന്നെങ്കിൽ; അതിനു ആ അപരാധത്തിനു; ഇജ്ജനം ഞാൻതന്നെ; പ്രഥമദണ്ഡ്യനാം പ്രഥമമായി ആദ്യമായി, ദണ്ഡിക്കപ്പെടേണ്ടവനാകും ശിക്ഷിക്കപ്പെടേണ്ടവനാകും; ഇത്രയൊക്കെയാ

യിട്ടം നീ അന്നമല്ലെന്നു ജനങ്ങൾ പറയുന്നപക്ഷം ഞാൻതന്നെ ഉത്തമശിക്ഷക്കു അർഹനായിട്ടുള്ളവൻ. എന്തെന്നാൽ ഞാൻ പറഞ്ഞിട്ടല്ലെ നീ അന്നമായി നടിച്ചു പുറപ്പെട്ടതു്. കാക്ക അന്നമായി ഭാവിച്ചു നടന്നാൽ അതു് എത്രമാത്രം പരിഹാസപാത്രമായി തീരുമോ അത്രമാത്രം അധമന്മാർ മഹത്തുക്കളുടെ ഒപ്പം ഭാവിച്ചു നടന്നാൽ നിന്ദ്യന്മാരായിത്തീരുമെന്നു താൽപര്യം.

---

ലോകെ ഖലാഃ പടുതയാഭിരിസ്സജ്ജനസ്പർദ്ധിനോഽപി
ഗുണലേശാഭാവാന്നിന്ദ്യാ ഭവന്ത്യേവത്യാഹ:—

൧൩. കിം തവ ദോഹദമീഹസേ? കിമുദകൈസ്സിക്തോഽസി? കിം കേനചിൽ
ബദ്ധോ സക്തശാലവാലവലയേ? കിം വാ മഹീസംസ്കൃതാ?
ഭപിസ്ഥിഃ പുഷ്പ്യസി വാസരേഹ്യനൽഗുണം ധൂർത്ത! ഭൂത സിന്ധോരോ
ദുർഗ്ഗന്ധോ ന ഭവേദിയാൻ യദി തതസ്ത്വം പാരിജാതോഽസിനാ॥

ദുഷ്ടന്മാർ സാമർത്ഥ്യത്താൽ നല്ലവരോടൊപ്പം ഭാവിച്ചാലും ഗുണലേശമില്ലാത്തവരാകയാൽ നിന്ദ്യന്മാരായിത്തന്നെ തീരുന്നു എന്നു പറയുന്നു:—

ഇട്ടതില്ല വളമൊട്ടുമേ തവ
നനച്ചതില്ലടിയൊരിക്കലും
ചട്ടമായ് തടമെടുത്തതില്ല
തറ നല്ലതാക്കിയതുമില്ല തേ।
തിട്ടമായ് തരപി രണ്ടുമൂന്നു കുറി
പൂത്തിടുന്നൊരു ദിനത്തിലി-
ക്കെട്ടഗന്ധമുളവായിടായ്കിലൊരു
കല്പവൃക്ഷമയി ധൂർത്ത! നീ॥

അയി ധൂർത്ത! അല്ലയോ ധൂർത്തമ, ഉന്മത്തെ! നീ ഒരു കല്പവൃക്ഷംതന്നെയാകുന്നു. എന്തെന്നാൽ, വളമൊട്ടുമേ ഇട്ടതില്ല നിനക്കു് ഒരു വളവും ചെയ്യാറില്ല; തവ നിന്റെ; അടി ചുവടു്; ഒരിക്കലും നനച്ചതില്ല.

നിന്റെ മൂട്ടിൽ ആരും ഒരിക്കലും ഒരു തുള്ളി വെള്ളംപോലും ഒഴിക്കാറില്ല; തടം ചുറ്റുമായി എടുത്തതില്ല, ശരിയായി നിനക്കു തടമെടുക്കയും പതിവില്ല; തേ, നിന്റെ; തറ നന്നാക്കിയതുമില്ല. നീ നില്ക്കുന്ന തറ കിളച്ചിളക്കി നന്നാക്കയും പതിവില്ല. സാധാരണ ഒരു ചെടിയോ വൃക്ഷമോ ഉണ്ടാകുന്നുവെങ്കിൽ അതിന്റെ മൂടു കിളച്ചു തടമെടുത്തു വളമിട്ടു വെള്ളം കോരണം, ഇതൊന്നും നിനക്കു ചെയ്യുന്നില്ല. തഥാപി; എങ്കിലും; ഒരു ദിനത്തിൽ ഒരു ദിവസം തന്നെ; രണ്ടു മൂന്നു കുറി, രണ്ടു മൂന്നു തവണ; തിട്ടമായ് നിശ്ചയമായ് നീ പൂത്തിടുന്നു; എങ്കിലും ഒരുദിവസം തന്നെ വളരെത്തവണ നീ പൂക്കും. ഈ ഗുണമെല്ലാമിരിക്കിലും നിനക്ക് ഒരു ദോഷം വന്നുകൂടിയിരിക്കുന്നു എന്നു പറയുന്നു. ഇക്കേട്ട ഗന്ധമുളവായിടാഞ്ഞിൽ, നിന്റെ പുഷ്പത്തിനു ഇത്ര കഠിനമായ നാററം ഇല്ലാതെ ഇരുന്നുവെങ്കിൽ; നീ ഒരു കല്പവൃക്ഷം തന്നെ. ഈ നാററമാണു നിന്നെ ഹീനതയാക്കിത്തീക്കുന്നതു്. അതുപോലെ എത്ര വളരെ സാമൎത്ഥ്യമുണ്ടെങ്കിലും ദുസ്സ്വഭാവമൊന്നിനാൽ തന്നെ മനുഷ്യൻ ശിഷ്ടത്വം ലഭിക്കയില്ലെന്നു താൽപൎയ്യം.

---

ശ്രമം വിനാ സുഖാവാപ്തിൎന്നഭവേദിത്യാഹ:—

ശ്ലോ. ഗന്തവ്യം ജലമധ്യ ഏവ ഗതവന്മത്സ്യൈരതദ്ഭൂപഃ
ക്ഷന്തവ്യം ലവണാനിലാ ഇതി കൃതം നിൎവ്വിദ്യ സാംയാത്രിക!
അന്തൎവ്വേശ്മനി ഹംസതൂലശയനേ സുപ്ത്വാ സുഖം ജാഗ്രതോ
ഹസ്താഗ്രേ ധനമേഷ്യതി സ്വയമിതി ഭ്രാതഃ! കിമാസ്ഥേ ഹൃദി? ||

ശ്രമം കൂടാതെ സുഖം കിട്ടുകയില്ലെന്നു പറയുന്നു:—

എത്തണം കടൽനടുവിലതാനുടൽ.
വെടിഞ്ഞപോൽ കരുതിയുപ്പുകാ
റെറ്റുതുപ്പിപ്പൊറുത്തിടേണമിതി
മാറുകൊൾ ജലധിവാണിജ!
പത്തനത്തിൽ മൃദുമെത്തമേൽ പ്രിയയു-
മൊത്തുറങ്ങിയുണരും വിധൌ
വിത്തമെത്തിടുമയത്നമായ് കര-
തലത്തിലെന്നു കരുതുന്നുവോ?

ജലധിവാണിജ! കടൽകച്ചവടക്കാര! കടലിൽകൂടി സഞ്ചരിച്ചു കച്ചവടം ചെയ്യുന്നവനെ! ഉടൽ വെടിഞ്ഞാപോൽ കരുതി, ദേഹം നശിച്ചുപോയി എന്നുറച്ചുകൊണ്ടു, ജീവനെ ഉപേക്ഷിച്ചു എന്നർത്ഥം; കടൽ നടുക്കു് എത്തണം, കപ്പലിൽ അഗാധവും കരകാണാത്തതുമായ സമുദ്രത്തിൽ കൂടി സഞ്ചരിക്കണം; അതു മാത്രം മതിയോ? ഉപ്പുകാററ് ഓരുള്ളകാററ്, സമുദ്രത്തിലുള്ള ഉപ്പുരസം ചേൎന്ന കാററ്; ഉത്തപിപ്പിത്ത് ഉപദ്രവങ്ങളുണ്ടാക്കുന്നതിനെ; പൊറുത്തിടേണം, സഹിക്കണം; ഇതി, ഇപ്രകാരമെല്ലാം ചെയ്യണമല്ലൊ എന്നു വിചാരിച്ചു്, മാൾകൊലാ, വ്യസനിക്കേണ്ട; ഇത്രവലരെ കഷ്ടപ്പെട്ടു വേണമല്ലൊ നമുക്കു പണം സമ്പാദിക്കാൻ എന്നു്, അല്ലയോ കപ്പൽക്കച്ചവടക്കാര! നീ വ്യസനിക്കേണ്ട; എന്തുകൊണ്ടെന്നുത്തരാർദ്ധത്തിൽ പറയുന്നു. പത്തനത്തിൽ സ്വഗൃഹത്തിനുള്ളിൽ; മൃദുമെത്തമേൽ, മൃദുവായ മെത്തയിൽ, മൃദുവായ ഹംസതൂലം കൊണ്ടുള്ള മെത്തയിൽ; പ്രിയയുമൊത്തു്, ഭാൎയ്യയോടുകൂടി; സുഖമായു് ഉറങ്ങി ഉണരും വിധൌ, ഭാൎയ്യയോടൊരുമിച്ചു കിടന്നുറങ്ങി ഉണരുമ്പോൾ; അയത്നമായി, നിഷ്പ്രയാസമായി; കരതലത്തിൽ, കയ്യിൽ, വിത്തം എത്തിടും, പണം കിട്ടും, എന്നു കരുതുന്നുവോ, എന്നു വിചാരിക്കുന്നോ? തന്റെ ഭവനത്തിൽ സുഖപ്പടമെത്തയിൽ ഭാൎയ്യയോടൊരുമിച്ചു സുഖമായി കിടന്നുറങ്ങി എഴുന്നേൽക്കുമ്പോൾ തനിയെ പണം കയ്യിലുണ്ടാകുമെന്നാണൊ നീ വിചാരിക്കുന്നതു്? ഒരിക്കലുമുണ്ടാകയില്ല. ശ്രമം കൂടാതെ ഒന്നും സാധിക്കയില്ല.

---

**അസന്തസ്സുഖദുഃഖയോരപി ദുൎഗ്ഗുണാൻ ന പരിത്യജന്തിത്യാഹ:—**

൫൭. ആസീനസ്സുഖമാപണെ യദി വണിക് ശ്രദ്ധാലുഭിഃ പ്രാൎത്ഥിതഃ
കിഞ്ചിച്ഛമ്മസതി പഞ്ചകം ശതകമിത്യേതന്ന തസ്യാദ്ഭുതം |
അപാതാളവിഘൂൎണ്ണിതാംഭസി ചലത്യൌൽപാതികേ മാരുതേ
മജ്ജന്ത്യാമപി നാവി മുഞ്ചതി ന യസ്സാമേവ വൃത്യസ്ഥിതിം ||

**അസത്തുകൾ സുഖത്തിലും ദുഃഖത്തിലും അവരുടെ ദുൎഗ്ഗുണത്തെ വിടുന്നില്ലെന്നു പറയുന്നു:—**

അഞ്ചിതാത്മസുഖമാപണേ മരുവു-
മാപണേശനൊരുവസ്തുവി-
ന്നഞ്ചിനെശ്ശതമതാക്കി മൂല്യ
മുരചെയ്കിലെന്തതിലൊരത്ഭുതം |
സഞ്ചിതോഗ്രരഭസം ജലത്തെ-
യതിഘോരമാരുതനിളക്കവേ
വഞ്ചി മുങ്ങുമളവിങ്കലും ശഠ-
നിളയ്ക്കയില്ല വില തെല്ലുമേ ‖

ആപണെ, ആപണത്തിൽ, കടയിൽ, അഞ്ചിതാത്മസുഖം അഞ്ചിതമായിരിക്കുന്ന സമ്പന്നമായിരിക്കുന്ന ആത്മസുഖത്തോടു സ്വസുഖത്തോടു കൂടുംവണ്ണം, എന്നു ക്രിയാവിശേഷണം. കടയിലുള്ള സാമാനങ്ങൾക്കു ആവശ്യക്കാർ വന്നു ധാരാളമായി ചിലവഴിയുന്നതുകൊണ്ടു നല്ല ലാഭമുണ്ടാകനിമിത്തം നല്ലസൌഖ്യമായിട്ടു എന്നർത്ഥം. മരുവും ഇരിക്കുന്ന, ആപണേശൻ കച്ചവടക്കാരൻ; ഒരു വസ്തുവിനു അവന്റെ കടയിലുള്ള ഒരു സാധനത്തിനു, മൂല്യം വില, അഞ്ചിനെശ്ശതമതാക്കി അഞ്ചുവിലയുള്ളതിനെ നൂറെന്നാക്കി ഉരചെയ്കിൽ പറഞ്ഞാൽ, അതിൽ ഒരത്ഭുതം ഇല്ല. ഒരു കച്ചവടക്കാരൻ ഏതെങ്കിലും ഒരു സാധനത്തിനു ആവശ്യക്കാർ കടയിൽ വന്നു ചോദിക്കുമ്പോൾ അതിനു അഞ്ചു രൂപാ മുതലുണ്ടെങ്കിൽ നൂറു രൂപാ വിലപറഞ്ഞാൽ അതിൽ ഒട്ടും ആശ്ചര്യപ്പെടാനില്ല. പിന്നെ ഏതിലാണു ആശ്ചര്യപ്പെടാനുള്ളതെന്നു ഉത്തരാർദ്ധത്തിൽ പറയുന്നു—സഞ്ചിതോഗ്രരഭസം ക്രിയാവിശേഷണം; കടുത്ത വേഗത്തോടെ; അതിഘോരമാരുതൻ വലിയ കൊടുങ്കാററു; ജലത്തെ ഇളക്കവെ; അതിഘോരമായ കൊടുങ്കാററിളകി ഓളമടിച്ചു. വഞ്ചിമുങ്ങും അളവിങ്കലും വള്ളം മുങ്ങാൻ ഭാവിക്കുന്ന സമയത്തു കൂടിയും, ശഠൻ ശാഠ്യക്കാരനായ മക്കടമുഷ്ടിയായ, ആ കച്ചവടക്കാരൻ, വില തെല്ലുമേ ഇളയ്ക്കയില്ല വില സ്വല്പമെങ്കിലും കുറയ്ക്കയില്ല. ചരക്കുകൾ കേററി കൊണ്ടുപോകുന്ന വള്ളം കായൽ നടുക്കു വന്നു വലിയ കൊടുങ്കാററിനാൽ ഇളകിയ ഓളം തല്ലി മുങ്ങി ചരക്കെല്ലാം നഷ്ടമാകുമെന്നു വരുന്ന അവസരത്തിൽ കൂടിയും മുൻ പറഞ്ഞിരുന്ന വിലയിൽ അല്പമെങ്കിലും അവൻ കുറക്കയില്ല. അതിനാലത്രെ അവൻ ശഠൻ എന്നു വിളിക്കപ്പെ

ട്ടിരിക്കുന്നതു, അതുപോലെ ആപത്തിലും സമ്പത്തിലും ദുഷ്ടൻ ദൌഷ്ട്യത്തെ വിടുകയില്ലെന്നു താൽപര്യം.

ഈ ശ്ലോകത്തിൻെറ അവതാരിക സ്വല്പം ഭേദപ്പെടുത്തിയാൽ കൊള്ളാമെന്നു തോന്നുന്നു. എന്തെന്നാൽ കച്ചവടക്കാരൻ അവൻെറ ചരക്കുകൾക്കു വില കൂട്ടിപ്പറയുന്നതു അവൻെറ ധർമ്മമെന്നല്ലാതെ ദോഷമായി ഗണിക്കാറില്ല. ലാഭത്തെ ഇച്ഛിച്ചല്ലാതെ ഒരുവനും, വിശിഷ്യ കച്ചവടക്കാരൻ, വേല ചെയ്യുന്നില്ല. പലേടങ്ങളിൽനിന്നും ബുദ്ധിമുട്ടി മുൻകൂറായി വിലയുംകൊടുത്തു വിൽക്കാനായി വെച്ചിരിക്കുന്ന സാമാനങ്ങൾക്കു വില കൂട്ടിപ്പറയുന്നതു കച്ചവടക്കാരൻെറ ദൌർഗുണ്യമായി വിചാരിക്കാൻ പാടുള്ളതല്ല. അതുകൊണ്ടു 'കഷ്ടപ്പെട്ടു സമ്പാദിച്ച ഒരു സാധനത്തിനും എതു കാലത്തിലും ഉടമസ്ഥൻ വില കുറയ്ക്കുകയില്ല' എന്നുള്ള അവതാരിക കുറേക്കൂടി യുക്തമായി തോന്നുന്നു. 'ശഠൻ' എന്ന ശബ്ദം ദൃഢനിശ്ചയത്തെ കുറിക്കുന്നതയുള്ളൂ എന്നു ഗണിച്ചുകൊള്ളാവുന്നതാണ്.

---

**ദ്വയോ രാജ്ഞോർമ്മിഥോ വിരോധാവസ്ഥയാം യേ യേ പ്രതികൂലാഃ പുനഃ കദാചിത്തയോർമ്മേളനേ തേഷാമാനുകൂല്യം തയോസ്സന്ധികാരിണോദൂതസ്യ ദൌർജ്ജന്യം ച ഭവേദിത്യാഹ:—**

എന്നു- വിധൂം മർമ്മസു യേന യേന ഗരളോന്മിശ്രാ ഗിരശ്ശ്രാവിതാ-
ജ്ജ്വാലാ ജ്വാലനാസ്രുവന്നിശിനിശിക്രൂരൈഃ കരൈര്യസ്സദാ |
സ വൈ തേ സുഹൃദോ ബഭൂവുരധുനാ സംഗേ മിഥഃ കാമിനോ-
ർദ്ദൌർജ്ജന്യസ്യ വിഭാവനാൽ പരിണതൌ ദൂതീ പരം ദൂഷിതാ ||

**രണ്ടുപേർക്കു തമ്മിൽ വിരോധമുള്ളപ്പോൾ പ്രതികൂലമായിരുന്നവർ അവർ തമ്മിൽ രഞ്ജിക്കുമ്പോൾ അനുകൂലന്മാരാകുന്നു; പഴിയെല്ലാം അവരെ രഞ്ജിപ്പിക്കാൻ ശ്രമിച്ച മദ്ധ്യസ്ഥനും ആയിത്തീരുന്നു എന്നു പറയുന്നു:—**

**അന്നു ബാണഗണമേറ്റുയും ഗരള-**
**മിശ്രഗീരുകൾ പൊഴിക്കയും**
**വന്നു യന്നു നിശി വഹ്നിപോലെ-**
**രികയും വിരോധമൊടു ചെയ്യുവർ |**

ഇന്നു ദംപതികൾ ചേൎന്നാ
ളിലനുകൂലരായഖിലരും സ്വയം
ചെന്നു സാന്ത്വമുരചെയ്തു ദൂതി-
യവൾതന്നിലായ് പഴിയശേഷവും ॥

അന്നു വിരഹകാലത്തിൽ എന്നൎത്ഥം. ബാണഗണം എയ്തയും അമ്പുകളുടെ കൂട്ടത്തെ എയ്യുകയും, മന്മഥനെയാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു്. ഗരളമിശ്രഗിരുകൾ പൊഴിക്കയും വിഷത്തോടുകൂടിയ മൊഴികളെ പുറപ്പെടുവിക്കയും; കോകിലങ്ങളെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. നിശി രാത്രിയിൽ, വന്നുയൎന്നു ഉദിച്ചു പൊങ്ങി, വഹ്നിപോലെ എരികയും അഗ്നിയെപ്പോലെ തപിപ്പിക്കയും, ചന്ദ്രനെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. വിരോധമൊടു ചെയ്തവർ വിരോധം കരുതി ചെയ്തവർ, മന്മഥകോകിലചന്ദ്രന്മാർ; വിരഹാവസ്ഥയിൽ ഇവർ അപകാരകന്മാരാണെന്നു പ്രസിദ്ധമാണല്ലോ; ഇപ്രകാരം ദ്രോഹിച്ചവർ; ഇന്നു ദംപതികൾ ചേൎന്നാളിൽ ഭാൎയ്യാഭൎത്താക്കന്മാർ തമ്മിൽ ചേൎന്നപ്പോൾ; അഖിലരും മുൻ പറഞ്ഞവരെല്ലാവരും, (സ്വയം, അന്യന്റെ പ്രേരണ കൂടാതെ) അനുകൂലരായ് ഇഷ്ടന്മാരായി, മുൻപിൽ ദുഃഖകാരികളായിരുന്ന മന്മഥൻ, കോകിലം, ചന്ദ്രൻ ഇവർ എല്ലാവരും ഇപ്പോൾ ഭാൎയ്യാഭൎത്താക്കന്മാർ ചേൎന്നു കഴിഞ്ഞപ്പോൾ സുഖകാരികളായി ഭവിച്ചിരിക്കുന്നു. കുററമൊക്കയും പിന്നെ ആൎക്കായിത്തീൎന്നു എന്നു് ഒടുവിലത്തെ പാദത്തിൽ പറയുന്നു— ചെന്നു സ്വാന്തം ഉരചെയ്തു, അവരുടെ അടുക്കൽ പോയി സമാധാനം പറഞ്ഞ, ദൂതിയവൾ തന്നിലായ് ദൂതിക്കായി; പഴിയശേഷവും കുററമെല്ലാം; കുററമെല്ലാം അവരെ യോജിപ്പിക്കുന്നതിനു പോയി സമാധാനം പറഞ്ഞ ദൂതിക്കായിത്തീൎന്നു. ദൂതി വേണ്ടതുപോലെ ദൗത്യം ചെയ്യായ്കയാലാണ് നമ്മൾ തമ്മിൽ ഇത്ര നാളും കലഹത്തിനിടയായതു് എന്നു ദംപതികൾ കുററത്തെ ദൂതിയിൽ ആരോപിക്കുന്നു. അതുപോലെ വിരോധക്കാരായ രണ്ടുപേരെ യോജിപ്പിക്കുന്നതിനായി ഇടയ്ക്കു നിൽക്കുന്നവനാണു പഴിയെല്ലാം കിട്ടുന്നതു്. മുൻപിൽ വിരോധികളായിരുന്നവരെല്ലാം സ്നേഹിതന്മാരായിത്തീരുമെന്നു താൽപൎയ്യം. അവതാരികയിൽ രാജാക്കന്മാരെന്നു ഉദാഹരണമായി പറഞ്ഞിരിക്കുന്നതല്ലാതെ അവരെ മാത്രം ഗണിച്ചിട്ടേയുള്ളു എന്നു ക്ലിപ്തപ്പെടുത്താനിടയില്ല.

ബലവദവജ്ഞാകരണാന്ന കേവലം സ്വസ്യ നാശഃ; കി
ന്തു സ്വാശ്രയസ്യാപീത്യാഹ:—

൧൭. സന്നദ്ധേഷു പയോധരേഷു ചലിതേ മന്ദം പുരോമാരുതേ
കാദംബ്ബ കമലാകരസ്ഥിതിമപി ത്യക്ത്വാ സരഃ പ്രസ്ഥിതേ ।
മിഥ്യാരോപിതപൌരുഷൈൎമ്മധുകരൈൎമ്മുഗ്ദ്ധൈരദ്ധ്യാസിതം
തസ്യേദം ഫലമമ്ഭസാ പ്രവഹതാ സൈവാബ്ജിനീ മജ്ജിതാ ॥

ബലവാനെ ധിക്കരിച്ചാൽ തനിക്കു തന്നെയല്ല, തന്നെത്താങ്ങുന്നവനും നാശം വരുമെന്നു പറയുന്നു:—

കൊണ്ടലംബരമതിൽ പരന്നു പരി-
ചോടണഞ്ഞിതു പുരോമരു-
ത്തിണ്ടലാണ്ടരയന്നമസ്സര-
സരസ്സിലേക്കു നടകൊണ്ടിതേ ।
വണ്ടതിൻനിരയിരുന്നു തണ്ട-
ലരതിൽ ജഡം ദുരഭിമാനമുൾ-
കൊണ്ടതിന്റെ ഫലമാണിതാ ന-
ളിനിതാൻ ജലൌഘമതിൽ മഗ്നയായ് ॥

അംബരമതിൽ ആകാശത്തിൽ, കൊണ്ടൽ മേഘം, പരന്നു ആകാശത്തിൽ നല്ലവണ്ണം കാർ കൊണ്ടുകഴിഞ്ഞു. പുരോമരുത്തു് കിഴക്കൻകാററു്; പരിചോടു അണഞ്ഞിതു പതുക്കെ അടിച്ചു തുടങ്ങി. മഴക്കാലത്തു കാററു കിഴക്കു നിന്നാണു് അടിക്കുന്നതു്. ഇത്രയും കണ്ടപ്പോഴേക്കു ഇണ്ടലാണ്ടു വ്യസനത്തോടുകൂടെ, ഇനി താമരത്തണ്ടു ഭക്ഷിക്കാൻ കഴികയില്ലല്ലോ എന്ന വ്യസനത്തോടെ; അരയന്നം, ജാത്യേകവചനമാണിതു് അരയന്നക്കൂട്ടമെന്നു താൽപര്യം. അസ്സരസരസ്സിലേക്കു പ്രസിദ്ധപ്പെട്ട മാനസസരസ്സിലേക്കു്; നടകൊണ്ടിതേ പറന്നുപോയി, മഴക്കാലം വരുന്നതുവരെ അരയന്നങ്ങൾ ഭൂമിയിൽവന്നു താമരത്തണ്ടുകളെ തിന്നു നടക്കും, മഴ ആരംഭിക്കുമ്പോൾ അവ മാനസസരസ്സിലേക്കു പൊയ്ക്കളയുമെന്നാണു പ്രസിദ്ധി. ജഡം ബുദ്ധിയില്ലാത്ത, വണ്ടതിൻനിര വണ്ടുകളുടെ കൂട്ടമാകട്ടെ, ദുരഭിമാനമുൾക്കൊണ്ടു്, അന്നങ്ങൾ ഭീരുക്കളാണു്, ഞങ്ങൾക്കു പേടിയൊന്നുമില്ല എന്നുള്ള ദുരഭിമാനത്തോടെ, തണ്ടലരതിൽ താമരയിൽ, ഇരുന്നു. അതിന്റെ ഫലമാണു തന്നെക്കാൾ വ

ലിയവർ കാണിക്കുന്നതിനെ വകവെക്കാതെ മൂഢധൈര്യത്തോടുകൂടി ഇരുന്നതിന്റെ ഫലമാണ, ഇതാ കണ്ടുകൊൾക, ജലൌഘമതിൽ മഴ വീണുണ്ടായ ജലപ്രവാഹത്തിൽ, നളിനിതാൻ മഗ്നയായ് താമര തന്നെ മുങ്ങിപ്പോയി. പിന്നെ അതിലിരുന്ന വണ്ടിന്റെ കഥ പറയണമോ? എന്നു താൽപര്യം. ദുരഭിമാനത്തോടെ ഇപ്രകാരമിരുന്നതിന്റെ ഫലമാണ വലിയ വെള്ളപ്പൊക്കത്തിൽ തങ്ങൾ നശിച്ചു എന്നു മാത്രമല്ല തങ്ങളെ താങ്ങിയിരുന്ന താമരയും മുങ്ങിപ്പോയതു്. അതുകൊണ്ടു വലിയവർ കാണിക്കുന്നതിനെ ധിക്കരിച്ചു നടന്നുകൂടാ എന്നു താൽപര്യം:

---

ഉൽകൃഷ്ടവസ്തുനി യേന കേന ചിൽ ത്യക്തേ തേന തസ്യ വസ്തുനഃ കാവാ ക്ഷതിഃ? അപിതു സ ഏവ സാരാസാരവിവേകശൂന്യ ഇത്യവദാതം ഭവതീത്യാഹ:—

ദൃഷ്ടം. സന്ത്യക്താ യദി കേതകീ ത്രിഭുവനശ്ലാഘ്യാ പുരദ്രോഹിണാ
തസ്മിന്നേവ ഹി പര്യവസ്യതി തതോ വസ്തുഷു സാരജ്ഞതാ ।
കിം വേണീഷു ന താം വഹന്തി സുദൃശഃ കിം സാ ന വിക്രീയതേ
കിം നേമാമുപലാളയന്തി രസികാഃ ക്ഷോണീഭുജോ മൌലിഭിഃ ॥

ആരെങ്കിലും നല്ലവസ്തുക്കളെ ധിക്കരിക്കുന്ന പക്ഷം അവയ്ക്കു യാതൊരു ഹാനിയുമില്ല; അവനു നന്മതിന്മകളെ അറിഞ്ഞുകൂടാ എന്നു വരികയേയുള്ളു എന്നു പറയുന്നു:—

ശങ്കരൻ വെടികിലിത്ര ഭംഗിക-
    ലരുന്ന കേതകസുമത്തിനെ-
ശ്ശങ്കയില്ല ഗുണദോഷബോധ-
    മവനില്ല തെല്ലുമതു സിദ്ധമാം ।
മങ്കമാർ മുടിയിൽ വെച്ചിടുന്ന-
    തിനെ വിററിടുന്നു പലരും ശിര-
സ്സിങ്കലൻപൊടു ധരിച്ചിടുന്നു
    രസികത്വമുള്ള ധരണീശരും ॥

ഇത്ര ഭംഗി കലൎന്ന ഇത്ര നല്ല ഭംഗിയുള്ള, കേതകസുമത്തിനെ, കൈതപ്പൂവിനെ, ശങ്കരൻ വെടികിൽ സാക്ഷാൽ ശ്രീപരമേശ്വരൻ തന്നെ ഉപേക്ഷിച്ചാലും, ശിവനു കൈതപ്പൂ വിരോധമാണെന്നു പ്രസിദ്ധമാണല്ലൊ. അവനു ഗുണദോഷബോധം നല്ലതും ചീത്തയും അറിയാനുള്ള ശക്തി, തെല്ലുമില്ല അല്പംപോലുമില്ല, അതു എന്നുള്ളതു, സിദ്ധമാം, നിശ്ചയമാകയേയുള്ളു, ശങ്കയില്ല അതിനു തൎക്കമില്ല. സാക്ഷാൽ ഭഗവാനായ ശ്രീപരമേശ്വരൻതന്നെ ആയാലും ശരി, ഇത്ര നന്നായുള്ള കൈതപ്പൂവിനെ ഉപേക്ഷിക്കുന്നപക്ഷം അദ്ദേഹത്തിനു ഗുണദോഷജ്ഞാനം ലേശംപോലും ഇല്ലെന്നു വരുന്നതല്ലാതെ ആ പൂവിനുള്ള ഭംഗിക്കോ ഗുണത്തിനോ ഒരു കുറവു വരുന്നതല്ല. അതെങ്ങനെ നിശ്ചയിച്ചു എന്നു ഉത്തരാൎദ്ധത്തിൽ പറയുന്നു— അതിനെ മങ്കമാർ മുടിയിൽ വെച്ചിടുന്നു, സ്ത്രീകൾ കൈതപ്പൂ ചൂടുന്നു, പരമേശ്വരനു ഇഷ്ടമില്ലെന്നു വെച്ചു അവർ അതിനെ ഉപേക്ഷിക്കുന്നില്ല. അതുപോലെ തന്നെ പലരും വിററിടുന്നു, 'അതിനെ' എന്നു ചേൎത്തുകൊള്ളണം. പലരും അതു വിററു പണം സമ്പാദിക്കുന്നു. അതിനാൽ കൈതപ്പൂവിനു് ആളുകൾക്കു പ്രിയമുണ്ടെന്നു വെളിപ്പെടുന്നു. എന്നു മാത്രമല്ല, രസികത്വമുള്ള ധരണീശരും, രസികന്മാരായ, അത എവ ഗുണദോഷബോധമുള്ള രാജാക്കന്മാർ കൂടിയും, 'അതിനെ' എന്നു് അനുവൎത്തിക്കണം. ശിരസ്സിങ്കൽ അൻപൊടു ധരിച്ചിടുന്നു ശിരസാ വഹിക്കുന്നു, തലയിൽ വെച്ചുകൊണ്ടാടുന്നു. അതിനാൽ കൈതപ്പൂവിനു ഗുണമുണ്ടെന്നും അതിനെ മററുള്ളവർ ആദരിക്കുന്നുണ്ടെന്നും സിദ്ധം. അതുകൊണ്ടു പരമേശ്വരൻ അതിനെ ഉപേക്ഷിക്കുന്നതു അദ്ദേഹത്തിന്റെ ഗുണദോഷജ്ഞാനരാഹിത്യത്തെ വെളിപ്പെടുത്തുന്നതേയുള്ളു. നല്ല വസ്തുക്കളെ എത്ര കേമനായുള്ള ആളും ധിക്കരിച്ചാലും അതിന്റെ മാഹാത്മ്യം നശിച്ചുപോകയില്ല. അവൻ ഈ വിഷയത്തിൽ സാരാസാരവിവേകശൂന്യനാണെന്നു മാത്രമേ വരികയുള്ളു എന്നു ഭാവം.

---

## മഹതി പദേ സ്ഥിതാഃ. കേചിദജ്ഞാതൈവ സാധൂൻ പരിതാപയന്തീത്യാഹ:—

൬൯. കോണേ ക്വാപ്യവതീര്യ ഗാത്രമഭിതസ്സിക്ത്വാ പയശ്ശീകരൈ_
രാസ്വാദ്യോദകമംഗതോഽസ്മി പുനരിത്യാസ്തേ ഗജസ്യാശയേ |

കാസാരസ്യ ദശാ തപേസൌ കലുഷിതാന്യംഭാംസി ഭഗ്നാസ്തടാഃ
പ്രധ്വസ്താ നളിനീ കിമത്ര ബഹുനാ ഖാതവ്യമാസ്തേ പുനഃ

വലിയ സ്ഥാനത്തിലിരിക്കുന്ന ചിലർ അറിയാതെ തന്നെ സാധുക്കളെ ഉപദ്രവിക്കുന്നു എന്നു പറയുന്നു:—

ചെന്നിറങ്ങിയൊരു കോണിൽ മെയ്യിളു
നനച്ചു നീരതു കുടിച്ചു ഞാൻ
വന്നിതെന്നിഭവരന്റെ ഭാവ-
മതു, പൊയ്ക്കതന്നുടെയവസ്ഥയോ? |
തന്നിമിത്തമുദകം കലങ്ങി
കര വീണുപോയ് നളിനി നഷ്ടയായ്
ചൊന്നിടേണ്ടധികമാദ്യമേയി-
തു കുഴിക്കേണ്ടവിധമായിതേ ||

ഒരു കോണിൽ ചെന്നിറങ്ങി തടാകത്തിന്റെ ഒരു മൂലയ്ക്കു കൂടി ചെന്നിറങ്ങി, മെയ്യിളു നനച്ചു, ഉടലെല്ലാം കഴുകി, നീരതു കുടിച്ചു വെള്ളവും കുടിച്ചുംവെച്ചു്, ഞാൻ വന്നിതു ഞാൻ ഇതാ ഇവിടെ വന്നു, എന്നു് ഇഭവരന്റെ ഭാവമതു എന്നാണു് ആനത്തലവന്റെ വിചാരം, പൊയ്ക്കയുടെ ഒരു മൂലയ്ക്കു ചെന്നിറങ്ങി മേലെല്ലാംകഴുകി വെള്ളവും കുടിച്ചുംവെച്ചു ഞാൻ ഇങ്ങു പോന്നതേയുള്ളു എന്നാണു് ആനത്തലവൻ വിചാരിക്കുന്നതു്. അല്ലാതെ അപ്രകാരം ചെയ്തതുകൊണ്ടു താൻ ആൎക്കും ഒരു ഹാനിയും ചെയ്തിട്ടില്ലെന്നാണു് അതിന്റെ ഭാവം. എന്നാൽ വാസ്തവത്തിൽ പൊയ്ക്ക തന്നുടെയവസ്ഥയോ? ഇപ്രകാരം ആന ചെന്നിറങ്ങി വെള്ളം കുടിച്ചുംവെച്ചു പോയതുകൊണ്ടു പൊയ്ക്കയ്ക്കുണ്ടായ ഹാനി എന്തെല്ലാമാണു്? പറയാം. തന്നിമിത്തം, ആന ഇറങ്ങി വെള്ളം കുടിച്ചുംവെച്ചു പോയതുകൊണ്ടു; ഉദകം കലങ്ങി, തെളിഞ്ഞുകിടന്ന വെള്ളമാസകലം കലങ്ങിക്കഴിഞ്ഞു; കര വീണുപോയ്, കരയെല്ലാം ഇടിഞ്ഞു താഴെവീണിരിക്കുന്നു; നളിനി നഷ്ടമായ്, താമരപ്പൂ ഒന്നുമില്ലാതെയായി; ചൊന്നിടേണ്ടധികം, ഏറെ ഒന്നും പറയാനില്ല ഇതു്, ഈ പൊയ്ക്ക; ആദ്യമേ കുഴിക്കേണ്ടവിധമായിതേ, ഇനി പുതുതായി കുഴിച്ചു നന്നാക്കേണ്ട സ്ഥിതിയിലായിരിക്കുന്നു എന്നു പറഞ്ഞാൽ മതിയല്ലോ. താനിറങ്ങി വെള്ളം കുടിച്ചുംവെച്ചുപോയതുകൊണ്ടു യാതൊരു ഹാനിയും വരാനില്ലല്ലോ എ

ന്നാണ് ആനയുടെ ഭാവം. വാസ്തവത്തിൽ പൊയ്കയുടെ കര ഇടിഞ്ഞു വീഴുകയും അതിലെ വെള്ളം കലങ്ങുകയും താമരയെല്ലാം നശിക്കയും ചെയ്തുനിമിത്തം അത് ഇനി പുതുതായി കുഴിച്ചു നന്നാക്കേണ്ട സ്ഥിതിയിലായിരിക്കുന്നു, അത് ആന തീരെ അറിയുന്നതുമില്ല. അതുപോലെ വലിയ ആളുകൾക്കു തങ്ങളുടെ സുഖത്തിനായി ചെയ്യുന്ന പ്രവൃത്തികൾ കൊണ്ടു മററുള്ളവൎക്ക് ഒരു ഹാനിയും നേരിടുന്നില്ലെന്നാണു ഭാവം; വാസ്തവത്തിൽ മററുള്ളവരുടെ കഷ്ടദശ അല്പമല്ല, അതിനെ വലിയവർ അറിയുന്നുമില്ലെന്നു താൽപൎയ്യം.

---

രാഷ്ട്രപാലനധുരീണോ രാജാ സ്വകൃത്യേ ജാഗരൂകതാരഹിതശ്ചേത്തദ്രാഷ്ട്രം പ്രണഷ്ടം സ്യാദിത്യാഹ:—

൨൦. ദ്യൗരിത്ഥം ക്ഷിതിരിത്ഥമിത്ഥമുദധിർമ്മൎയ്യാദേതി കൃത്വാ സ്ഥിതിം
വിശ്വസ്യാഹ്നി വിശ്രമായ ശയിതും പ്രാരംഭി ധാത്രാ യദാ ।
ദൃപ്താ ചണ്ഡകരൈസ്തദൈവ പവനൈരൗൽപാതികൈഃ ശ്ലോഷിതം
മേഘൈഃ പ്ലാവിതമബ്ധിതൈരപി ജഗൽ സ്രഷ്ടവ്യമാസീൽ പുനഃ ॥

നാടുവാഴുന്ന രാജാവു തന്റെ കൃത്യത്തിൽ സൎവ്വദാ ജാഗരൂകനായിരുന്നില്ലെങ്കിൽ രാജ്യം നശിച്ചുപോകുമെന്നു പറയുന്നു:—

പുണ്ഡരീകഭവനംബരം ധര-
ണി വാരിരാശിയിവയേപ്പുകൽ
ദണ്ഡമോടു പണിചെയ്തു വെച്ചു
നിശി വിശ്രമത്തിനു ശയിക്കവേ ।
ചണ്ഡരശ്മികൾ കടുത്ത കാററു-
കൾ മഹാംബുദങ്ങളിവയാൽ ജഗ-
ന്മണ്ഡലം ക്ഷപിതമായ് വിരി
ഞ്ചനു പുനശ്ച സൃഷ്ടി തുടരേണ്ടതായ് ॥

ബ്രഹ്മാവു പകൽ മുഴുവനും കൊണ്ടു ജഗത്തെല്ലാം സൃഷ്ടിച്ചതിൽ പിന്നീടു രാത്രിയിൽ ഉറങ്ങുമ്പോൾ പ്രളയമുണ്ടായി സൎവ്വവും നശിക്കയും പിന്നെ പിറേറദിവസം പ്രഭാതത്തിൽ ആദ്യംമുതൽ സൃഷ്ടി ആരംഭിക്കയും ചെയ്യുന്നു എന്നു പുരാണപ്രസിദ്ധയായ കഥയെയാണ് ഈ ശ്ലോക

ത്തിൽ സൂചിപ്പിച്ചിരിക്കുന്നതു്. ഈ മാതിരി പ്രളയത്തിനു നൈമിത്തികപ്രളയമെന്നാണു പേർ. "നാരായണീയ"ത്തിൽ ഭട്ടതിരി ഇതിനെ ഇപ്രകാരം പറഞ്ഞിരിക്കുന്നു—

"സോഽയം ചതുർയുഗസഹസ്രമിതാന്യഹാനി
താവന്മിതാശ്ച രജനീർബഹുശോ നിനായ ।
നിദ്രാത്യസൌ ത്വയി നിലീയ സമം സ്വസൃഷ്ടൈ-
ർന്നൈമിത്തികപ്രളയമാഹുരതോഽസ്യ രാത്രിം ॥
അസ്മാദൃശാം പുനരഹർമ്മുഖകൃത്യതുല്യാം
സൃഷ്ടിം കരോത്യനുദിനം സ ഭവൽപ്രസാദാൽ" ഇത്യാദി-

പുണ്ഡരീകഭവൻ ബ്രഹ്മാവു; പകൽ പകൽസമയത്തു; അംബരം ആകാശം; ധരണി ഭൂമി; വാരിരാശി സമുദ്രം; ഇവയെ ദണ്ഡമോടെ നന്നായി ക്ലേശിച്ചു; പണിചെയ്തുവെച്ചു സൃഷ്ടിച്ചു, അതാതിന്റെ സ്ഥിതിയെ കല്പിച്ചുംവെച്ചു, നിശി രാത്രിയിൽ; വിശ്രമത്തിനു പകൽ മുഴുവൻ വേല ചെയ്തതിന്റെ ക്ഷീണം തീർക്കാനായിക്കൊണ്ടു; ശയിക്കവേ അത്താഴം കിടന്നുറങ്ങുമ്പോൾ; ചണ്ഡരശ്മികൾ പ്രളയകാലസൂര്യന്മാർ; പ്രളയകാലത്തിൽ അതിതേജോമയന്മാരായ പന്ത്രണ്ടു സൂര്യന്മാർ ഉദിക്കുമെന്നാണു പ്രസിദ്ധി. കടുത്ത കാററുകൾ വലിയ കൊടുംകാററുകൾ ഉണ്ടാകുമത്രേ. മഹാംബുദങ്ങൾ പുഷ്കലാവർത്തം മുതലായ വലിയ കാർമേഘങ്ങൾ; ഇവ വർഷിച്ചാണു പ്രളയസമുദ്രമുണ്ടാകുന്നതു്. ഇവയാൽ ജഗന്മണ്ഡലം വിശ്വമാസകലം; ക്ഷപിതമായ് നശിപ്പിക്കപ്പെട്ടതായി; അതുകൊണ്ടു വിരിഞ്ചനു ബ്രഹ്മാവിനു; പുനശ്ച പിന്നെയും രണ്ടാമതും; സൃഷ്ടി തുടരേണ്ടതായ് സൃഷ്ടി ആരംഭിക്കേണ്ടതായി ബ്രഹ്മാവു പകൽമുഴുവൻ വളരെ കഷ്ടപ്പെട്ടു ലോകമെല്ലാം സൃഷ്ടിച്ചതിന്റെശേഷം വിശ്രമിക്കാനായി രാത്രിയിൽ കിടന്നുറങ്ങിപ്പോയപ്പോഴേക്കു പ്രളയം വന്നു സൃഷ്ടിച്ചതാസകലം എങ്ങനെ നശിച്ചുപോയോ അതുപോലെ രാജ്യത്തെ രക്ഷിക്കുന്ന രാജാവു സകലതും വേണ്ടതുപോലെ എപ്പോഴും ചെയ്തതിന്റെ ശേഷം സ്വല്പനേരമെങ്കിലും അശ്രദ്ധനായിരുന്നെങ്കിൽ ആ രാജ്യം നശിച്ചുപോകുമെന്നു താൽപര്യം.

---

## മഹദാശ്രയേണ ക്ഷുദ്രാ അപി സുഖിനസ്സ്യുരിത്യാഹ:—

൨൭. സ്വസ്തി സ്വാഗതമസ്യതേ സുഖമമീ ജാതാഃ കുതഃ പല്ലവാ-
സ്സന്ത്യസ്സൽകുസുമാന്യപീഹ കിമിതോ മാധ്വീ ച തത്രേക്ഷ്യതേ ।

കിം ഭൃംഗാ അപി സന്തി സാധു ശിരസി ന്യസ്തം പദം ശാഖിനാം
ധുർധൂരാസ്തി ന ദുർല്ലഭം കിമപി തേ യാവദ്വസന്തസ്സഖി ||

**മഹാന്മാരുടെ ആശ്രയം നിമിത്തം അല്പന്മാരും സുഖികളാകുന്നു എന്നു പറയുന്നു:—**

**മംഗളം വരവു നന്നു സൌഖ്യമി-**
**ഹ കിന്നു? സൽകിസലയങ്ങളും**
**സംഗതങ്ങൾ തവ നല്ല പൂക്ക-**
**ളുമവററിലുണ്ടു മകരന്ദവും |**
**ഭൃംഗസംഘവുമതുണ്ണുവാൻ, ത-**
**രുകുലത്തിൽ നീ പ്രവര,നൊന്നിനും**
**ഭംഗമില്ല തവ ധൂർത്ത! ഭവ്യ-**
**മൃതുരാജനിങ്ങിയലുവോളവും ||**

വസന്തകാലത്തു പുഷ്പിച്ചുനില്ക്കുന്ന ഉമ്മത്തിനെ കണ്ടു കവി അതിനെ സംബോധന ചെയ്തു ഇപ്രകാരം പറയുന്നു— ധൂർത്ത! അല്ലയോ ഉമ്മത്തേ! മംഗളം നിനക്കു മംഗളം ഭവിക്കട്ടെ. ഒരുത്തനെ ആദ്യമായി കാണുമ്പോൾ എല്ലാവരും പ്രഥമമായി ആശംസിക്കാറുള്ളതാണിതു്. വരവു നന്നു, വന്നതു സന്തോഷമായി. പുത്തനായി ഒരാൾ വന്നാൽ സ്വാഗതം പറയുന്നതു ലൌകികമര്യാദ. സൌഖ്യമിഹ കിന്നു? സൌഖ്യമല്ലീ? കുശലം ചോദിക്കുന്നതും നടപ്പാണല്ലോ. തവ സൽകിസലയങ്ങളും സംഗതങ്ങൾ നിനക്കു നല്ല തളിരിലകളും ഉണ്ടായിട്ടുണ്ടല്ലോ. കിളുന്നുണ്ടാകുന്നതു ചെടികളുടെ വളൎച്ചയെ ദ്യോതിപ്പിക്കുന്നു. നല്ല പൂക്കളും 'സംഗതങ്ങൾ തവ' എന്നു അനുവൎത്തിക്കണം. തളിരുകൾ മാത്രമല്ല നല്ല പൂക്കളും ഉണ്ടായിരിക്കുന്നല്ലോ. ഇത്ര മാത്രമെയുള്ളോ? അവററിൽ മകരന്ദവും ഉണ്ടു്, പൂക്കളിൽ തേനും ഉണ്ടു്. അതുണ്ണുവാൻ ഭൃംഗസംഘവും ഉണ്ടു് എന്നനുവൎത്തിക്കണം. അല്ല, ആ തേൻ കുടിക്കാൻ വണ്ടിൻ കൂട്ടവും എത്തീട്ടുണ്ടു്. തേൻമാവു മുതലായ ഉത്തമവൃക്ഷങ്ങളിൽ നിന്നും നിനക്കു് എന്തു കുറവാണുള്ളതു്? നീ തരുകുലത്തിൽ പ്രവരൻ, നീ വൃക്ഷസമൂഹത്തിൽവെച്ചു ഉത്തമൻതന്നെ സംശയമില്ല. ഋതുരാജനു വസന്തത്തിനു; ഭവ്യം കുശലം; ഇയലുവോളവും ഇരിക്കുന്നിടത്തോളം; തവ ഒന്നിനും ഭംഗമില്ല, ഒരു വിഷയത്തിലും നിനക്കു കുറവില്ല. വ

സന്തം എത്രകാലം സുഖമായിരിക്കുന്നോ അത്രയും കാലം നിൻെറ ഈ യോഗ്യതയ്ക്കു് ഒരു കുറവും വരികയില്ല. തദഭാവത്തിൽ നിൻെറ മേന്മ യും നശിക്കുമെന്നത്ഥം. ഋതുരാജൻ എന്ന ശബ്ദംകൊണ്ടു വസന്തത്തി ൻെറ പ്രാധാന്യത്തെ സൂചിപ്പിച്ചിരിക്കുന്നു. വസന്തം ഊർജ്ജിതമായി രിക്കുന്നതുവരെ തുച്ഛമായ ഉമ്മത്തു് ഉത്തമവൃക്ഷപദവിയെ അനുഭവി ക്കുന്നു, അനന്തരം അതു് അധമതപത്തെ പ്രാപിക്കുന്നു. അതുപോലെ അല്പന്മാർ വലിയവരുടെ ആശ്രയത്താൽ സുഖികളായിരിക്കുന്നു; അതി ല്ലാതെ ആകുമ്പോൾ ദുഃഖികളായിത്തീരുന്നു എന്നു താൽപര്യം.

---

**മഹതാം പ്രതാപേനൈവ തദാശ്രിതാസ്സുകൃതാഃ കേചിന്മ ര്യാദാമനല്ലംഘ്യ തിഷ്ഠന്തി; തേഷു മഹത്സു കിഞ്ചിദ് ജാഗരൂകേഷു തദാശ്രിതാനാം തേഷാം പ്രകൃതിര ന്യൈവ ഭവേദിത്യാഹ:—**

൨൨. ദൃഷ്ടാശ്ചാന്ദ്രസമുദ്ഗമാസ്സുതമതിക്രാന്താസ്സുതം പ്രാവൃഷ-
സ്സീമാമേഷ ന ജാതപലംഘത കിലേത്യബ്ധിന്ന വിശ്വസ്യതാം |
യോഽസൌ ശേത ഇവായമേവ വിധിനാ വാമേന ചേച്ചാല്യതേ
കാ സീമേതി തദാസ്തി, കേ ജനപദാഃ, കാ മേദിനീ, കാ ദിശഃ? ||

വലിയ ആളുകളുടെ ഓജസ്സുകൊണ്ടു അവരെ ആശ്ര യിച്ചിരിക്കുന്ന ഭക്തന്മാർ മര്യാദക്കാരായിരിക്കുന്നു; എ പ്പോഴെങ്കിലും യജമാനന്മാർ സ്വല്പം ദൃഷ്ടിവെക്കാതെ ഇരിക്കുന്നോ അപ്പോൾ അവരെ ആശ്രയിച്ചിരിക്കുന്നവരു ടെ പ്രകൃതി മാറുന്നു എന്നു പറയുന്നു:—

സോമനൽഗമമത്രെയായ് ജ-
ലധരാഗമങ്ങളുമത്രെയായ്
സീമയേയിതു കവിഞ്ഞതില്ലയി-
തി വിശ്വസിച്ചിടരുതാഴിയേ |
വാമമായ വിധിയിക്കിടക്കു-
മിതിനേയിളക്കി വിടുകിൽ തദാ
സീമയും ജനപദങ്ങളും ക്ഷി-
തിയുമെങ്ങു ദിക്കുകളുമൊക്കയും? ||

സോമന് ഉൽഗമം അതെത്രയായ്, എത്ര തവണ ചന്ദ്രന്റെ ഉദയം ഉണ്ടായിക്കഴിഞ്ഞു? വളരെ കഴിഞ്ഞല്ലോ. അതുപോലെ ജലധരാഗമങ്ങൾ അവ എത്രയായ്, എത്ര വളരെത്തവണ വൎഷകാലം വന്നുകഴിഞ്ഞിരിക്കുന്നു? ചന്ദ്രോദയത്തിലും വൎഷൎത്തുവിലുമാണു സമുദ്രത്തിനു ക്ഷോഭമുണ്ടാകുന്നതു. ചന്ദ്രോദയവും വൎഷകാലവും എത്ര കഴിഞ്ഞിരിക്കുന്നു. എന്നിട്ടും ഇതു, സമുദ്രം; സീമയെ, അതിരിനെ, കവിഞ്ഞതില്ല കടന്നിട്ടില്ല, സമുദ്രം കര കവിഞ്ഞു അക്രമിച്ചിട്ടില്ല. ഇതി എന്നു വിചാരിച്ചു, ആഴിയേ വിശ്വസിച്ചിടരുതു, സമുദ്രത്തെ വിശ്വസിച്ചുപോകരുതു. അതു എന്തുകൊണ്ടെന്നു ഉത്തരാൎദ്ധത്തിൽ പറയുന്നു — ഇക്കിടക്കുമതിനെ എന്തുവന്നാലും ഒരു കലുഷമില്ലാതെ ഗംഭീരമായി കിടക്കുന്ന ഈ സമുദ്രത്തെ, വാമമായ വിധി ഇളക്കി വിടുകിൽ, ദുരദൃഷ്ടം ചാടിക്കുന്ന പക്ഷം, നമ്മുടെ ദുഷ്കാലത്തിനു അതിനു ഒരിളക്കമുണ്ടായി എന്നുവരികിൽ എന്നൎത്ഥം; തദാ, അപ്പോൾ പിന്നെ; സീമയും ജനപദങ്ങളും ക്ഷിതിയും ദിക്കുകളുമൊക്കെയും എങ്ങ്? കരയും രാജ്യങ്ങളും ഭൂമിയും ദേശങ്ങളും ഒന്നുമില്ലാതെയാകും. സമുദ്രം കിടപ്പിൽനിന്നും ഒന്നിളകിയാൽ പിന്നെ ഒരതിരുമില്ല; സൎവ്വം നശിക്കുമെന്നു താല്പൎയ്യം. അതുകൊണ്ട് അതിനെ വിശ്വസിക്കരുത്. സമുദ്രത്തിന്റെ കിടപ്പുകൊണ്ടാണു ഭൂമിക്കു അതിരു കല്പിക്കപ്പെട്ടിരിക്കുന്നത്. സമുദ്രത്തെ ഓജസ്വിയായ യജമാനനായിട്ടും ഭൂമി, രാജ്യങ്ങൾ, ദേശങ്ങൾ ഇവയെ ശക്തന്മാരായ ഭൃത്യന്മാരുമായിട്ടാണ് അവതാരികയിൽ കല്പിച്ചിരിക്കുന്നത് എന്നു തോന്നുന്നു. ഇതിനു സാമരസ്യം മതിയായോ എന്നു സംശയമായിരിക്കുന്നു. അതുപോലെ വാമമായ വിധി ഇളക്കിവിടുകിൽ എന്നുള്ളതിനു യജമാനൻ ജാഗരൂകനായിരിക്കാത്തപക്ഷം എന്നാക്കിയതും മതിയായില്ലെന്നുതോന്നിപ്പോകുന്നു. വലിയ ഗംഭീരന്മാരായ ആളുകളെയും സൎവ്വഥാ വിശ്വസിച്ചുകൂടാ; അവർ നിലയ്ക്കു നില്ക്കുന്നതു കൂട്ടാക്കേണ്ട; അവരെ ഭരിക്കുന്നവൎക്കു ഭാവമൊന്നു പകരുമ്പോൾ കാണാം അവരുടെ വേഷപ്പകൎച്ച എന്നു അവതാരികയെ ഭേദപ്പെടുത്തിയാൽ കുറച്ചുകൂടി ഭംഗി അധികമില്ലയോ എന്നു തോന്നുന്നു.

---

കദാചിദ്യൽകിഞ്ചിദപദാനം കൃതവതാ പുരുഷേണ പുനൎമ്മഹത്സ്താദൃശാപദാനാന്യകൃത്വൈവ കേവലം പൂൎവ്വകൃതനിജാപദാനോൽഘോഷണേ കൃതേ യൽ പൂ

ൎമ്മനേനൈവാകാരി തദപ്യസ്യ പടുതയാ ന, അപിതു ദൈവവശാദിത്യേവ നിശ്ചയഃ കാൎയ്യ ഇത്യാഹ:—

൨൩. സൎവ്വത്ര പ്രവതോഽസ്യ കിഞ്ചിദുദകം ദിഷ്ട്യാ മുഹൂൎത്തം ക്വചി-
ച്ഛുക്തിനാമുദരേഷു മൌക്തികമഭൂൽ കാലേ കദാചിൽ കില |
അദ്യത്വേ ച തഥാ കരോതു പടുതാ യദ്യസ്തി തദ്ദൂരത-
സ്തൂഷ്ണീമേവ തു ഗൎജ്ജിതൈൎവ്വ്യഥയതി ശ്രോത്രാണി ധാരാധരഃ ||

മുൻപിൽ എപ്പോഴോ ഒരിക്കൽ ഒരു വീരകൃത്യത്തെ ചെയ്തിട്ടുള്ളതിനെ പിന്നീടു അപ്രകാരമൊന്നും ചെയ്യാതെ, കൂടക്കൂടെ കൊട്ടിഘോഷിക്കുന്നവർ മുൻ ചെയ്തിട്ടുള്ളതു കൂടെ അവരുടെ സാമൎത്ഥ്യംകൊണ്ടല്ല, എന്തോ യാദൃച്ഛികമായി നടന്നുപോയതാണെന്നു വിചാരിക്കേണ്ടതാണെന്നു പറയുന്നു:—

മാരിയെങ്ങുമൊരുപോലെ താൻ ചൊരി-
യവേ കദാചന യദൃച്ഛയാ
വാരിബിന്ദുവൊരു ശുക്തിസമ്പു-
ടമതിൽ പതിച്ചു കില മുക്തയായ് |
ആരിതോൎത്തു മുകിലാവതെങ്കി-
ലതുപോലെ ചെയ്തിടണമിപ്പൊഴും
ഭൂരിശുഷ്കരടിതങ്ങൾകൊണ്ടി-
ഹ പൊടിച്ചിടുന്നു ചെവി കേവലം ||

എങ്ങും ഒരുപോലെ താൻ മാരി ചൊരിയവേ, മേഘം എല്ലായിടത്തും ഒരുപോലെ മഴയെ വൎഷിക്കവേ; കദാചന, ഒരിക്കൽ; യദൃച്ഛയാ ഭാഗ്യവശാൽ; ഒരു വാരിബിന്ദു ഒരു വെള്ളത്തുള്ളി; ശുക്തിസംപുടമതിൽ മുത്തുച്ചിപ്പിയിൽ; പതിച്ചു വീണു, മുക്തയായ് കില മുത്തായി പോലു. മഴവെള്ളം മേഘത്തിൽനിന്നു മുത്തുച്ചിപ്പിയിൽ വീണു മുത്തായി തീരുന്നു എന്നാണു പണ്ടത്തെ അന്ധവിശ്വാസം. വാസ്തവത്തിൽ മുത്തുച്ചിപ്പി സമുദ്രത്തിൽ കിടക്കുന്ന ഒരു കീടവിശേഷത്തിന്റെ ഓട്ടിയാകുന്നു. ആ ജന്തുവിന്റെ ഉള്ളിലുള്ള ശുക്ലത്തിന്റെ വികാരഭേദമാണു് മുത്തെന്നു നാം പറയുന്നതു്. കവിയും പ്രാചീനന്മാരുടെ വിശ്വാസം

അബദ്ധമാണെന്നു 'കില' ശബ്ദത്താൽ വ്യഞ്ജിപ്പിക്കുന്നു. എല്ലായിടത്തും മഴ പെയ്യുന്ന കൂട്ടത്തിൽ മേഘം സമുദ്രത്തിലും വൎഷിച്ചപ്പോൾ എന്തോ യദൃച്ഛയാ ഒരു തുള്ളിവെള്ളം മുത്തുച്ചിപ്പിയിലും വീണ് അതു മുത്തായി ത്തീൎന്നു. അതു മേഘത്തിന്റെ സാമൎത്ഥ്യംകൊണ്ടല്ല എന്നു താൽപൎയ്യം. അല്ല, മേഘത്തിന്റെ സാമൎത്ഥ്യമാണെന്നു വിശ്വസിക്കണമെങ്കിൽ ഇപ്പോഴും അങ്ങനെ ചെയ്തു ദൃഷ്ടാന്തപ്പെടുത്തി തരണമെന്ന് ഉത്തരാൎദ്ധത്തിൽ പറയുന്നു — അറിയാത്തു? മേഘമാണ് മുത്തുണ്ടാക്കിയതെന്നു ആരാണ് അറിഞ്ഞതു? ആവട്ടെങ്കിൽ മുകിൽ അതുപോലെ ഇപ്പോഴും ചെയ്യിടണം, എന്നാൽ വിശ്വസിക്കാമെന്നൎത്ഥം. അതു് അങ്ങനെ ചെയ്യുന്നില്ല. പിന്നെയോ? ശുഷ്കാഡംബരങ്ങൾ കൊണ്ടു കടുത്തതും മഴയാൽ പിൻതുടരപ്പെടാത്തതുമായ ഇടിമുഴക്കങ്ങളെക്കൊണ്ടു; പ്രവൃത്തിയിൽ ഒന്നും കാണാതെ കേവലം വാക്കുകൊണ്ടുമാത്രം തട്ടിമൂളിക്കുന്നതുകൊണ്ടെന്നൎത്ഥം. ചെവി കേവലം പൊടിച്ചിടുന്നു, ചെവി പൊട്ടിക്കമാത്രം ചെയ്യുന്നതേയുള്ളൂ. ഇവിടെ ഇടിമുഴക്കത്തെ മേഘം മുൻപിൽ ചെയ്തിട്ടുള്ള പരാക്രമത്തെ ഉൽഘോഷിക്കുന്നതായി കല്പിച്ചിരിക്കുന്നു.

---

അല്പായുഷാ പുരുഷേണ യഥാശക്ത്യാത്മശ്രേയസി സൎവ്വദാ പ്രയത്നഃ കാൎയ്യ ഇത്യാഹ:—

വർ. ആയുസ്തേ കിയദസ്തി തത്ര ച കിയത്താരുണ്യമത്രാപി വാ.
ഽപ്യൎദ്ധം നിൎഗ്ഗളിതം നിശാത്മകതയാ യത്രാസ്തി സംഗോ ന തേ |
ശേഷാസ്സന്തി കതി ക്ഷണാഃ പ്രണയജസ്തത്രാപി കോപോ യദി
വ്യൎത്ഥം നിശ്ചിനു ചക്രവാകി! ജനനം കസ്മൈ ഹിതം വക്ഷ്യതി? ||

മനുഷ്യന് ആയുഷ്കാലം അല്പമാകകൊണ്ടു അതിനുള്ളിൽ ശ്രേയസ്സിനെ സമ്പാദിക്കാൻ നല്ലവണ്ണം യത്നിക്കേണ്ടതാണെന്നു പറയുന്നു:—

എത്രയുണ്ടു തവ ജീവകാലമാ-
യി ചക്രവാകി! പുനരല്പമേ
തത്ര യൌവന,മതിങ്കലും പ-
കുതി രാത്രിയാ,യതിൽ വിയോഗമേ |

അത്ര നിൻ ജനി നിരൎത്ഥയാണ-
റിക ശിഷ്ടമാം സമയമുള്ളത-
ങ്ങത്രയും പ്രണയകോപമായ്ക്ക-
ളകിലാരു നിന്റെ ഹിതമോതിടും? ||

അയി ചക്രവാകി! അല്ലയോ ചക്രവാകതരുണി! തവ ജീവകാലം എത്രയുണ്ട്? ഭൂമിയിൽ നിന്റെ ആയുസ്സ എത്രയുണ്ട്? അധികമില്ലെന്നൎത്ഥം. തത്ര പുനഃ അതിൽ തന്നെ, ആ സ്വല്പമായ ആയുഷ്ക്കാലത്തിൽ തന്നെ; യൌവനം അല്പമെ ആ അല്പമായ ജീവിതകാലത്തിൽ യൌവനം ഉള്ള ദിവസം കുറച്ചേയുള്ളു എന്നൎത്ഥം. അതിലും പകുതി രാത്രിയായ് യൌവനമുള്ള സ്വല്പനാളിലും പകുതിരാത്രിയായിക്കഴിഞ്ഞുപോകും. രാത്രിയിലോ പിന്നെ നിനക്കു സൌഖ്യമില്ലല്ലൊ. എന്തെന്നാൽ അതിൽ വിയോഗമെ, രാത്രിയിൽ നിനക്കു വിരഹമാണല്ലൊ. ചക്രവാകങ്ങൾ പകൽ ഇണ ചേൎന്നിരിക്കുമെന്നും രാത്രിയിൽ പിരിഞ്ഞുപോകുമെന്നുമാണ് ഐതിഹ്യം. അല്ലയോ ചക്രവാകി! നിനക്കു ആയുസ്സുതന്നെ അല്പം; അതിലും കുറച്ചുനാളേയുള്ളു യൌവനം; അതിലും പകുതി രാത്രിയായിപ്പോകും, പിന്നെ നിനക്കു സുഖിച്ചിരിക്കാൻ കുറെ പകലുമാത്രമെയുള്ളു. അതുകൊണ്ടു ശിഷ്ടമാം സമയമുള്ളതങ്ങത്രയും, ശിഷ്ടം കുറച്ചു സമയമുള്ളതു മുഴുവനും; പ്രണയകോപമായ് കളകിൽ, സൌന്ദൎയ്യപ്പിണക്കംകൊണ്ടു കളയുന്നപക്ഷം, അത്ര ഭൂലോകത്തിൽ, നിൻ ജനി നിന്റെ ജനനം, നിരൎത്ഥയാണ് നിഷ്പ്രയോജനയാണ, പിന്നെ ഈ ലോകത്തിൽ നിന്റെ ജന്മംകൊണ്ടു ഒരു ഫലവുമില്ല. അതുകൊണ്ടു ഉള്ളസമയമെങ്കിലും പാഴായി കളയാതെ സുഖമായിരിക്കണം. ആരു നിന്റെ ഹിതം ഓതിടും? നിനക്കു ആരാണു ഗുണദോഷം പറഞ്ഞുതരാനുള്ളതു? ആരുമില്ലെന്നു താല്പൎയ്യം. അതുകൊണ്ടു ഞാൻ പറഞ്ഞുതരുന്നതിനെ കേട്ടാൽ നിനക്കു ക്ഷേമമാണ്. ഇഹലോകവാസത്തിനുള്ള സ്വല്പകാലത്തിനുള്ളിൽ എല്ലാവരും ശ്രേയസ്സു സമ്പാദിച്ചുകൊള്ളണമെന്നു ഭാവം.

---

വസ്തുനി ഫലപ്രദാതൃത്വം ദൈവായത്തം, നതു തപസ്സു നിഷ്ഠമിത്യാഹ;—

വരു സവ്വേഷാം വിദിതാസ്സുധാകരകരാസ്സാക്ഷാൽ സുധാശ്രുപിണ-
സ്സന്ദേഹോƒപി ന തൽഭുജസ്സുമനസോ ജാതാ അമൎത്ത്യാ ഇതി |
താനേവ ഹ്യുപഭുഞ്ജതേ പ്രതിനിശം ദീനാശ്ചകോരാ ഇമേ
ക്ഷീയന്തേ തൃണവച്ച, കോന്വ ഗഹനാം ജാനാതി ധാതുൎഗ്ഗതിം? ||

ഫലം തരാനുള്ള ശക്തി പദാൎത്ഥത്തിനുള്ളതല്ല. അനുഭവിക്കുന്നവന്റെ ഭാഗ്യംപോലെ ഉണ്ടാകുന്നതാണെന്നു പറയുന്നു:—

ചൊല്ലു നിലെയമൃതാംശുരശ്മിയ-
മൃതെന്നു പാരിലിഹ, സംശയം
തെല്ലുമില്ലതു ഭുജിച്ചു തന്നെ-
യമരത്വമാൻ സുമനസ്സുകൾ |
അല്ലുതോറുമതു താനശിച്ചു
മരുവുന്നൊരാതുരചകോരമോ
പുല്ലുപോലെ തുലയുന്നു, ദൈവ-
ഗതിയാൎക്കു പാൎക്കിലറിയാമഹോ! ||

അമൃതാംശുരശ്മി, ചന്ദ്രന്റെ രശ്മി, നിലാവു, അമൃതെന്നു, അമൃതമാകുന്നു എന്നു, ഇഹപാരിൽ, ഭൂമിയിൽ, ചൊല്ലുവിളെ, പരക്കെ പ്രസ്താവം, 'ആകുന്നു' എന്ന ക്രിയ അദ്ധ്യാഹരിക്കണം. നിലാവു അമൃതം തന്നെയാണു എന്നാണു് എല്ലാവരുടേയും വിശ്വാസം എന്നൎത്ഥം. അതു ഭുജിച്ചുതന്നെ, അതു ഭക്ഷിച്ചിട്ടുതന്നെയാണു്; സുമനസ്സുകൾ, ദേവന്മാർ; അമരത്വമാൻ, മരണമില്ലാത്തവരായിത്തീൎന്നതു. സംശയം തെല്ലുമില്ല, ഒട്ടും ശങ്കയില്ല. അമൃതം ഭക്ഷിച്ചവൎക്കു മരണമുണ്ടാകയില്ലെന്നും ദേവന്മാൎക്കാഹാരം ചന്ദ്രനാണെന്നും പുരാണപ്രസിദ്ധിയുണ്ടു്. "അപി നിപീയ സുരൈൎജ്ജനിതക്ഷയം" എന്നു നൈഷധത്തിലുമുണ്ടു്. എന്നാൽ അമൃതു ഭക്ഷിക്കുന്നവർ മരിക്കയില്ലെന്നുള്ളതു സാൎവ്വത്രികമല്ലെന്നു പറയുന്നു:—അല്ലുതോറും, രാത്രിതോറും, അതു താൻ, അമൃതത്തെതന്നെ; ചകോരങ്ങൾ നിലാവു കുടിക്കുമെന്നു കവിപ്രസിദ്ധമാകുന്നു. നിലാവു അമൃതം തന്നെ എന്നു മുൻപിൽ പറഞ്ഞുവല്ലോ. അശിച്ചു ഭക്ഷിച്ചു; മരുവുന്ന ആതുരമായ, ദീനമായ, ചകോരം ആകട്ടെ, ഇതു ജാത്യേകവചനമാണു്. പുല്ലുപോലെ തുലയുന്നു, നിഷ്പ്രയാസമായി മരിക്കുന്നു.

പുല്ലു കരിഞ്ഞുപോകുന്നതിനു പ്രയാസമുണ്ടോ? അതുപോലെ ക്ഷണേന മരിക്കുന്നു. അവററകളുടെ വിഷയത്തിൽ അമൃതത്തിനു അമരത്വം സിദ്ധിപ്പിക്കാനുള്ള ശക്തി കാണുന്നില്ല. അഹോ! ദൈവഗതി ആക്കുപോക്കിലറിയാം? ഈശ്വരേച്ഛ ആക്കുമറിഞ്ഞുകൂടാ. അതുകൊണ്ടു പദാർത്ഥങ്ങളുടെ ഗുണം അനുഭവിക്കുന്നവന്റെ ഭാഗ്യമനുസരിച്ചിരിക്കുമെന്നു താല്പര്യം. ഇതിനെത്തന്നെയാണ് കാളിദാസൻ "വിഷമപ്യമൃതം ക്വചിദ്ഭവേദമൃതം വാ വിഷമീശ്വരേച്ഛയാ" എന്നു "രഘുവംശ"ത്തിൽ പറഞ്ഞിരിക്കുന്നതു്.

---

മഹാന്തസ്സർവ്വഥാ പൂജ്യന്തെ, തദാശ്രിതാസ്തു താദൃശാ ഗുണലേശരഹിതാശ്ചേൽ കഥം പൂജ്യാ ഭവന്തീത്യാഹ:—

൨൩. അച്ഛാമസ്സതതം ഗണാധിപമഥാപ്യാഖൂൻ നിഹന്മശ്ശതം
ധ്യായാമോ ഹൃദി ഭൈരവം തദപിതു പ്രോത്സാരയാമശ്ശുനഃ।
ഭൂതേശം പ്രണമസ്യഥാപി ശതശോ ഭൂതാൻ നിഗൃഹ്ണീമഹേ
ന ഹ്യേകസ്യ ഗുണഃ പരസ്യ മഹതോ ദോഷാനപി പ്രോർണ്ണുതേ ॥

മഹാന്മാർ സർവ്വപ്രകാരേണ പൂജ്യന്മാരാകുന്നു; എന്നാൽ തദാശ്രിതന്മാർ ഗുണലേശമില്ലാത്തവരാണെങ്കിൽ ഒരു വിധത്തിലും പൂജ്യന്മാരാകയില്ലെന്നു പറയുന്നു:—

വാരണാസ്യനെ വണങ്ങുവോരുമിഹ
കൊന്നിടുന്നു മൂഷികന്ദുരുൻ
ഭൈരവസ്മരണസക്തചിത്ത-
രുമകററിടുന്നു ഭഷകങ്ങളെ ।
ഘോരഭൂതഹതി ചെയ്തിടുന്നു
ബഹു ഭൂതഭർത്തൃപദഭക്തരും
സ്ഫാരദോഷഭരമേകനു-
ള്ളതിനെയന്യമാന്യത മറച്ചിടാ ॥

വാരണാസ്യനെ, ഗണപതിയെ, വണങ്ങുവോരും വന്ദിക്കുന്നവർ കൂടിയും; ഉന്ദുരുൻ എലികളെ; മൂഷഃ കൂടക്കൂടെ; കൊന്നിടുന്നു. എലി

ഗണപതിയുടെ വാഹനമാണ് എന്നുവിചാരിച്ചു ആൎയ്യന്മാർ അതിനെയും പൂജിക്കുന്നില്ല. അതുപോലെ ഭൈരവസ്മരണസക്തചിത്തരും ഭൈരവൻെറ ചുടലദേവതയായ ശൈവമൂൎത്തിയുടെ സ്മരണത്തിൽ ധ്യാനത്തിൽ; സക്തമായ ചേതസ്സിരിക്കുന്ന; ചിത്തത്തോടു ഹൃദയത്തോടു കൂടിയവരും; ഭൈരവാരാധന ചെയ്യുന്നവർകൂടിയും ഭഷകങ്ങളെ പട്ടികളെ; അകററിടുന്നു അടിച്ചോടിക്കുന്നു. ഭൈരവദേവൻെറ ദൂതന്മാരാണ പട്ടികൾ എന്നു വെച്ചു പട്ടികൾ പൂജ്യങ്ങളാകുന്നില്ല. അതിൻവണ്ണം ഭൂതഭൎത്തൃപദഭക്തരും ഭൂതഭൎത്താവിൻെറ ശാസ്താവിൻെറ; പദങ്ങളെ തൃക്കാലടികളെ; ഭജിക്കുന്നവരും സേവിക്കുന്നവർകൂടിയും, ബഹു വളരെ, ഘോരഭൂതഹതി ഘോരങ്ങളായ ഭൂതങ്ങളുടെ പിശാചുകളുടെ, ഹതി ഹനനം ചെയ്യിടുന്നു. ശാസ്താവിൻെറ ഭൃത്യവൎഗ്ഗങ്ങളാണു ഭൂതങ്ങൾ എന്നുകരുതി അവറെറകളെ ജനങ്ങൾ നശിപ്പിക്കാതെ ഇരിക്കുന്നില്ല. അതുകൊണ്ടു് എന്താണ് ഊഹിക്കേണ്ടതെന്നു ഒടുവിലത്തെ പാദത്തിൽ പറയുന്നു— സ്ഫാരദോഷഭരം അധികമായ ദോഷം, ഒരുവനുള്ളതിനെ അന്യമാന്യത, മറെറാരുവൻെറ പൂജ്യത, മറച്ചിടാ മൂടുകയില്ല. ഒരുവനുള്ള അധികമായ ദോഷം മറെറാരുവനുള്ള പൂജ്യതകൊണ്ടു മറഞ്ഞുപോകയില്ല എന്നു താൽപൎയ്യം. ഒടുവിലത്തെ പാദത്തെതന്നെ അവതാരികയായി സ്വീകരിച്ചാൽ കുറച്ചുകൂടി നന്നായിരിക്കയില്ലയോ എന്നും തോന്നുന്നു.

---

ഗംഭീരഹൃദയാ മഹാന്തോ ബഹുഭിഃകാൎയ്യൈൎഹൃദി സമുൽഭൃതം ക്ഷോഭം ജാതു ന ബഹിഃ പ്രകാശയന്തീത്യാഹ:—

൨൭. അംബുക്ഷോഭകൃതഃ കതീഹ തിമയഃ കത്യുച്ഛ്രിതാഃ പൎവ്വതാഃ
കീദൃക് ഝാന്തരബിന്ധനോ ഹുതവഹഃ കീദൃക് ച നൌകാഗതിഃ।
ആഗച്ഛൽപ്രതിഗച്ഛദുച്ചലദുപാശ്ലിഷ്യൽപ്രധാവൽപതൽ-
കല്ലോലാവഭടീഭിരേവ ജലധേസ്സൎവ്വം തദാച്ഛാദ്യതേ॥

വളരെ കാൎയ്യങ്ങളെക്കൊണ്ടു് ഉള്ളിൽ ക്ഷോഭമുണ്ടെങ്കിലും അഗാധമനസ്സുകളായ മഹാന്മാർ അതിനെ വെളിയിൽ കാണിക്കയില്ലെന്നു പറയുന്നു:—

വെള്ളമാകവെയിളക്കിടും തിമി-
കളെത്ര വന്മലകളാഴിത-
ന്നുള്ളതിൽ കൊടിയ ബാഡവാഗ്നി
പുനരെത്ര കപ്പലുകൾ മീതെയും |
തള്ളലോടിളകി വന്നുയൎന്ന
തടമാൎന്നടിച്ചു മറിയുന്നതാ-
യുള്ള വീചിയുടെയുൽഭടാ-
ഭടികളാലിതാകെ മറയുന്നിതേ||

ആഴിതന്നുള്ളതിൽ, സമുദ്രത്തിന്റെ അടിയിൽ, വെള്ളം ആകവേ ഇളക്കിടും തിമികൾ എത്ര? വെള്ളമാസകലം കലക്കി മറിക്കാൻ തക്കവണ്ണം കരുത്തുള്ള മകരമത്സ്യങ്ങൾ അനവധിയുണ്ട്. വന്മലകൾ, എത്ര എന്നു അനുവൎത്തിക്കണം, എത്ര അനവധി വലിയ പൎവ്വതങ്ങൾ അടിയിൽ കിടക്കുന്നുണ്ടു? അതുപോലെ കൊടിയ ബാഡവാഗ്നി ഭയങ്കരനായ ബഡവാനലൻ ഉണ്ട്. ബഡവാഗ്നി എന്നൊരു അഗ്നി സമുദ്രത്തിന്റെ അടിയിലുണ്ടെന്നും അതു വററിച്ചു കളയുന്നതുകൊണ്ടാണ് നദികൾ വഴിയായും മററം വളരെ ജലം സമുദ്രത്തിൽ സൎവ്വദാ വീഴുന്നുണ്ടെങ്കിലും അതിനു ഏററം വരാത്തതെന്നുമാണ് ഐതിഹ്യം. ഇത്രയും അടിയിൽ. മീതെയും കപ്പലുകൾ പുനരെത്ര? സമുദ്രത്തിൽകൂടെ എത്ര വലിയ കപ്പലുകൾ ഗതാഗതം ചെയ്യുന്നു? അതുകൊണ്ടു ക്ഷോഭകാരണങ്ങൾ പലതുമുണ്ട് എങ്കിലും അതൊന്നും വെളിപ്പെടുത്തുന്നില്ലെന്നു ഉത്തരാൎദ്ധത്തിൽ പറയുന്നു—ഇതാകെ, അത്ഥാൽ മുൻപറഞ്ഞ സംഗതികളെകൊണ്ടുണ്ടാകുന്ന ക്ഷോഭമെല്ലാം, തള്ളലോടെ ഇളകിവന്നു തള്ളിക്കേറി, ഉയൎന്നു തടം ആൎന്നു പൊങ്ങി കരയ്ക്കുവന്നു, അടിച്ചു മറിയുന്നതായുള്ള വീചിയുടെ തിരമാലയുടെ, ഉൽഭടാൎഭടികളാൽ ഉൽഭടകളായ, ഭയാനകങ്ങളായ, ആൎഭടികളാൽ നൃത്തങ്ങളാൽ, തിരമാലകളുടെ ഭയങ്കരങ്ങളായുള്ള ആഘാതങ്ങളാൽ എന്നൎത്ഥം. മറയുന്നിതേ കാണാതെയായിത്തീരുന്നു. സമുദ്രത്തിനുള്ള ക്ഷോഭമെല്ലാം സൎവ്വദാ കരയ്ക്കുരുണ്ടുയൎന്നു വന്നടിക്കുന്ന തിരമാലകളുടെ ചലനങ്ങളാൽ കാണാതെ പോകുന്നു. അതുപോലെ ഗംഭീരന്മാരായവർ തങ്ങൾക്കുള്ള ക്ഷോഭമെല്ലാം നിത്യകൃത്യങ്ങളാൽ മറയ്ക്കുന്നു എന്നൎത്ഥം.

---

**ബഹുവിഭവശാലിനം മഹാന്തം കമപി സ്തുവന്നാഹ:—**

൨൮. ജാമാതാ കമലാക്ഷ ഏവ ഗൃഹിണീ ഗംഗാ ജഗൽപാവനീ
ശീതാംശുപ്രമുഖാസ്സുതാ ഭഗവതീ ശ്രീരേവ കന്യാ സ്വയം |
ഈദൃക് തേ ഗൃഹമേധിതാ ത്രിഭുവനാധാരസ്യ വാരാന്നിധേ
കസ്യൈകസ്യാതി ജനോ മനോരഥപഥേഽപ്യേതാവദുൽപ്രേക്ഷിതും ||

**ബഹുവിഭവവാനായ ഒരു മഹാനെ സ്തുതിക്കുന്നു:—**

**ദേവനാം ഹരി തനൂജതന്റെ പ-**
**തി, ദേവി ഗംഗ തവ ഗേഹിനീ,**
**താവകാത്മഭവരിന്ദുമുഖ്യർ,**
**മലർമങ്ക തന്നെ തവ കന്യകാ |**
**ഏവമണ്ണവ! ജഗത്രയാശ്ര-**
**യ! ഭവദ്ഗൃഹസ്ഥത യൊരുത്തനാ-**
**ലാവതല്ലിതു പുനമ്മനോര-**
**ഥപഥത്തിനും വിഷയമാകുവാൻ ||**

അണ്ണവ! ജഗത്ത്രയാശ്രയ! ത്രൈലോക്യത്തിനു ആധാരമായിരിക്കുന്ന സമുദ്രമേ! ആദ്യം സമുദ്രമേ ഉണ്ടായിരുന്നുള്ളു. അതിൽനിന്നും സകല ചരാചരത്തേയും ബ്രഹ്മാവു സൃഷ്ടിച്ചു, അതിനാൽ സകല ലോകങ്ങൾക്കും സമുദ്രം ആദികാരണമാകുന്നു. തനൂജതന്റെ പതി മകളുടെ ഭർത്താവു, ദേവനാം ഹരി 'ആകുന്നു' എന്ന ക്രിയ എല്ലായിടത്തും ചേർത്തുകൊള്ളണം, സാക്ഷാൽ മഹാവിഷ്ണു തന്നെയാകുന്നു. മഹാലക്ഷ്മി പാലാഴി മഥനത്തിൽ ഉണ്ടായതുകൊണ്ടു സമുദ്രപുത്രിയായി വിചാരിക്കപ്പെടുന്നു. തവ ഗേഹിനീ നിന്റെ ഭാര്യ, ദേവി ഗംഗ, സകല ലോകപാവനിയായ ഗംഗാഭഗവതിയാകുന്നു, നദികൾ സമുദ്രത്തിന്റെ ഭാര്യമാരായി കല്പിക്കപ്പെട്ടിരിക്കുന്നു. താവകാത്മഭവർ നിന്റെ പുത്രന്മാർ, ഇന്ദുമുഖ്യർ ചന്ദ്രൻ മുതലായവരാണു, പാലാഴിമഥനത്തിൽ ലക്ഷ്മി ചന്ദ്രൻ കാളകൂടം കൌസ്തുഭമണി അമൃതം ഇവയുണ്ടായി എന്നു പുരാണപ്രസിദ്ധമാകുന്നു. മുഖ്യശബ്ദം മറ്റുള്ളവയെ കുറിക്കുന്നു. തവ കന്യകാ നിന്റെ മകൾ, മലർമങ്കതന്നെ സാക്ഷാൽ ലക്ഷ്മീദേവിതന്നെയാകുന്നു. ഏവം ഭവൽഗൃഹസ്ഥത നിന്റെ കുടുംബത്തിലുള്ള ആളുകൾ ഇത്ര മഹാന്മാരായുള്ളവരാകുന്നു. ഇതു പുനഃ ഇത്ര മാഹാത്മ്യമുള്ള ഒരു ഗാർഹസ്ഥ്യത്തെ,

മനോരഥപഥത്തിനും വിഷയമാക്കുവാൻ എത്ര കടന്ന മോഹങ്ങൾ ഉള്ളവനുകൂടിയും വിചാരിക്കാൻ ആവതല്ല, കഴിയുന്നതല്ല. മോഹങ്ങൾ എത്ര വളരെ കടന്നിരുന്നാലും കുടുംബത്തിലുള്ളവരൊക്കയും ഇപ്രകാരം മാഹാത്മ്യമുള്ളവരായി വരണമെന്നു വിചാരിക്കാൻ കൂടി കഴിയുന്നതല്ല. പിന്നെ സാധിക്കുന്നതിൻെറ കാൎയ്യം പറയാനില്ലല്ലോ. അപ്രകാരമുള്ള ബഹുവിഭവത്വം നിനക്കു സിദ്ധിച്ചിരിക്കുന്നു.

മുൻപിലുള്ള ശ്ലോകങ്ങളോടു ഒത്തുനോക്കുമ്പോൾ ഈ ശ്ലോകത്തിനു രസപുഷ്ടി അവതാരികയിൽ പറഞ്ഞിട്ടുള്ളതുകൊണ്ടു മാത്രം മതിയാകുന്നുണ്ടോ എന്നു ശങ്ക തോന്നിപ്പോകുന്നു. ജഗത്രയാശ്രയ! എന്നുള്ള സംബുദ്ധികൊണ്ടു കേവലം മാഹാത്മ്യത്തെ കുറിക്കുന്നതേയുള്ളു എന്നു വിചാരിക്കുന്നപക്ഷം, അപ്രകാരമുള്ള ഒരുവനു ഇത്രയും ഭാഗ്യം വരുന്നതിൽ ആശ്ചൎയ്യപ്പെടാനൊന്നുമില്ലെന്നു വരും. ആശ്ചൎയ്യമുണ്ടെന്നുള്ളതു ഒടുവിലത്തെ പാദത്തിൽ ദ്യോതിപ്പിക്കയും ചെയ്തിരിക്കുന്നു. അതുകൊണ്ടു ഉള്ളവനു പിന്നെയും ധാരാളം വരും, ഇല്ലാത്തവനു ഒന്നും കിട്ടുകയില്ല എന്നാണു ശ്ലോകത്തിൻെറ താൽപൎയ്യം എന്നു വെച്ചാൽ കൊള്ളാമെന്നു തോന്നുന്നു. ജഗത്രയാശ്രയനായി, അത എവ സൎവ്വലോകഭൎത്താവായിരിക്കുന്ന സമുദ്രത്തിനു ഒന്നും അസാദ്ധ്യമല്ല, അതുകൊണ്ടു അതിനു മോഹത്തിനുകൂടി അവിഷയമായ വിഭവപുഷ്ടി ഉണ്ടായിരിക്കുന്നു. സാധുക്കൾക്കാകട്ടെ ഒന്നുമുണ്ടാകയില്ല എന്നു താൽപൎയ്യം. അഥവാ, വലിയ പദവിയിലിരിക്കുന്നവൎക്കു ഗാൎഹസ്ഥ്യം അസുഖപ്രദമായിട്ടാണു ലോകത്തിൽ സാധാരണ കണ്ടുവരാറുള്ളതു്. അല്ലയോ സമുദ്രമേ! നിൻെറ വിഷയത്തിൽ മാത്രം അതു അന്യഥാ ഭവിച്ചിരിക്കുന്നല്ലൊ, അതു ആശ്ചൎയ്യം തന്നെ, എന്നൊ ആകാമെന്നു തോന്നുന്നു.

---

## കലൌ ഗുണവന്തസ്സന്തോ ന കൈശ്ചിദപ്യാദ്രിയന്തെ, ഖലാസ്സൎവ്വജനൈഃ പൂജ്യന്ത ഇത്യാഹ:—

൨൯. യന്മൂലേ നിഖിലാഗമാനുപദിശംസ്തസ്ഥൌ പരം ശങ്കരോ
യൽപൎണ്ണെ ജഗതാം നിധിസ്സ തു വടോ നാമ്നാപി ന സ്വീകൃതഃ।
യച്ഛാഖാനിചയഃ പിശാചനിലയോ യന്മൂലഗാഃ പന്നഗാ-
സ്തസ്യാശ്വത്ഥതരോഃ പുനഃ കതി നമസ്കാരാഃ കതി പ്രാൎത്ഥനാഃ ॥

കലിയുഗത്തിൽ ഗുണവാന്മാരെ ആരും ആദരിക്കയില്ല; അസജ്ജനങ്ങളെ എല്ലാവരും ആരാധിക്കുന്നു എന്നു പറയുന്നു:—

ഫാലനേത്രനുപദേശദായക-
  നധസ്ഥലത്തി,ലുലകേന്തിടും
ബാലനായ ഭഗവാൻ ദലത്തിൽ,
  വടമെങ്കിലും സ്ഫുടമനാദൃതം |
ആലയം ബഹുപിശാചജാല-
  മതിനഗ്രഭാഗ, മുരഗാശ്രിതം
മൂലമിച്ചലദലത്തിനെത്ര
  നതിയും പ്രദക്ഷിണവുമർച്ചയും ||



അധസ്ഥലത്തിൽ മൂട്ടിൽ; ഉപദേശദായകൻ ഫാലനേത്രൻ ദക്ഷിണാമൂർത്തിരൂപനായ ഭഗവാൻ പരമേശ്വരൻ, 'ഇരിക്കുന്നു' എന്ന ക്രിയ ചേർത്തുകൊള്ളണം. ദക്ഷിണാമൂർത്തിയായ ഭഗവാൻ പരമേശ്വരൻ പേരാലിന്റെ മൂട്ടിൽ യോഗാസനത്തിലിരുന്നു സർവ്വവേദാന്തതത്വങ്ങളേയും ലോകത്തിനായിക്കൊണ്ട് ഉപദേശിച്ചു എന്നു പുരാണപ്രസിദ്ധമാകുന്നു. ദലത്തിൽ ഇലയിൽ; ഉലകേന്തിടും ബാലനായ ഭഗവാൻ ലോകഭർത്താവായ ഭഗവാൻ ശ്രീകൃഷ്ണൻ സ്ഥിതിചെയ്യുന്നു. മഹാപ്രളയകാലത്തിൽ സർവ്വ ചരാചരങ്ങളും നശിച്ചു ത്രൈലോക്യമെല്ലാം ജലാവൃതമാകുമ്പോൾ ഭഗവാൻ മഹാവിഷ്ണു മാത്രം കുഞ്ഞിന്റെ വേഷത്തിൽ ഒരു പേരാലിലയിൽ പ്രളയസമുദ്രത്തിൽ പൊങ്ങിക്കിടക്കുമെന്നാണു പൂർവ്വകഥ. എങ്കിലും ഇത്രയൊക്കെ മാഹാത്മ്യമുള്ളതാണെങ്കിലും; വടം പേരാല്, സ്ഫുടമനാദൃതം ആരാലും ആദരിക്കപ്പെടുന്നില്ലെന്നു സ്പഷ്ടം. അതിന്റെ പേരുപോലും ഉച്ചരിക്കാറില്ലെന്നു താൽപര്യം. പിന്നെ ഏതിനെ ലോകം ആരാധിക്കുന്നു എന്നുത്തരാർദ്ധത്തിൽ പറയുന്നു — അഗ്രഭാഗം, അരയാലിന്റെ മേൽഭാഗം; ബഹുപിശാചജാലമതിന് ആലയം യക്ഷഗന്ധർവ്വാദി പിശാചുകളുടെ ഇരിപ്പിടമാകുന്നു; അരയാലിന്റെ മുകളിലാണു പിശാചുകളിരിക്കുന്നത് എന്നാണു അന്ധവിശ്വാസം. മൂലം മൂട്; ഉരഗാശ്രിതം ഉരഗങ്ങളാൽ പാമ്പുകളാൽ; ആശ്രിതം സേവിതം, മൂടു പാമ്പുകളുടെ അധിവാസമാകുന്നു; അങ്ങനെ ഇരിക്കുന്ന ഈ ചലദലത്തിന് അരയാലിനു; എത്ര നതിയും നമസ്കാരവും; പ്രദക്ഷിണ

വും അശ്വത്ഥപ്രദക്ഷിണം ദോഷാപഹമായി ഗണിക്കപ്പെടുന്നു. അർച്ചയും പൂജയും; തറകെട്ടിക്ക വിളക്കുവെയ്ക്കുക മുതലായ കൃത്യങ്ങളാൽ അതിന്റെ പൂജ്യത സുസ്പഷ്ടമാണല്ലൊ. പേരാലിന്റെ മൂട്ടിൽ വേദാന്ത തത്വോപദേശിയായ സാക്ഷാൽ ദക്ഷിണാമൂർത്തിയും, ഇലയിൽ ലോകനിയന്താവായ വിഷ്ണുവും ഇരിക്കുന്നു. എന്നിട്ടു കൂടിയും അതിനെ ആരും തിരിഞ്ഞുനോക്കുകപോലും ചെയ്യുന്നില്ല. അരയാലിന്റെ മൂട്ടിൽ പാമ്പുകളുടെ സംഘം, മുകളിൽ പിശാചങ്ങളുടെ കൂട്ടം, എന്നിട്ടും എല്ലാവരും അതിനെ പ്രദക്ഷിണം വെയ്ക്കുന്നു, നമസ്കരിക്കുന്നു; പൂജിക്കുന്നു എന്നു വേണ്ട, വളരെ ആദരിക്കുന്നു. കലികാലവിശേഷംതന്നെ. നല്ലവരെ അനാദരിക്കയും ദുഷ്ടന്മാരെ ആദരിക്കയും ചെയ്യുന്നതു് എന്നു താല്പൎയ്യം.

---

**സ്വയം പ്രയത്നാർജ്ജിതം വസ്തു കാലെ സ്വേനാനുപഭുക്തം ചേൽ ഫലകാലെ ബലവാനന്യ ഉപേത്യ പ്രസഹ്യ ഹരന്നനുഭൂയാദിത്യാഹ:—**

സം. ആഗച്ഛന്ത്യവഗുണ്ഠയന്ത്യഥ പുനഃ പശ്യന്തി ജിഘ്രന്തി ച
സ്വാരബ്ധം മധു മക്ഷികാ ന കണമപ്യസ്യ സ്വയം ഭുഞ്ജതേ |
ധന്യസ്ത്വന്യ ഉപേത്യ നിർദ്ദയമമുമുത്സാരയൻ ദൂരതഃ
സ്വാദം സ്വാദമിദം സ്വസംഭൃതമിവ സ്വച്ഛന്ദമാനന്ദതി ||

അവനവൻ കഷ്ടപ്പെട്ടു സമ്പാദിക്കുന്നതിനെ വേണ്ടകാലത്തിൽ സ്വയം അനുഭവിക്കാഞ്ഞാൽ ബലവാനായ മറെറാരുവൻ വന്നു പിടിച്ചുപറിച്ചു കൊണ്ടുപോയി അനുഭവിക്കുമെന്നു പറയുന്നു:—

പാരമാസ്ഥയോടു ശേഖരിച്ചു മധു
മൂടിവെച്ചരികിൽ നോക്കിയെ-
ന്നേരവും മരുവിടുന്നു മക്ഷികകൾ
ഭക്ഷിയാതെയൊരു തുള്ളിയും |
സ്വൈരമന്യനൊരു ധന്യനെത്തി-
യവയേത്തുരത്തിയലിവെന്നിയേ
സാരഘം സരസമാത്മസംഭൃത
മിവാസ്വാദിച്ചു സുഖമശ്നുതേ ||

മക്ഷികകൾ തേനീച്ചകൾ, പാരം ആസ്ഥയോടു ശേഖരിച്ച, വളരെ താൽപര്യത്തോടെ കഷ്ടപ്പെട്ടു സമ്പാദിച്ച; മധു തേനിനെ; മൂടിവെച്ച് മെഴുകൊണ്ടു മൂടി; ഒരു തുള്ളിയും ഭക്ഷിക്കാതെ, എന്നേരവും എപ്പോഴും; അരികിൽ നോക്കികൊണ്ടിട്ടുന്നു അടുത്തിരുന്നു നോക്കിക്കൊണ്ടുതന്നെ ഇരിക്കുന്നു. നിധി കാക്കുന്ന ഭൂതത്തിനെപ്പോലെ കാവൽ കാത്തിരിക്കുന്നു. തേനീച്ചകൾ അവയുടെ ദേഹത്തിൽനിന്നുണ്ടാകുന്ന മെഴുകൊണ്ടു പണപ്പലകയിലെ സുഷിരങ്ങൾപോലെ അറയറയായി കൂട്ടുണ്ടാക്കീട്ടു, പുഷ്പങ്ങളിൽനിന്നു തേൻ ശേഖരിച്ചുകൊണ്ടുവന്നു അവയെ നിറച്ചു മെഴുകൊണ്ടു മൂടീട്ടു അരിവില്ലാതെ ഇരിക്കുന്നു. ഈ തേൻ ഒരു പക്ഷം കഴിയുമ്പോൾ മുട്ടകളായിത്തീരും. അവ വിരിഞ്ഞു തേനീച്ചകൾ ഉണ്ടാകുന്നു. ഈ വാസ്തവത്തെ ആധാരമാക്കിവെച്ചാണു കവി ഈ ശ്ലോകത്തെ ഗ്രഥിച്ചിരിക്കുന്നതു്. തേനീച്ചകൾ വളരെ ബുദ്ധിമുട്ടി അങ്ങുമിങ്ങും പറന്നു നടന്നു തേൻ ശേഖരിച്ചുകൊണ്ടുവന്നു അതിനെ തീരെ അനുഭവിക്കാതെ അറയിൽ വെച്ചു സൂക്ഷിച്ചു കാവൽ കാത്തിരിക്കുന്നു. അതിന്റെ ഫലമെന്തെന്നു ഉത്തരാർദ്ധത്തിൽ പറയുന്നു—ദൈവാൽ അന്യനൊരു ധന്യനെത്തി, ഭാഗ്യവാനായ മറ്റൊരുത്തൻ വെറുതെ കയറിവന്നു. ഇത്ര ആസ്വാദ്യമായ തേനിനെ അനുഭവിക്കുന്നതുകൊണ്ടു ധന്യത്വം. അവനു ആ മധുവിനു യാതൊരവകാശവുമില്ല, അതുകൊണ്ടാണു വെറുതേ കേറി വന്നു എന്നു പറഞ്ഞതു്. അവിവേകനിയെ, മറ്റൊരുവന്റെ സ്വത്തിനെ പിടിച്ചുപറിക്കാമോ എന്നുള്ള ആർദ്രത തീരെ ഇല്ലാതെ. സാരഘം, തേനിനെ; ആത്മസംഗ്രഹിതം, താൻ സമ്പാദിച്ചുവെച്ചിട്ടുള്ളതുപോലെ; ആസ്വദിച്ചു ഭക്ഷിച്ചു; സുഖമശ്നുതെ, സുഖത്തെ പ്രാപിക്കുന്നു. താൻ സമ്പാദിച്ചു വെച്ചിരുന്നതുപോലെ തേനെല്ലാം എടുത്തു കുടിച്ച് ആനന്ദിക്കുന്നു. അതുപോലെ ധനത്താൻ തീരെ അനുഭവിക്കാതെ കഷ്ടപ്പെട്ടു കിട്ടുന്നതെല്ലാം സൂക്ഷിച്ചുവെയ്ക്കുന്നവന്റെ സ്വത്തു അനുഭവിക്കാൻ മററുള്ളവരായിത്തീരുമെന്നു താൽപര്യം.

---

യേന കേനചിൽ ഖലേന പ്രഗുണോപക്രതാസ്സദ്ഗ്രാമവാസിനോ ജനാഃ "ഗുണവാനന്യസ്തപവിളംബേനൈവാഗത്യ സർവാൻ രക്ഷിഷ്യതി" ഇതിമാം വാർത്താം ശ്രുത്വാ തുഷ്യന്തി, പ്രത്യക്ഷേ തു തദ്വിപരീതമേവ ദൃശ്യത ഇത്യാഹ:—

സ.ഫ. ആസന്നോ മധുരാഗതം വനഭുവസ്സാമ്രാജ്യമിത്യുത്സുതാ-
ശ്ശ്രൂയന്തേ ഗിര ഏവ തത്ത്വമിഹ ന ജ്ഞാതും വിധാതുഃ ക്ഷമാഃ
യൽ പര്ണ്ണൈസ്ത്രുടിതം യദപ്യുപരതം പുഷ്പോൽഗമൈശ്ശാഖിനാം
യൽ ഗ്ലാനം വിടപൈരിദം പുനരിഹ പ്രത്യക്ഷമാലക്ഷ്യതേ ||

ദുഷ്ടനായ രാജാവിനാൽ ദ്രോഹിക്കപ്പെടുന്ന പ്രജകൾ താമസിയാതെ ഗുണവാനായ ഒരു രാജാവു വന്നു വേണ്ടപോലെ രക്ഷിക്കുമെന്നു കേട്ടു സന്തോഷിക്കുന്നു. എന്നാൽ വരാൻപോകുന്നതെന്താണെന്ന് ആക്കറിയാം? തൽക്കാലാനുഭവം ക്ലേശമാണു എന്ന് പറയുന്നു:—

സന്നികൃഷ്ടമധുനാ വസന്തമി-
    നിയിവനത്തിനതിഭാഗ്യമാ-
യെന്നിയന്ന മൊഴിതാൻ ശ്രവിപ്പ-
    തറിയാവതല്ല വിധിവാസ്തവം |
ഇന്നിഹ ക്ഷിതിരുഹാളി തന്നു-
    ടെ ദലം ക്ഷയിച്ചു കുസുമോൽഗമം
നിന്നിതാ വിടപമൊക്കെ വാടി-
    യിതു തന്നെ കാണ്മതു സമക്ഷമായ് ||

അധുനാ ഇപ്പോൾ, വസന്തം സന്നികൃഷ്ടം വസന്തം അടുത്തുവന്നിരിക്കുന്നു. ഇനി ഈ വനത്തിനു അതിഭാഗ്യമായ് ക്ഷേമകാലമായി. വസന്താവിർഭാവത്തിലാണു വനത്തിനു പുഷ്പോൽഗമാദികളാലും മററും ഭാഗിയുണ്ടാകുന്നതു്. എന്ന് ഇയന്ന മൊഴിതാൻ ശ്രവിപ്പതു എന്നു കേമമായി പറയുന്നതു മാത്രമേ കേൾക്കാനുള്ളു. വിധിവാസ്തവം ദൈവത്തിന്റെ തത്ത്വം. അറിയാവതല്ല അറിയാൻ പാടില്ല 'വസന്തം വരാറായി, പിന്നെ വനത്തിനു ശുക്രദശ തന്നെയാണു' എന്നിങ്ങനെ പറഞ്ഞു കേൾക്കുന്നതല്ലാതെ വാസ്തവത്തിൽ താൽകാലികമായ അനുഭവം മറിച്ചാണെന്നൎത്ഥം. ഇന്നു ഇപ്പോൾ, വാസ്തവത്തിൽ അനുഭവസിദ്ധമായിരിക്കുന്നതു് ഇതാണു—ക്ഷിതിരുഹാളി തന്നുടെ മരക്കൂട്ടത്തിന്റെ, ദലം ഇല, ക്ഷയിച്ചു പൊഴിഞ്ഞു, അതുപോലെ കുസുമോൽഗമം പുഷ്പങ്ങളുടെ വരവു നിന്നു, ഇതാ വിടപമൊക്കെ കൊമ്പു് എല്ലാം വാടി, ഇതു തന്നെ സമക്ഷമായ് പ്രത്യക്ഷമായ്, കാണ്മതു കാണ്മാനുള്ളതു. ഇലക

മെല്ലാം പൊഴിഞ്ഞു കൊമ്പുകളെല്ലാം വാടി പൂക്കളും ഒന്നുമില്ലാതെയായിരിക്കുന്ന വൃക്ഷങ്ങൾ മാത്രമേ പ്രത്യക്ഷത്തിൽ കാണ്മാനുള്ളു. ഇനി വസന്തം വരുമ്പോൾ പുഷ്പമുണ്ടാകുമെന്നും മററും പറയുന്നതു മാത്രമേയുള്ളു. ഈ പറയുന്നതൊക്കെ വാസ്തവമോ അല്ലയോ എന്നു ആർക്കറിയാം? വരാൻപോകുന്ന ഗുണങ്ങളെ വിചാരിച്ചു ആശ്വസിക്കുന്നതു മൌഢ്യം തന്നെ എന്നു താൽപര്യം.

---

**യേനകേനചിൽ പ്രഭുണാ സചിവാദിമുഖേന ശാസിതാനാം ഖലാനാംഹൃദി താദൃശസചിവാദീനാം നാശേന സമുൽഭൂതമവലേപം പ്രശമയന്നാഹ:—**

ന. വ. ഉത്സന്നോ മധുരസ്തി കോകിലരവൈരുത്സന്നമസ്ത്യേതദ-
പ്യുത്സന്നം മലയാനിലൈരിദമപി പ്രാഗേവ ജാനീമഹേ |
പാന്ഥാസ്സുഷ്യഥ താവതൈവ കിമിതി ഭ്രാന്താ യദി പ്രാണിതി
സ്തോകേനാപി മനോഭവോ വിഗളതു പ്രാണേഷു ശ്രേഷ്ഠോ ഗ്രഹഃ ||

**രാജാജ്ഞയാൽ തങ്ങളെ ശിക്ഷിച്ച രാജപുരുഷന്മാർ നശിച്ചല്ലോ എന്നു വിചാരിച്ചു ദുഷ്ടന്മാർ സന്തോഷിക്കേണ്ട എന്നു പറയുന്നു:—**

**നഷ്ടമായി പരപുഷ്ടനാദമ-**
**ലയാനിലൈസ്സഹ വസന്തമെ-**
**ന്നിഷ്ടവാർത്തയിഹ പാന്ഥരേ! വ-**
**യമറിഞ്ഞു, വാസ്തവമിതെങ്കിലും!**
**കഷ്ടമെന്തു കലരുന്ന തുഷ്ടിയി-**
**തുകൊണ്ടു മാത്രമയി മൂഢരേ!**
**ദുഷ്ടനാം സ്മരനിരിക്കെ നിങ്ങൾ**
**കരുതേണ്ട ജീവിതദുരാഗ്രഹം ||**

പാന്ഥരേ! വിരഹികളെ! ഇഹ, ഇവിടെ, പരപുഷ്ടനാദമലയാനിലൈഃ സഹ, പരപുഷ്ടനാദങ്ങൾ കോകിലശബ്ദങ്ങൾ, മലയാനിലങ്ങൾ ചന്ദനമലയിലെ കാററുകൾ, ഇവയോടുകൂടി, വസന്തകാലത്തിനു ഇവ സഹകാരികളും വിരഹികൾക്കു അത്യന്താ ദ്രോഹകാരികളുമാകുന്നു. വ

സന്തം വസന്തത്തു്, നഷ്ടമായി കഴിഞ്ഞുപോയി, എന്ന ഇഷ്ടവാൎത്ത സന്തോഷവൎത്തമാനം, വയമറിഞ്ഞു നാം മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു. വിരഹികൾക്കു താപകാരികളായ കോകിലമലയാനിലവസന്തങ്ങൾ പോയി എന്നുള്ള നല്ല വൎത്തമാനം നാം കേട്ടുകഴിഞ്ഞിരിക്കുന്നു. ഇതു വാസ്തവമെങ്കിലും, ഇപ്പോൾ വസന്താദികൾ പോയി എന്നുള്ള സത്യം തന്നെ എങ്കിലും, അയി മൂഢരേ! അല്ലയോ മൂഢന്മാരെ! ഇതുകൊണ്ടുമാത്രം തുഷ്ടി സന്തോഷം, എന്തു കലരുന്നു? സന്തോഷിക്കുന്നുവോ? കഷ്ടം! സന്തോഷിക്കാനില്ലാത്തതു എന്തുകൊണ്ടെന്നു പറയുന്നു— ദുഷ്ടനാം സ്മരൻ ഇരിക്കെ, ദുഷ്ടനായ കാമദേവൻ ജീവിച്ചിരിക്കുമ്പോൾ, ജീവിതദുരാഗ്രഹം ജീവിച്ചിരിക്കാമെന്നുള്ള ദുൎമ്മോഹത്തെ, നിങ്ങൾ കരുതേണ്ട. വസന്താദികളായ ഭൃത്യഗണങ്ങൾ ഇപ്പോൾ നശിച്ചു എന്നുവിചാരിച്ചു നിങ്ങൾ സന്തോഷിക്കേണ്ട. പ്രഭുവായ കാമൻ ഉള്ളപ്പോൾ നിങ്ങൾ ജീവിച്ചിരിക്കാൻ മോഹിക്കേണ്ട. കാമന്റെ സാന്നിദ്ധ്യത്തിൽ അവ ഇനിയും വരുമെന്നൎത്ഥം. അതുകൊണ്ടു അല്ലയോ ദുഷ്ട! നിന്നെ ഇപ്പോൾ ശിക്ഷിച്ച രാജപുരുഷൻ നശിച്ചു എന്നുകേട്ടു സന്തോഷിക്കേണ്ട. രാജാവു ഇരിക്കുമ്പോൾ ഒരുവനല്ലെങ്കിൽ മറെറാരു രാജപുരുഷൻ നിന്റെ അകൃത്യങ്ങളെ ശിക്ഷിച്ചു നിരത്തുമെന്നു താൽപൎയ്യം.

---

ബഹുഖലസമാശ്രിതം യം കഞ്ചിൽ ഖലമുദ്ദിശ്യ തച്ഛത്തോƒപി തപ്ലദ്ഭവഹേതുഭൂതഃ പുരുഷ ഏവ സ്തുത്യ ഇതി മൎമ്മോക്ത്യാ നിന്ദന്നാഹ:—

൩൩. തിക്താസ്സേ വിടപാസ്സ്തഥാ യദി തദോƒപ്യാസംസ്കൃതോƒപിച്ഛദാ-
സ്തേഭ്യോƒപി പ്രസവാസ്തതോƒപി ച ഫലാന്യേവം ന ദൃഷ്ടം കചിൽ |
സ്യൌമി ത്വാമഥവാ ന നിംബ! ഭവതോƒപ്യാസീദ്യതസ്സംഭവ-
ശ്ശ്രീമൽ തൽ കില നിംബബീജമധുനാ സ്തുത്യം വചശ്ശാലിനാം ||

'നിന്നൊക്കാൾ നിന്നെയുണ്ടാക്കിയവൻ തന്നെ മഹാകേമൻ' എന്നു അനേകദുഷ്ടാശ്രിതനായ ദുഷ്ടപ്രമാണിയെ നിന്ദിക്കുന്നു:—

ഭൃരിതിക്തമിഹ കമ്പു, തോലതി-
ലുമേറു, മേറുമതിലും ദലം,
പാരിലേറുമതിലും പ്രസൂന,
മതിലും ത്വദീയമതിയാം ഫലം ।
പാരിഭദ്രേ! പരമാൽഭുതസ്ത്വ,
മഥവാതവ സ്തവമവാസ്തവം
സൂരിവർണ്ണ്യമിഹ നിംബബീജ-
മത്തു താൻ തവാ/പി ജനനപ്രദം ॥

പാരിഭദ്രേ! അല്ലയോ വേപ്പുമരമേ! ഭൂരിതിക്തമിഹകമ്പു, ഈ ലോകത്തിൽ നിൻെറ കമ്പു വളരെ കയ്പുള്ളതാകുന്നു. തോൽ അതിലും ഏറും, തൊലിയുടെ കയ്പു കമ്പിനുള്ളതിലും അധികമാകുന്നു. അതിലും ഏറും ദലം. അതിലും കൂട്ടം ഇലയുടെ കയ്പു. അതിലും ഏറും പ്രസൂനം. പൂവിനു കയ്പു അതിലും കൂട്ടതലാകുന്നു. അതിലും അതിയാം ത്വദീയം ഫലം, നിൻെറ കായ്ക്കു് അതിലും കവിയും കയ്പു. അതുകൊണ്ടു ത്വം പരമാൽഭുതഃ നീ വളരെ ആശ്ചര്യം ജനിപ്പിക്കുന്ന വൃക്ഷംതന്നെ. എന്തെന്നാൽ ഇങ്ങനെ സർവ്വാംഗങ്ങളും കയ്പുള്ള ഒരു വൃക്ഷവും ഭൂമിയിൽ കണ്ടുകിട്ടുകയില്ല. അതുകൊണ്ടു നീ സ്തുത്യർഹൻ തന്നെ. ഇനി പക്ഷാന്തരം പറയുന്നു; അഥവാ അല്ലെങ്കിൽ; തവ സ്തവം അവാസ്തവം, വാസ്തവത്തിൽ നിന്നെ അല്ല സ്തുതിക്കേണ്ടതു്; പിന്നെ എന്തിനെയാണെന്നു പറയുന്നു— തവ അപി ജനനപ്രദം, നിന്നെക്കൂടി ജനിപ്പിക്കാൻ ശക്തിയുള്ള സർവ്വാംഗതിക്തനായ നിന്നെക്കൂടി ഉണ്ടാക്കാൻ കഴിവുള്ള; നിംബബീജമത്തുതാൻ വേപ്പിൻകുരു തന്നെയാണു, ഇഹ സൂരി വർണ്ണ്യാ ലോകത്തിൽ് സൂരികളാൽ, വിദ്വാന്മാരാൽ വാക്‌പടുത്വാദിവൈദഗ്ദ്ധ്യമുള്ളവരാൽ; വർണ്ണ്യമായുള്ളതു് സ്തുതിക്കപ്പെടേണ്ടതു. നിന്നെക്കാൾ നിന്നെ മുളപ്പിച്ച കുരുവിനെയാണു പുകഴ്ത്തേണ്ടതു്. എന്തെന്നാൽ ഇത്ര മഹാനായ നിന്നെ അതു ജനിപ്പിച്ചുവല്ലോ. ഇത്ര നിന്ദ്യമായി മറ്റൊന്നുമില്ലെന്നുള്ള വിപരീതാർത്ഥം ഗ്രഹിക്ക. ദുഷ്ടനെക്കാൾ അവനെ ജനിപ്പിച്ച ദുഷ്ടനാണു അതിതരാം നിന്ദ്യനെന്നു ഭാവം.

**ലോകേ മഹാന്തോ യഥാ സദ്ഭ്യോ ഭൂരി വിത്തം വിതീൎയ്യ തദ്ഗൽഘോഷിത യശസശ്ശോഭന്തേ, തഥാ വയമപി കൎമ്മ ഇതി ഭൃംമണ ഖലാസ്തൽദ്ദശേഭ്യ ഏവ കിമപി ദത്വാസ്സ്വീയയശസി തൈൎഘോഷിതേ താവതാ നിജം ജന്മ സഫലം മന്വത ഇത്യാഹ:—**

നൎത്തുതാഃ പല്ലവമുൽഗിരന്തി വിതരന്ത്യേതൽ പികേഭ്യസ്തത-
സ്തേഭ്യൎയ്യതേന കുഹൂഃകുഹൂരിതി കളം കുൎവന്തി കൂജാമിതി |
നിംബോƒപി സ്വയമുൽഗിരൻ ഫലമനേനാരാധയൻ വായസാൻ
കിഞ്ചിൽ തേഷു രതോ രടൽസു സഫലം ജന്മ സ്വകം മന്യതേ ||

**മഹാന്മാർ സജ്ജനങ്ങൾക്കു വളരെ ധനത്തെ ദാനം ചെയ്തു സ്തുതന്മാരായിരിക്കുന്നതുപോലെ നമുക്കും ചെയ്യണമെന്നു കരുതി ദുഷ്ടന്മാർ അസജ്ജനങ്ങൾക്കു വല്ലതും നൾകീട്ടു സ്തുതന്മാരാകുമ്പോൾ ജന്മസാഫല്യം വന്നതായി വിചാരിക്കുന്നു എന്നു പറയുന്നു:—**

പല്ലവങ്ങളുളവാക്കി മാവിഹ
കൊടുത്തിടുന്നതു പികത്തിനായ്
നല്ലപോലതു കുഹൂരവങ്ങൾ
തുടരുന്നു, വേപ്പുമതു കാണ്കയാൽ |
ചുള്ളകം സ്വഫലമുദ്ഗമിച്ചു
കരടത്തിനേകിയതു കൊണ്ടുതെ-
ല്ലുല്ലസിച്ചതു രടിക്കവേ ക-
രുതിടുന്നു ജന്മസഫലം നിജം ||

മാവു പല്ലവങ്ങൾ ഉളവാക്കി, തളിരിലകളെ ഉണ്ടാക്കി; പികത്തിനായ് കൊടുത്തിടുന്നു, അവയെ കോകിലത്തിനു ഭക്ഷിക്കാൻ കൊടുക്കുന്നു. അവയെ ഭക്ഷിച്ചിട്ടു, അതു കോകിലം, നല്ലപോലെ കുഹൂരവങ്ങൾ തുടരുന്നു ശ്രവണമധുരമാംവണ്ണം 'കുഹു കുഹൂ' എന്നുള്ള ശബ്ദങ്ങളെ പുറപ്പെടുവിക്കുന്നു. മാന്തളിർ ഭക്ഷിച്ചെങ്കിലേ കോകിലങ്ങൾ കണ്ഠശുദ്ധി വന്നു നന്നായിഗാനംചെയ്കയുള്ളൂ. ഈ കുഹൂരവങ്ങൾ ചെയ്യുന്നതു മാവിനെ പുകഴ്ത്തുന്നതായി ഇവിടെ കല്പിച്ചിരിക്കുന്നു. **അതു കാണ്കയാൽ, മാ**

വു ചെയ്യുന്നതുകണ്ടു; വേപ്പം. ക്ഷുല്ലകം. സ്വഫലം ഉദ്യമിച്ച് അല്പമായും നീചമായുമുള്ള തന്റെ പഴത്തെ ഉണ്ടാക്കി, കരടത്തിന്ന ഏകി, കാക്കക്കു കൊട്ടുത്തു്; അതുകൊണ്ടു അതിനെ തിന്നതുകൊണ്ടു്; അതു കാക്ക, തെല്ലു ഉല്ലസിച്ചു സ്വല്പം ആഹ്ലാദം പൂണ്ടു്; രടിക്കവേ, 'കാകാ' എന്നു കർണ്ണകഠോരമായി ശബ്ദിക്കുമ്പോഴ്; വേപ്പു നിജം ജന്മ തന്റെ ജന്മത്തെ; സഫലം കരുതിടുന്നു സാഫല്യം സിദ്ധിച്ചതായി വിചാരിക്കുന്നു. മാവിനോട്ട് ഒപ്പമായി എന്നാണ വേപ്പിന്റെ ഭാവം. മഹാന്മാരോടു ഒപ്പത്തിനൊപ്പം കാണിക്കുന്ന ദുഷ്ടന്മാർ നിന്ദ്യന്മാരായി തീരുമെന്നു താൽപര്യം.

---

**ലോകസ്യ സ്വാതന്ത്ര്യേണ മഹാഭോഗാനുഭവേപി സ്വച്ഛന്ദസ്ഥിതൌലഭ്യം സുഖം നാസ്തീത്യാഹ:—**

ന ഭി. ഭോജ്യം സ്വാദു പയഃ സ്ഥിതിർമ്മണിഗണൈരാചിഞ്ജരം പഞ്ജരേ
ദൂരേ ചിന്തയിതും ച ദംശമശകാഃ പാരേ ഗിരാം ലാളനം ।
സത്യം സർവ്വമഥാപി കാനനഭുവി സ്വച്ഛന്ദമവ്യാഹതം
ധ്യായന്തീ വിമനാ മനാഗപി ശുകീ നാലംബതേ നിർവൃതിം ॥

**അസ്വാധീനനിലയിലിരുന്നുംകൊണ്ടു വലിയ പദവിയെ അനുഭവിക്കുന്നവന്ന സ്വേച്ഛപോലെ ഇരിക്കുന്നവന്റെ സുഖം കിട്ടുകയില്ലെന്നു പറയുന്നു:—**

**ക്ഷീരമുണ്ടു സരസം ഭുജിപ്പതി-**
**നിരിപ്പതിന്നു മണിപഞ്ജരം**
**ദൂരവേ മശകദംശചിന്ത-**
**യുമജസ്രമെത്ര പരിലാളനം ।**
**നേരതൊക്കെയുമഥാപി കാന-**
**നവിഹാരമോർത്തു വിമനായിതാ**
**കീരസുന്ദരി കൃതാർത്ഥഭാവമ-**
**ണയുന്നതില്ല ലവലേശവും ॥**

ഭുജിപ്പതിന്ന കുടിക്കുന്നതിന്നു; സരസം സ്വാദുവായ; ക്ഷീരമുണ്ടു്, പാലുണ്ട്; വളർത്തുന്ന തത്തക്കു കുടിക്കാൻ നല്ല പാലാണ്ട്. ഇരിപ്പതിന്നു

മണിപഞ്ജരം, ഇരിക്കാൻ നല്ല രത്നം പതിച്ച കൂട്ട്; കാട്ടിൽ പറന്നു നടക്കുമ്പോഴും കുടിക്കാൻ കാട്ടാറിലെ കലങ്ങിയ വെള്ളമേയുള്ളു; ഇരിക്കാൻ വല്ല മരത്തിൻെറ ഇലകളും മററും കൊണ്ടു തന്നത്താനെ കെട്ടിയുണ്ടാക്കിയ കൂട്ടമേയുള്ളു. ഇവിടെ കുടിക്കാൻ പാലാണു; ഇരിക്കാൻ നല്ല കൂടുണ്ടു; അതുപോലെ; മശകദംശചിന്തയും ദൂരെവെ, കൊത്തു കടിച്ചെങ്കിലോ എന്നുള്ള വിചാരം ദൂരെ തള്ളിക്കളയാം. കാട്ടിലാണെങ്കിൽ ഇങ്ങനെ സുഖമായിരിക്കാൻ കഴികയില്ല. എന്നുമാത്രമല്ല, അജസ്രമെത്ര പരിലാളനം, എല്ലാപ്പോഴും അതു ലാളിച്ചു തന്നെ വളൎത്തപ്പെടുന്നു. കാട്ടിലാണെങ്കിൽ തിരിഞ്ഞുനോക്കുവാൻപോലും ചെയ്വാനാരുമില്ല. നേരതൊക്കെയും അതൊക്കെയും വാസ്തവം തന്നെ. ഇരിപ്പും കിടപ്പും ഭക്ഷണവും വളരെ സുഖമാണെന്നുതന്നെയല്ല വളരെ ചെല്ലമായിട്ടാണു വളൎത്തപ്പെടുന്നതും. അഥാപി, എങ്കിലും; കീരസുന്ദരി, പെൺകിളി; കാനനവിഹാരം, കാട്ടിലുള്ള സ്വൈരസഞ്ചാരത്തെ; ഓൎത്തു, വിചാരിച്ചു; വിമനായിതാ, ദുഃഖത്തോടുകൂടിയവളായിട്ടു; ലവലേശവും തീരെ, കൃതാൎത്ഥഭാവം അണയുന്നതില്ല തൃപ്തിപൂണ്ടവളായിരിക്കുന്നില്ല. കാട്ടിലായിരുന്നാൽ മുൻപറഞ്ഞ സുഖമൊന്നുമില്ലെങ്കിലും സ്വച്ഛന്ദമായി സഞ്ചരിക്കാമായിരുന്നു എന്നു ഓൎക്കുമ്പോൾ തത്തയ്ക്കു തീരെ മനസ്സിനു സുഖമില്ലാതെ ആയിത്തീരുന്നു. ഇവിടെ ഇത്രയൊക്കെ പദവിയുണ്ടെങ്കിലും പിടിച്ചടച്ചിട്ടിരിക്കയാണല്ലൊ. അതുകൊണ്ടു കാട്ടിലെ സുഖം ഇവിടെ വരുന്നതല്ല: സ്വാച്ഛന്ദ്യത്തിലെ സൌഖ്യമുള്ളു എന്നു താൽപൎയ്യം.

---

ലോകാവദാന്യസ്യ കസ്യചിദ്രാജ്ഞസ്സകാശാൽ ഭൂരിധനേ ലബ്ധേപി തത്സൎവം വിസ്മരന്തസ്തസ്മൈ രാജ്ഞ ഏവ തദുചിതീൎണ്ണസ്യ വിത്തസ്യ കിമപ്യംശം യദോപദീകൎത്തും പ്രാരഭന്തേ തദാ തസ്മിന്നീൎഷ്യാം കുൎവന്തിത്യാഹ:—

൫൩. പ്രാങ്മേരൈഃ കിയദംബു പീതമുദധേഃ പീതേപി വൃഷ്ടം കിയ-
ദ്വൃഷ്ട്വാ ചാപി കിയൽ പ്രലീനമവനൌ പീതം കിയൽ പ്രാണിഭിഃ।
നേദം കശ്ചന വേദ യത്തു കിമപി പ്രാപാവശിഷ്ടം പുന-
ൎമ്മാദന്ത സരിതാംമുഖേന തദഹൊദീൎഷ്യാസ്പദം പശ്യതാം॥

നല്ല ദാതാവായ രാജാവിൻെറ പക്കൽനിന്നും അന

വധി ധനം കിട്ടീട്ടുള്ളതൊക്കെ മറന്നിട്ടു അതിൻെറ ഒരു സ്വല്പാംശംപോലും തിരികെ കാട്ടുവെക്കുന്നതിനു ജനങ്ങൾ മനസ്സുകേടുള്ളവരായിത്തീരുന്നു എന്നു പറയുന്നു:—

വാരിയെത്ര മുകിൽ മുന്നമിക്കട-
ലിൽ നിന്നു വാങ്ങിയതിലെത്ര താൻ
മാരിപെയ്തു ഭുവി ലീനമെത്ര-
യതിലെത്ര പീതമഥ ചേതനൈഃ ।
ആരിതൊക്കെയറിയുന്നു? ഘർമ്മ-
വിരമത്തിലൊട്ടു സരിന്മുഖോ-
ത്സാരിതം തിരികെ വന്നുചേർന്ന-
തിഥ കാണികൾക്കസഹനീയമായ് ॥

ജലദൗർലഭ്യമുള്ള പ്രദേശങ്ങളിൽ നദീജലത്തിൽ ഒരു തുള്ളിപോലും സമുദ്രത്തിൽ തിരികെ വീഴാൻ സമ്മതിക്കാതെ എല്ലാം ചാലുവഴിയായി വിട്ടു കൃഷിക്കുപയോഗപ്പെടുത്തിവരുന്നു. ഈ വാസ്തവത്തെ ആധാരമാക്കി കവി ഈ ശ്ലോകത്തെ രചിച്ചിരിക്കുന്നു. മുകിൽ മേഘം, മുന്നം അത്ഥാൽ വേനൽ കാലത്തിൽ, ഇക്കടലിൽ നിന്നു, എത്ര വാരി എത്ര വളരെ ജലത്തെ, വാങ്ങി ആവിയായി ആദാനംചെയ്തു. കടലിൽനിന്നും ആവിയായി പോയിട്ടുള്ള ജലം തന്നെയാണു മേഘമായി പരിണമിച്ചിരിക്കുന്നതു്. അതിൽ കടലിൽ നിന്നും വാങ്ങിയ ജലത്തിൽ, എത്ര താൻ എത്ര വളരെ, മാരി പെയ്തു മഴയായി വർഷിച്ചു. ഭുവി ഭൂമിയിൽ ലീനമെത്ര താണുപോയതു എത്ര വളരെയുണ്ടു്, മഴയായി പെയ്തു വെള്ളത്തിൽ എത്ര വളരെ ആക്കുമുപയോഗമില്ലാതെ തറയിൽ വററിപ്പോയി. അഥ പിന്നെ, അതിലെത്ര താഴെ വററിപ്പോകാതെ നദീമാർഗ്ഗമായും മററും ഒലിച്ചുപോയ ജലത്തിൽ എത്രവളരെ, ചേതനൈഃ ചേതനങ്ങളാൽ, പ്രാണികളാൽ, പീതം കടിക്കപ്പെട്ടിരിക്കുന്നു. ആരിതൊക്കെയറിയുന്നു? ഈ പോയതൊന്നും ആരും വകവെയ്ക്കുന്നില്ല. പിന്നെ എതിനെയാണു ഗണിക്കുന്നതെന്നു പറയുന്നു — ഘർമ്മവിരമത്തിൽ വേനലിൻെറ അവസാനത്തിൽ, അതഎവ വർഷാരംഭത്തിൽ, അതു ഒട്ടു, സ്വല്പം ജലം; സരിൻമുഖോത്സാരിതം, നദീമുഖങ്ങളിൽ കൂടി ഒലിച്ചു; തിരികെ വന്നുചേർന്നതു, തിരികെ സമുദ്രത്തിൽ സംഗമിക്കുന്നതു്, കാണി

ൾക്കു നോക്കിനിൽക്കുന്നവൎക്കു, അസഹനീയമായി, ദുസ്സഹമായിരിക്കു ന്നു. സമുദ്രത്തിൽനിന്നാണു ജലമൊക്കെയും മേഘത്തിനു കിട്ടീട്ടുള്ളതു്, അതിൽ എത്രയോ സ്വല്പമായ അംശമേ തിരികെ കടലിൽ വന്നുവീഴുന്നുള്ളു എന്നുള്ള വിചാരമില്ലാതെ അത്രയും ജലം അവിടെ തിരികെ ചെന്നു സംഗമിക്കുന്നതിൽ കാണികൾ ഈൎഷ്യയുള്ളവരായിരിക്കുന്നു. ഇതുപോലെതന്നെയാണു ജനങ്ങൾ എത്ര വളരെ കിട്ടിയാലും തിരെ കൊടുക്കാൻ മനസ്സില്ലാത്തവരായിരിക്കുന്നതു്.

---

പ്രഭുഭിഃ പരമുഖേന പ്രജാപോഷണമാത്മനാ കിഞ്ചിത്ത ദുപദ്രവശ്ച ക്രിയതേ ചേത്തേഷു യശശ്ചാത്മന്യയശശ്ചാവശിഷ്ടം സ്യാദിത്യാഹ:—

ന. ൭. മേഘം ദാരതയാ വിധായ ഭുവനാന്യാപ്ലാവയസ്യംഭസാ
ചന്ദ്രം ദാരതയാ വിധായ സവിതഃ! പുഷ്ണാസി സൎവ്വൌഷധീഃ ।
യത്താവീഷത്തപസീവ തത്ത്ര കുരുഷേ സോപാനൈവ തേനാധുനാ
ദാതൃത്വം ഘനചന്ദ്രയോഃ പരിണതം ക്രൌൎയ്യം തു ശിഷ്ടം ത്വയി ॥

രാജാവു മന്ത്രിമാർ മുഖാന്തരം പ്രജകളെ പരിപാലിക്കവേ, എന്തെങ്കിലും അല്പമായ ഒരു ഉപദ്രവത്തെ തന്നത്താൻ ചെയ്യുന്ന പക്ഷം, രക്ഷിക്കുന്നതുകൊണ്ടുള്ള യശസ്സെല്ലാം മന്ത്രിമാൎക്കു ആകയും ഉപദ്രവിച്ചതുകൊണ്ടുള്ള ദുഷ്കീൎത്തി രാജാവിനു ശേഷിക്കയും ചെയ്യുന്നു എന്നു പറയുന്നു:—

നീരദങ്ങൾ മുഖമായ് ജഗത്തി-
നെ നനച്ചിടുന്നു സലിലേന ധീ
ദാരമാക്കിയഥ താരകേശ-
നെ വളൎത്തിടുന്നു സകലൌഷധീഃ—
സൂര! ഭോ! കിമപി താപനക്രി-
യ തനിച്ചു തന്നെയിഹ ചെയ്കയാൽ
ക്രൂരതാ ഫലിതയായ് നിന-
ക്കു ഘനചന്ദ്രയോഃ പുനരുദാരതാ ॥

ഭോ സൂര! അല്ലയോ സൂൎയ്യ! ഹീ നീരദങ്ങൾ മുഖമായ്, മേഘങ്ങൾ വഴിയായ്; ജഗത്തിനെ ലോകത്തിനെ, സലിലേന ജലംകൊണ്ടു, മഴ പെയ്യു എന്നൎത്ഥം. നനച്ചിട്ടുന്നു തണുപ്പിക്കുന്നു. സൂൎയ്യന്റെ ശക്തികൊണ്ടു ഭൂമിയിൽനിന്നും ആവി ഉത്ഭവിച്ചു മേഘമുണ്ടായി വൎഷമുണ്ടാകുന്നു. അതുകൊണ്ടു ലോകത്തിനു താപശാന്തി വരുത്തുന്ന മഴയ്ക്കു നീതന്നെയാണു കാരണം. അതിൻവണ്ണം അഥ താരകേശനെ ചന്ദ്രനെ, ദ്വാരമാക്കി ഇടനിലക്കാരനായി കല്പിച്ചു, സകലൌഷധീഃ എല്ലാ ചെടികളേയും, വളൎത്തിടുന്നു. ചന്ദ്രരശ്മി ഏററിട്ടാണു ഓഷധികളെല്ലാം ഉണ്ടാകുന്നതു് എന്നാണു പ്രസിദ്ധി. അതിനാലത്രെ ചന്ദ്രനു 'ഓഷധീശൻ' എന്ന പേർ സിദ്ധിച്ചതു്. സൂൎയ്യരശ്മിതന്നെയാണു ചന്ദ്രനിൽ പ്രതിഫലിച്ചു നിലാവായി തീരുന്നതെന്നു ജ്യോതിശ്ശാസ്ത്രസിദ്ധാന്തം. ഇങ്ങനെ നീ ഓരോരുത്തർ മുഖാന്തരം പലവിധം താപശാന്തി വരുത്തുന്നുണ്ടു്. എന്നിട്ടും തനിച്ചുതന്നെ സ്വയമായി, ഇഹ ലോകത്തിൽ, കിമപി അല്പം, താപനക്രിയ ചൂടുകൊണ്ടുള്ള ഉപദ്രവത്തെ ചെയ്കയാൽ, സൂൎയ്യന്റെ സ്വപ്രവൃത്തി ചൂടുപിടിപ്പിക്കയാണല്ലൊ. നിനക്കു ക്രൂരതാ ക്രൌൎയ്യം, ഫലിതയായി സിദ്ധിച്ചു. നീ ക്രൂരനാണു താപകാരകനാണു എന്നു എല്ലാവരും പറയുന്നു. നീ ചെയ്യുന്ന താപശാന്തിയുടെ മേനിയെല്ലാം നിന്റെ ദാസന്മാരായ മേഘചന്ദ്രന്മാൎക്കായി തീരുന്നു. ഉദാരതാ പുനഃ ഔദാൎയ്യമാകട്ടെ, ഘനചന്ദ്രയോഃ മേഘചന്ദ്രന്മാൎക്കു, 'ഫലിതയായി' എന്നു ചേൎത്തുകൊള്ളണം. നീ ചെയ്യുന്ന ഗുണങ്ങൾക്കെല്ലാം പേരു കേൾക്കാൻ മററുള്ളവർ, ദോഷത്തിനെല്ലാം നീ തന്നെ. അതുപോലെ വലിയവർ ചെയ്യുന്ന ഗുണങ്ങൾക്കെല്ലാം പേർ മററുള്ളവൎക്കു, ദോഷത്തിനെല്ലാം ദുഷ്കീൎത്തി തങ്ങൾക്കു തന്നെ എന്നു താൽപൎയ്യം.

---

ക്ഷുദ്രാ ഗുണലേശയുക്താ അപി മഹാന്തഃ കേചിത്താദൃശഗുണരഹിതാശ്ചേദപി മഹതി സ്ഥാനെ മഹാന്ത ഏവ സ്ഥാപ്യാ ഇത്യാഹ:—

൩൮. ദ്വാരം ന പ്രജഹാതു ജാതു നിയതം ജാഗൎത്തു രാത്രിഷ്വപി
സ്വാമല്പനാപി മുദം പ്രയാതു കിമതഃ ശ്വാ ശൈശവ താവാനപി।
സാമാത്യോ മഹതാ ധനേന സതതം ഭോജ്യശ്ച സാന്ത്വേതരിതി
ത്യക്ത്വാ മത്തഗജം പദേ/സ്യ മഹതഃ സ്ഥാപ്യഃ കിമേതാവതാ?॥

നിസ്സാരന്മാർ ഗുണവാന്മാരും മഹാന്മാർ ഗുണമില്ലാത്തവരുമായിരുന്നാലും നിസ്സാരന്മാർ മഹാന്മാരുടെ നിലയിൽ ഗണിക്കപ്പെടുകയില്ലെന്നു പറയുന്നു:—

പത്തനപ്പടി വെടിഞ്ഞിടാ ക്ഷണ-
മുറങ്ങിടാ നിശയിൽ, വല്ലതും
ദത്തമാകിലതിതുഷ്ടമാം ശു-
നകമെങ്കിലും ശുനകമത്രതാൻ |
വിത്തസംഹതി കൊടുത്തുവാങ്ങി-
യതിയത്നഭോജ്യത നിമിത്തമായ്
മത്തഹസ്തിവരനേയൊഴിച്ചതു
തദാസ്പദത്തിൽ വിനിവേശ്യമോ? ||



ശുനകം പട്ടി, പത്തനപ്പടി വെടിഞ്ഞിടാ വീട്ടുവാതിൽ വിട്ടുപോകയില്ല, എല്ലായ്പ്പോഴും കാവൽകാത്തു കിടക്കും. നിശയിൽ ക്ഷണം ഉറങ്ങിടാ രാത്രിയിൽ ക്ഷണനേരംപോലും ഉറങ്ങുകയില്ല. രാത്രി മുഴുക്കെ ഉറക്കമിളച്ചു സൂക്ഷിച്ചിരിക്കും. ഇത്രയൊക്കെ വേലചെയ്യുന്നതിനു ചിലവുള്ള ചീററി വല്ലതും കൊടുക്കണമോ? അതും വേണ്ട. വല്ലതും ദത്തമാകിൽ അതി തുഷ്ടമാം, എന്തെങ്കിലും ചീററിക്ക കൊടുത്താൽ മതി, അതുകൊണ്ടു സന്തോഷിച്ചുകൊള്ളും. വല്ലതും ഒരിക്കൽ തിന്നാൻകൊടുത്താൽ വാലുമാട്ടി കുഴഞ്ഞുംകൊണ്ടു് അടിഞ്ഞുകിടക്കും. ഇത്രയൊക്കെ നല്ല സ്വഭാവമുള്ള ജന്തുവാണു പട്ടി. എങ്കിലും, ശുനകം ശുനകമത്രതാൻ പട്ടി പട്ടിതന്നെ, അതിൻെറ നിന്ദ്യത പോകയില്ല. നേരേമറിച്ചു വിത്തസംഹതി കൊടുത്തു വാങ്ങി വളരെ വിലകൊടുത്തുവാങ്ങി, അതിയത്നഭോജ്യത നിമിത്തമായ് വളരെ ബുദ്ധിമുട്ടി തീററേണ്ടതുകൊണ്ടു, മത്തഹസ്തിവരനെ മദിച്ചുനിൽക്കുന്ന ആനത്തലവനെ, മത്തശബ്ദംകൊണ്ടു ആനയുടെ അഹങ്കാരത്തെയും അതിനെ ഭരിക്കാനുള്ള ക്ലേശാധിക്യത്തേയും സൂചിപ്പിച്ചിരിക്കുന്നു. ഒഴിച്ചു വിട്ടുംവെച്ചു, അതു പട്ടി, തദാസ്പദത്തിൽ ആനയുടെ സ്ഥാനത്തിൽ, വിനിവേശ്യമോ? സ്ഥാപിക്കപ്പെടുവാൻ യോഗ്യമോ? അല്ലെന്നു താൽപര്യം. പട്ടിയെ വളർത്താൻ പ്രയാസമില്ല, അതു നല്ല ഉപകാരിയായ ജന്തുവാണു, ആനയെ വാങ്ങുവാൻ വളരെ വില കൊടുക്കണം, എന്നുതന്നെയല്ല വളർത്താനും പ്രയാസം, എന്നു വിചാരി

ച്ച അരെങ്കിലും പട്ടിയെ ആനയെപ്പോലെ ഗണിക്കാറുണ്ടോ? അതുപോലെ ക്ഷുദ്രന്മാർ ഗുണവാന്മാരാണെങ്കിലും മഹാന്മാർ അപ്രകാരമല്ലാത്തവരാണെങ്കിലും, ക്ഷുദ്രന്മാർ മഹാന്മാരെപ്പോലെ ഗണിക്കപ്പെട്ടുകയില്ലെന്നു താൽപര്യം.

**അസന്തഃ കേചനാബാല്യാത്സംപോഷകൈശ്ച്യസ്യകസ്യചിൽ പ്രഭോന്നികടം നിതാശ്ചേൽ കാലാന്തരസംപോഷകാണാം നിജാഭ്യുദയഹേതുഭൂതാനാം തേഷാം നാമാപി വിസ്മരന്തീത്യാഹ:—**

൩൯. ഉൽപന്നാസ്സരിതാം പ്രദേശേ സുചിരം തത്രൈവ പുഷ്ടാസ്തതഃ
പ്രാപ്താഃ പ്രാവൃഷി സാഗരം ജലചരാസ്താസാം മുഖാദേവ യേ |
ദിത്രൈരേവ ദിനൈസ്തിമിംഗിലകുലസ്യാസാദ്യ കൂടസ്ഥതാം
മുഷ്യന്ത്യദ്യ ന തേ രഹസ്യപി കൃതാം നാദേയതാസംകഥാം ||

**ബാല്യാൽ പ്രഭൃതി വളൎത്തി വലിയവരുടെ അടുക്കൽ കൊണ്ടാക്കിയവരുടെ നാമധേയം പോലും അസജ്ജനങ്ങൾ കാലാന്തരത്തിൽ മറക്കുന്നു എന്നു പറയുന്നു:—**

**ജാതമായ് പുഴയതിൻകയത്തി-**
**ലവിടെച്ചിരായ പരിപുഷ്ടിയേ**
**യാതമായ് ശഫരമാഴി പററി**
**മഴ വീഴവേ പുഴമുഖേന താൻ |**
**സ്ഥിതമായ് ചില ദിനങ്ങൾ കൊ-**
**ണ്ടൊരു തിമിന്ദ്രനായ് പുഴയിൽ മുന്നാമൽ-**
**ഭൂതമായ കഥയേ രഹസ്സി-**
**ലുമരപ്പതിന്നതു സമ്മതിച്ചിടാ ||**

ശഫരം മത്സ്യം, പുഴയതിൻ കയത്തിൽ നദിയിലുള്ള കുഴിയിൽ, ജാതമായ് ഉണ്ടായിട്ടു; അവിടെ ആ കയത്തിൽ കിടന്നുതന്നെ, ചിരായ വളരെക്കാലംകൊണ്ടു്, പരിപുഷ്ടിയേ വലിപ്പത്തെ, അഭിവൃദ്ധിയേ എന്നും യാതമായ് പ്രാപിച്ചു, മഴ വീഴവേ മഴപെയ്തു ആററിൽ വെള്ളം പൊങ്ങിയപ്പോൾ, പുഴമുഖേന താൻ പുഴയുടെ മുഖത്തിൽ സംഗമസ്ഥാനത്തിൽ കൂടെത്തന്നെ; പുഴയുടെ മുഖാന്തരം തന്നെ എന്നും; ആഴിപററി സമുദ്രത്തിൽ ചെന്നുചേൎന്നു; മത്സ്യം ആററിലാണ ഉണ്ടായതും വളൎന്നതും;

പുഴമുഖേന തന്നെയാണ മഹാനായ സമുദ്രത്തിൽ ചെന്നുചേരുന്നതും. എങ്കിലും, ചില ദിനങ്ങളാകൊണ്ടു സമുദ്രത്തിൽ ചെന്നെത്തിക്കഴിഞ്ഞു കുറെ നാളാകൊണ്ടു; സ്ഥിരമായ് വലിപ്പംവെച്ചു് അഭിവൃദ്ധിയുണ്ടായി എന്നും; ഒരു തിമിംഗനായി മകരമത്സ്യങ്ങളിൽവെച്ചു തലവനായി. ഇത്രയും വലിപ്പം വന്നതിന്റെ ശേഷം അതു ആ മത്സ്യം; മുന്നം പുഴയിൽ ഉൽഭൂതമായ കഥയെ മുൻപിൽ താൻ ആററിലാണ ഉണ്ടായതെന്നുള്ള സംഗതിയെ; രഹസ്സിലും ഉരപ്പതു ഇന്നു സഹിച്ചിടാ ഗോപ്യമായി പറയുന്നതുപോലും അസഹ്യമായി വിചാരിക്കുന്നു. മകരമത്സ്യമായാൽ പിന്നെ അതു ആററിൽ വരികയില്ല. ചെറിയ മത്സ്യങ്ങളാണ മകരമത്സ്യങ്ങളാകുന്നതെന്നു മുൻപുള്ളവർ വിശ്വസിച്ചിരുന്നു. വാസ്തവത്തിൽ മകരമത്സ്യം മത്സ്യജാതിയിൽ ചേർന്നതേയല്ല. ദുഷ്ടന്മാർക്കു വലിപ്പം വരുമ്പോൾ മുൻപിൽ സഹായികളായിരുന്നവരെ മാത്രമല്ല, പാലിച്ചപ്പെട്ട അച്ഛനമ്മമാരെ പോലും അവർ മറന്നുകളകയും പൂർവസ്ഥിതി പറക പോലും ചെയ്യുന്നതു കുറച്ചിലായി വിചാരിക്കയും ചെയ്യുന്നു എന്നുഭാവം.

---

മഹതഃ കസ്യചിൽ പ്രഭോസ്സകാശാദവാപ്തം ദ്രവിണം സ്വീയധനവദ്വ്യയിത്വാ പരാൻ പീഡയതഃ ഖലാനദ്ദിശ്യാഹ:—

൪൦. പന്നഗാഃ കർദ്ദമിതഃ പയഃ കലുഷിതം ഹംസാഃ കൃതാ ദൂരതഃ
പീഡ്യന്തേ ച യദേവമർത്ഥിന ഇതി ക്രൂരാരശൈവശ്യാതകാഃ—
സോഢാഹേ തവ ഹേ പയോദ! സകലം, ശക്നോഷി ദാതും [സ്വതഃ
കിം ത്വാം ശീകരമേകമപ്യുദധി നാ ലോഭോ യദി സ്വീകൃതഃ? ||

മഹാനായ പ്രഭുവിന്റെ പക്കൽനിന്നും കിട്ടിയ ധനത്തെ സ്വന്തമെന്നപോലെ ചിലവഴിച്ചു മററുള്ളവരെ ദ്രോഹിക്കുന്ന ദുഷ്ടന്മാരെപററി പറയുന്നു:—

പങ്കിലീകൃതപഥം ത്വമാവിലി-
തവാരി ദൂരിതസിതച്ഛദം
ശങ്കിയാതിടികൾകൊണ്ടു പീഡ-
യസി യാചകം ജലദ! ചാതകം |

കിങ്കിലൈതദഖിലം സഹേമ-
ഹി, പയോധി ലോഭമുരരീകരി-
ച്ചെങ്കിൽ നീ തനിയെയേകശീക-
രവുമേകുവാൻ നിപുണനാകുമോ? ||

ജലദ! അല്ലയോ മേഘമേ! ത്വം; നീ; പങ്കിലീകൃതപഥം പങ്കിലീകൃതമായി ചളിയുള്ളതാക്കപ്പെട്ട; പഥാവോടു വഴിയോടു കൂടുംവണ്ണം; വഴിയെല്ലാം ചെളി കെട്ടിച്ച് എന്നൎത്ഥം, ആവിലിതവാരി ആവിലിതമായ കലക്കപ്പെട്ട; വാരിയോടു ജലത്തോടുകൂടുംവണ്ണവും; വെള്ളമെല്ലാം കലക്കി എന്നൎത്ഥം; ദൂരിതസിതച്ഛദം ദൂരിതങ്ങളായ ഓടിക്കപ്പെട്ടവയായ; സിതച്ഛദങ്ങളോടു ഹംസങ്ങളോടു കൂടുംവണ്ണവും ഹംസങ്ങളെ എല്ലാം ഓടിച്ച എന്നൎത്ഥം. വൎഷാരംഭത്തിൽ ഹംസങ്ങൾ മാനസസരസ്സിലേക്കു പോകുന്നു. ഇതു മൂന്നും ക്രിയാവിശേഷണങ്ങൾ എന്നു ധരിക്ക. ശങ്കിയാതെ മടികൂടാതെ; യാചകം ചാതകം വെള്ളം വേണമെന്നു യാചിക്കുന്ന ചാതകത്തെ; മഴ വീഴുന്നതുവരെ ചാതകപ്പക്ഷി വെള്ളം കുടിക്കയില്ലെന്നും മഴ വീഴുമ്പോൾ അതു ദാഹത്തെ തീൎക്കുന്നു എന്നുമാണു പ്രസിദ്ധി. ഇടികൾകൊണ്ടു ഇടിമുഴക്കങ്ങൾ കൊണ്ടെന്നും മുഷ്ട്യാഘാതം കൊണ്ടെന്നും; പീഡയസി ദ്രോഹിക്കുന്നു; അല്ലയോ മേഘമേ! നി വഴിയൊക്കെ ചളി കെട്ടിച്ചു വൃത്തികേടാക്കുന്നു, വെള്ളമെല്ലാം കലക്കുന്നു, ഹംസങ്ങളെ ചീറി തിന്നാൻ സമ്മതിക്കാതെ ഓടിക്കുന്നു, കുറച്ചു വെള്ളം തരണേ എന്നു യാചിച്ചുവരുന്ന ചാതകത്തെ മടികൂടാതെ ദ്രോഹിക്കുന്നു. കിങ്കിലൈതൽ എന്തു സാഹസമാണിതു്? അഖിലം സഹേമഹി ആകട്ടെ, ഇതൊക്കെ സഹിച്ചുകൊള്ളാം. പയോധി സമുദ്രം, ലോഭത്തെ ഉരരീകരിച്ചെങ്കിൽ ലുബ്ധിനെ സ്വീകരിച്ചെങ്കിൽ നിനക്കു വെള്ളം തരാതെ ഇരുന്നെങ്കിൽ എന്നൎത്ഥം. നീ തനിയെ നീ തന്നെത്താൻ, ഏകശീകരവും ഒരുതുള്ളി ജലംപോലും, ഏകുവാൻ കൊടുക്കാൻ, നിപുണനാകുമോ സമൎത്ഥനാകുമോ? സമുദ്രം നിനക്കു ജലം തരാത്തപക്ഷം നിനക്കു ഒരു തുള്ളി ജലംപോലും കിട്ടുകയില്ല. പിന്നെ മുൻ പറഞ്ഞവിധം നീ എങ്ങനെ ഉപദ്രവിക്കും? സമുദ്രത്തിൻെറ ഔദാൎയ്യത്തെ നീ ദുൎമ്മാൎഗ്ഗത്തിൽ ഉപയോഗിക്കുന്നു. ഇതുപോലെ ദുഷ്ടന്മാർ സ്വപ്രഭുക്കളുടെ ഗുണങ്ങളെ തങ്ങളുടെ ദുഷ്പ്രവൃത്തിക്കു വളമാക്കിത്തീൎക്കുന്നു എന്നു താല്പൎയ്യം.

---

ഗുണവാനപി പ്രഭുഃ ഖലൈന്നീചൈശ്ച സഹ സംഗത
ശ്ചേൽ സുജനാനാം തതഃ പ്രവാസ ഏവ യുക്ത ഇ
ത്യാഹ:—

൪൧. സൎവ്വജ്ഞോ യദി ശങ്കരോ യദി മഹാദേവോ യദി പ്രായശോ
ദേവാനാമപി ദൈവതം യദി തദപ്യാസ്താമിദം ദൂരതഃ |
ധുൎദ്ധൂരൈഃ ഫണിഭിഃ കപാലവലയൈരന്യൈശ്ച തേ സംഗതി-
ശ്ചൂഡാചന്ദ്രകലേ! ന താവദുചിതാ, യാചേ ബഹിൎഗ്ഗമ്യതാം ||

പ്രഭു ഗുണവാനാണെങ്കിലും ദുഷ്ടന്മാരും നീചന്മാരുമായി സഹവാസമുള്ളയാളായി തീൎന്നാൽ സജ്ജനങ്ങൾ അദ്ദേഹത്തെ വിട്ടുപിരിയുന്നതു തന്നെയാണു യുക്തമെന്നു പറയുന്നു:—

ആൎത്തബന്ധു പരമേശ്വരൻ സക-
ലവിഷ്ടപാധിപതി മൌലിയിൽ
ചേൎത്ത ചന്ദ്രകലികേ! ശിവന്റെ
മഹിമാവനന്യസമമെങ്കിലും |
ധൂൎത്തപുഷ്പഭുജഗാസ്ഥിമാല
മുതലായതോടു സഹ സംഗമം
കീൎത്തനീയസുഷമേ! നിനക്കു-
ചിതമല്ല പോക വെളിയിൽ തൊഴാം ||

ആൎത്തബന്ധു ദീനരക്ഷകനായി; സകലവിഷ്ടപാധിപതി സകലലോകത്തിനും നാഥനായിരിക്കുന്ന; പരമേശ്വരൻ, സൎവ്വേശ്വരനായ ഭഗവാൻ ശിവൻ; മൌലിയിൽ, ശിരസ്സിൽ, ചേൎത്ത, അലങ്കാരമായി അണിയുന്ന, ചന്ദ്രകലികേ! ചന്ദ്രക്കലേ! ശിവന്റെ മഹിമാവ്, ഭഗവാന്റെ മാഹാത്മ്യം, അനന്യസമമെങ്കിലും അനന്യസാധാരണമാണെങ്കിലും, ശിവന്റെ മാഹാത്മ്യം വളരെയുണ്ടെന്നു മുൻപുള്ള വിശേഷണങ്ങളാൽ സ്പഷ്ടം. അദ്ദേഹം കിരീടത്തിൽ ചന്ദ്രക്കലയെ ചൂടുന്നു എന്നാണു പ്രസിദ്ധി. അല്ലയോ ചന്ദ്രക്കലേ! ഇത്ര മാഹാത്മ്യമേറുന്ന ഭഗവാന്റെ ശിരസ്സിൽ ഇരിക്കുന്നതു നല്ലതു തന്നെ, എങ്കിലും ധൂൎത്തപുഷ്പഭുജഗാസ്ഥിമാല മുതലായതോടു സഹ സംഗമം, ഉമ്മത്തുംപൂവ്, സൎപ്പം, അസ്ഥിമാല തുടങ്ങി

യ നീചവസ്തുക്കളോടുള്ള സഹവാസം, പരമേശ്വരൻ ഉമ്മത്തുംപൂവ് മുതലായവയെ ധരിക്കുന്നു എന്നാണു പ്രസിദ്ധി, അവ എത്രയും നീചങ്ങളാകുന്നു. ഭഗവാൻ മാഹാത്മ്യമുള്ള ആളാണെങ്കിലും ഈ നീചവസ്തുക്കളോടു സംഗതനായിരിക്കുന്നു. അദ്ദേഹത്തിനോടു നീ ചേൎന്നിരിക്കകൊണ്ടു നീയും ഈ നീചവസ്തുക്കളുമായി സംഗമിച്ചിരിക്കുന്നു. അതു നിനക്ക് ഉചിതമല്ല. അതെന്തുകൊണ്ടെന്നു കീൎത്തനീയസുഷമേ! എന്നുള്ള സംബുദ്ധിയാൽ വ്യക്തപ്പെടുത്തിയിരിക്കുന്നു. നീ കീൎത്തനീയയായ ശ്ലാഘനീയയായ, സുഷമയോടു, പരമായ കാന്തിയോടു കൂടിയതായിരിക്കുന്നു. അതുകൊണ്ടു നീ ശോഭയുള്ള പദാൎത്ഥങ്ങളോടു ചേൎന്നിരിക്കേണ്ടതാണ്, അല്ലാതെ ദുഷ്ടപദാൎത്ഥസംഗമത്തിനു അൎഹയല്ല. ഇവിടെ അതുള്ളതുകൊണ്ടു പോക വെളിയിൽ തൊഴാം, ഭഗവാൻ മാഹാത്മ്യമുള്ള ആളാണെങ്കിലും നീചസഹവാസമുള്ള ആളാകകൊണ്ട് അദ്ദേഹത്തെ വെടിയണമെന്നപേക്ഷിക്കുന്നു, 'തൊഴാം' എന്ന ശബ്ദം അപേക്ഷയിലുള്ള ഉറപ്പിനെയും നീചസംഗമത്തിലുള്ള വെറുപ്പിനെയും കാണിക്കുന്നു.



**ദാതൃഭിർദ്ദേയം വസ്തു തത്തൽകാലേഷ്വേവ ന ദത്തം ചേദൎത്ഥിനാം മഹാൻ ഖേദഃ സ്യാദിത്യാഹ—:**

൪൨. അസ്യാം പ്രാവൃഷി ചാതകൈൎജ്ജലകണാ ലബ്ധാ ന ചേൽ കിം തതോ
ഭാവിപ്രാവൃഷി ദാസ്യതേ ദ്വിഗുണമിത്യബ്ദ! ത്വയാ ഗമ്യതേ |
ഏതേഽദ്യൈവ ലയം വ്രജന്തി വിഹഗൈരേതൽകുലീനോഽപി ചേ-
ദേകഃ പ്രാണിതി താവതൈവ കൃതമസ്യത്രൈവ നസ്സംശയഃ ||

**കൊടുക്കാനുള്ളതിനെ വേണ്ടകാലങ്ങളിൽ തന്നെ കൊടുക്കാതെ ഇരുന്നാൽ യാചകന്മാർ വളരെ കഷ്ടപ്പെട്ടുപോകുമെന്നു പറയുന്നു;—**

ചാതകങ്ങളംബുബിന്ദുവിക്കുറി
ഭുജിച്ചതില്ല യദി കിം തതഃ?
സ്ഥിതമായുരുളിടാമടുത്ത
കുറിയെന്നു നീ ജലദ! ഗച്ഛസി |

പോതകങ്ങളോടു കൂടിയിന്നി-
വ നശിച്ചിടുന്നു, മരുവുന്നതു-
ണ്ടേതദന്വയജമേകമെങ്കിൽ
മതിയാമതത്ര മമ സംശയം ||

ജലദ! മേഘമേ! ചാതകങ്ങൾ ചാതകപ്പക്ഷികൾ, ഇക്കുറി ഇത്തവണ, ഈ വർഷത്തിൽ, ഉദബിന്ദു ജലബിന്ദു, ഭുജിച്ചതില്ല യദി കുടിച്ചില്ലെങ്കിൽ, ഇത്തവണ ചാതകങ്ങൾക്കു ജലപാനം കിട്ടിയില്ലെങ്കിൽ, കിം തതഃ? അതുകൊണ്ടു എന്തു ദോഷം? ഒന്നുമില്ലെന്നർത്ഥം. അടുത്ത കുറി വരുന്ന മഴക്കാലത്തിൽ, സ്ഫീതമായി അധികമായി, കഴിഞ്ഞ തവണ കൊടുക്കാത്തതു കൂടിക്കൂട്ടി എന്നർത്ഥം അരുളിടാം കൊടുക്കാം. എന്നു വിചാരിച്ചു, നീ ഗച്ഛസി നീ പോകുന്നു. മററുള്ള ഋതുക്കളിൽ ജലപാനം ചെയ്യാതെ മഴക്കാലം വന്നാൽ ദാഹം തീർക്കാമെന്നു മോഹിച്ചു വരണ്ടു കിടക്കുന്ന ചാതകങ്ങളെ വഞ്ചിച്ചു, വരുന്ന തവണ ധാരാളം കൊടുക്കാമെന്നു കരുതി അല്ലയോ മേഘമേ! നീ മഴ പെയ്യാതെ പൊയ്ക്കളയുന്നു. അതുകൊണ്ടുണ്ടാകുന്ന ഫലമെന്തെന്നു പറയുന്നു—ഇവ ചാതകങ്ങൾ, പോതകങ്ങളോടുകൂടി കുഞ്ഞുകുട്ടികളോടൊരുമിച്ചു, ഇന്നു ഇക്കുറിതന്നെ, നശിച്ചിടുന്നു മരിച്ചുപോകുന്നു, ദാഹിച്ചു വരണ്ടു കൂട്ടത്തോടെ മരിച്ചു വംശം അററുപോകുന്നു. ഏതദന്വയജം ഈ വർഗ്ഗത്തിലുള്ള, ഏകം ഒന്നെങ്കിലും, മരുവുന്നതുണ്ടു് എങ്കിൽ ജീവിച്ചുകിടന്നാൽ, അതു മതിയാം മതിയാകും. എന്തെന്നാൽ അതിൽനിന്നു പിന്നെ സന്താനങ്ങൾ ഉണ്ടാകുമെന്നു മോഹിക്കാം. അത്ര മമ സംശയം ഒന്നെങ്കിലും ജീവിച്ചു കിടക്കുമോ എന്നുള്ളതിൽ എനിക്കു വളരെ സന്ദേഹമുണ്ടു്. ഒന്നും കിടക്കയില്ലെന്നാണു എനിക്കു തോന്നുന്നതു്. ചാതകങ്ങൾ വർഷകാലത്തിൽ ദാഹം തീർക്കുന്നു എന്നാണ് പ്രസിദ്ധി. അപ്പോൾ മേഘം വരുന്ന തവണ ധാരാളമായി പെയ്യേക്കാമെന്നുവെച്ചു മഴ പെയ്യാതെ ഇരുന്നുകളഞ്ഞാൽ ചാതകങ്ങളെല്ലാം ദാഹംകൊണ്ടു മരിച്ചുപോകും, പിന്നെ മഴ പെയ്തതുകൊണ്ടു അവയ്ക്കു് ഒരു പ്രയോജനവുമില്ല. അതുപോലെ അർത്ഥികൾക്കു വേണ്ടപ്പോൾ സഹായം ചെയ്യാതെ ഇരുന്നാൽ പിന്നെ എന്തുകൊണ്ടും അവക്കു് ഒരു ഫലവും സിദ്ധിക്കയില്ലെന്നു താൽപര്യം.

മഹത്യാ സമ്പദായുക്തോഽപി ഗുണലേശരഹിതോ നരഃ
സർവ്വജനഗർഹ്യോ ഭവതീത്യാഹ:—

൫൩. വർണ്ണസ്തേഽതിമനോരമശ്ശിരസി തേ വാസോ മൃഡാനീപതേഃ
പ്രഖ്യാതത്വമതാം ച കാഞ്ചനമിതി പ്രൌഢം പുനർന്നാമ തേ |
കിം കർത്തവ്യമിതഃ പരം ച ഭവതാ ധുർദ്ധൂര! ലോകാഃ പുന-
ർന്ന ക്രീണന്തി ന ച സ്പൃശന്തി ന ച വാ പശ്യന്തി ഗന്ധപ്രിയാഃ ॥

വളരെ സമ്പത്തുള്ളവനാണെങ്കിലും ഗുണലേശമി
ല്ലാത്തവനായിരുന്നാൽ അവനെ എല്ലാവരും നിന്ദിക്കുമെ
ന്നു പറയുന്നു:—

വർണ്ണമെത്ര ഹൃദയംഗമം, വസ-
തി വാമദേവനുടെ മൌലിയിൽ
സ്വർണ്ണമെന്ന പുകൾപെററ പേരുത-
വ, പൂർണ്ണമാം വിഭവമീവിധം |
വർണ്ണയാമി കിമഥാപി നിന്നെയി-
ഹ സൌരഭപ്രസിതമാം ജനം
നിർണ്ണയം കിതവ! വാങ്ങുകില്ല തൊ-
ട്ടുകില്ല നോക്കുകയുമില്ലഹോ ||

കിതവ! അല്ലയോ ഉമ്മത്തേ!, വർണ്ണം എത്ര ഹൃദയംഗമം, നിന്റെ
നിറം എത്ര മനോഹരമായിരിക്കുന്നു, വസതി വാമദേവനുടെ മൌലി
യിൽ, നിന്റെ ഇരിപ്പ് സാക്ഷാൽ ഭഗവാനായ പരമേശ്വരന്റെ തല
യിലാകുന്നു, സ്വർണ്ണം എന്ന പുകൾപെററ പേരു സ്വർണ്ണമെന്ന പ്രസി
ദ്ധപ്പെട്ട പേരാണു നിനക്കു, "ധുർദ്ധൂരഃ കാഞ്ചനാഹ്വയഃ" എന്ന അ
ഭിധാനമനുസരിച്ചു സ്വർണ്ണത്തിനുള്ള പേരെല്ലാം ഉമ്മത്തിനും ഉള്ളതാ
യി ഗണിക്കപ്പെട്ടിരിക്കുന്നു. ഈ വിധം മുൻപറഞ്ഞ മാതിരി, തവ
വിഭവം പൂർണ്ണമാം, നിന്റെ മാഹാത്മ്യത്തിനു ഒരു കുറവുമില്ല. എങ്കി
ലും ഗന്ധഗുണമില്ലാത്തതുകൊണ്ടു ആരും നിന്നെ ആദരിക്കുന്നില്ലെന്നു ഉ
ത്തരാർദ്ധത്തിൽ പറയുന്നു:—വർണ്ണയാമികിം? ഇതിലധികം സ്തോത്രം എ
ന്താണുള്ളതു? ഇതിലധികം സ്തുത്യർഹമായി മറെറാന്നുമില്ലെന്നർത്ഥം; അ
ഥാപി, എങ്കിലും; സൌരഭപ്രസിതമാം ജനം, സൌരഭത്തിൽ, സുഗന്ധ

ത്തിൽ, പ്രസിതമായ, താൽപൎയ്യമുള്ള ജനം, മണമുള്ള സാധനങ്ങളിൽ പ്രിയമുള്ള ജനങ്ങൾ എന്നൎത്ഥം; നിന്നെ ഇഹ, നിന്നെ ഈ ലോകത്തിൽ, വാങ്ങുകില്ല, തൊടുകില്ല, നോക്കുകയും ഇല്ല, അവർ തിരെ ഗണിക്കയില്ല; നിൎണ്ണയം, നിശ്ചയം തന്നെ. ഇത്ര മാഹാത്മ്യമുള്ളതാണെങ്കിലും സുഗന്ധമില്ലാത്തതിനാൽ ജനങ്ങളാൽ തിരെ അനാദരിക്കപ്പെടുന്നല്ലൊ എന്നുള്ള ആശ്ചൎയ്യത്തെ അഹോ! എന്നുള്ള നിപാതം ദ്യോതിപ്പിക്കുന്നു. അതുപോലെ ഒരുവൻ എത്രയൊക്കെ വൈഭവമുള്ളവനായിരുന്നാലും സൽഗുണമില്ലാത്തവനായിരുന്നാൽ ജനങ്ങളാൽ ആദരിക്കപ്പെടുകയില്ലെന്നു താൽപൎയ്യം.

——:o:——

പരമധാൎമ്മികഃ കസ്മിംശ്ചിൽ പ്രഭൌ രാജ്യം ശാസതി പരമാമോദശാലിനസ്സുജനാഃ ഖലേ/ന്യസ്മിൻ വിപ്രഭൌ ധൃതമൌനാ ഏവ ഭവന്തിത്യാഹ:—

൭൪. രാജ്യം യേന കൃതം ന തസ്യ ശ്രുണുമഃ കാമസ്യ നാമാധുനാ
യേഷാമേവ ഗിരഃ പുരാ പരഭൃതൈസ്തൈരദ്യ മൌനം ധൃതം |
വ്യാപ്താ യേന ദിശോ ന സാമ്പ്രതമസൌ മന്ദാനിലഃ സ്പന്ദതേ
കിം ബ്രൂമോ നിതരാം നിദാഘഹതകോ വിശ്വം നവം നൎമ്മതേ ||

ഏററവും ധാൎമ്മികനായ ഒരു രാജാവു രാജ്യം ഭരിക്കവേ സന്തുഷ്ടന്മാരായിരുന്ന സജ്ജനങ്ങൾ ദുഷ്ടനായ മറെറാരാൾ രാജ്യഭാരം നടത്തുമ്പോൾ മിണ്ടാതെ സൎവ്വവും സഹിക്കുന്നു എന്നു പറയുന്നു:—

കന്ദബാണനധിരാട്ടു തന്നുടയ നാമമിപ്പൊഴുതു കേട്ടിടാ
സുന്ദരാലപിതമാം പികപ്രകരമിന്നു പഞ്ചമമുരച്ചിടാ
ചന്ദനാദ്രിപവനൻ ദിഗന്തവിസൃതൻ നിവൃത്തിയധുനാപരിസ്പന്ദനം, ഹതനിദാഘമദ്യ പുതുതായ് ചമച്ചിതു ജഗത്തിനെ

ഇപ്പൊഴത്തു, വസന്താപോയി വേനൽ വന്നപ്പോൾ; അധിരാട്ടു, മഹാരാജാവായ; കുന്ദബാണൻ തന്റെ, കാമദേവന്റെ; നാമം കേട്ടിടാ, പേരുപോലും ആരും പറയാറില്ല. വസന്തകാലത്തിൽ രാജ്യംഭരിച്ചു വാണ രാജാവായ കാമദേവന്റെ പേരുപോലും ഗ്രീഷ്മകാലത്തിൽ കേൾക്കാനില്ല. അതുപോലെ വസന്തത്തിൽ സുന്ദരാലപിതമാം, സുന്ദരമായ കർണ്ണാനന്ദകരമായ, ആലപിതം ഗാനാലാപത്തോടു കൂടിയ, പികപ്രകരം, കുയിൽക്കൂട്ടം, ഇന്നു, ഇപ്പോൾ ഗ്രീഷ്മത്തിൽ, പഞ്ചമമുറച്ചിടാ, പഞ്ചമസ്വരത്തിൽ ഗാനം ചെയ്യുന്നില്ല, കുയിലിന്റെ ഒച്ച പഞ്ചമസ്വരമെന്നാണു പ്രസിദ്ധി. വസന്തത്തിൽ കളമാകുംവണ്ണം ഗാനംചെയ്തുകൊണ്ടിരുന്ന കുയിലുകൾ ഇപ്പോൾ മൂകങ്ങളായി. ദിഗന്തവിസൃതൻ, ദിഗന്തങ്ങളിൽ, എല്ലാ ദിക്കുകളിലും, വിസൃതനായ, സഞ്ചരിച്ചുകൊണ്ടിരുന്ന, ചന്ദനാദ്രിപവനൻ, മലയമാരുതൻ, അധുനാ, ഇപ്പോൾ, പരിസ്പന്ദനം, ചുററുമുള്ള മന്ദഗമനം, നിറുത്തി, വസന്തത്തിൽ എല്ലാദിക്കിലും മന്ദമായി ചലിച്ചുകൊണ്ടിരുന്ന മലയമാരുതന് അനക്കമില്ലാതെയായി. എന്തിനേറെ, അദ്യ, ഇപ്പോൾ, ഹതനിദാഘം, ദുഷ്ടനായ വേനൽ, ജഗത്തിനെ പുതുതായി ചമച്ചിതു, ലോകത്തെ പുത്തനാക്കിത്തീർത്തിരിക്കുന്നു, ഗ്രീഷ്മാവിർഭാവത്തിൽ തൽസഹചരങ്ങളായ കടുത്ത സൂര്യകിരണങ്ങളും, ചുഴലിക്കാററും മററും പുറപ്പെട്ടിരിക്കുന്നു. മുൻപു വസന്തത്തിലുണ്ടായിരുന്നവയെല്ലാം അവസാനിച്ചു. അതുപോലെ മുൻപിൽ ഭൂമി നല്ലരാജാവിനോടു കൂടിയിരുന്നപ്പോൾ സുഖികളായിരുന്ന ജനങ്ങൾ ദുഷ്ടരാജാവു നാടുവാഴുംകാലം എല്ലാം സഹിച്ചുകൊണ്ടു മിണ്ടാതെ ഇരിക്കുന്നു എന്നു താൽപര്യം.

---

## ഖലസ്യ യസ്യ കസ്യചിൽ പ്രഭോരാശ്രയാദചിരൈധസ്താദൃശൈരേവ ജനൈരുപദ്രുതം പരാധീനം കഞ്ചിൽ സുജനം പ്രതി ഭാവിസുഖകാലാവസ്ഥാം പ്രകാശ്യ സമാശ്വാസയന്നാഹ:—

൪൫. പീയന്താം തമസാ ദിശോ വിദധതാം നീചാഃ പിശാചാഃ സ്വയം
വ്യാക്രോശന്തു ശിവാഃ കിയച്ചിരമസൌ കാലസ്സഖേ സ്ഥാസ്യതി?।
അഭ്യാദേഷ്യതി ഭാനുരേഷ്യതി ദിശാമദ്യ പ്രസാദോ മുഖേ-
ഷ്വദ്യസ്വാം പ്രകൃതിം ഗമിഷ്യതി മഹീ, കോക! ത്വയാ ക്ഷമ്യതാം ||

ഖലനായ രാജാവിനെ ആശ്രയിച്ചു വളൎന്ന ദുഷ്ടന്മാരാൽ ഉപദ്രവിക്കപ്പെട്ട പരമദീനനായിരിക്കുന്ന ഒരു സജ്ജനത്തെ നല്ല കാലം അടുത്തുകഴിഞ്ഞു എന്നു പറഞ്ഞ് ആശ്വസിപ്പിക്കുന്നു:—

ആകവേയിരുൾ നിറഞ്ഞിടട്ടെ, ക-
ലരട്ടെ ഭൂതതതി ഗൎവ്വു, മ
സ്തോകമായ് ശിവകൾ കൂകിടട്ടെ, നി-
ലയെത്ര നേരമിതു നിന്നിടും |
ലോകബാന്ധവനുദിക്കുമിപ്പൊഴു-
തു ദിങ്മുഖങ്ങൾ തെളിവാൎന്നിടും
കോകകാമ! കിമപി നീ പൊറുക്ക വ-
രുമിക്ഷണം പ്രകൃതിയിൽ ക്ഷിതി ||

കോകമേ! ചക്രവാകമേ! രാത്രി വന്നു ലോകത്തെ ബാധിച്ചിരിക്കകൊണ്ടു വിരഹാതുരനായ നീ വ്യസനിക്കേണ്ട. ഇരുൾ ആകവേ നിറഞ്ഞിടട്ടെ, ദിക്കെല്ലാം ഇരുട്ടു മൂടിക്കളയട്ടെ; അജ്ഞാനം എല്ലാവൎക്കും ഇരുന്നുകൊള്ളട്ടെ എന്നും; ഭൂതതതി ഗൎവ്വം കലരട്ടെ, പിശാചസംഘം 'ഇപ്പോൾ നമ്മുടെ അധിവാസകാലമാണ്' എന്നുള്ള അഹങ്കാരം കരുതിക്കൊള്ളട്ടെ; ദുഷ്ടന്മാർ വമ്പു നടിച്ചുകൊള്ളട്ടെ എന്നും, പിശാചവൎഗ്ഗങ്ങൾ രാത്രിയിലെ സഞ്ചരിക്കയുള്ളു. ശിവകൾ അസ്തോകമായി കൂകിടട്ടെ, കുറുക്കന്മാർ അധികമായി നിലവിളിച്ചുകൊള്ളട്ടെ; നീചന്മാർ അവരുടെ പ്രാബല്യത്തെ വിളിച്ചു നിലവിളിക്കട്ടെ എന്നും; മുൻപറഞ്ഞ സംഗതികളെല്ലാം ഭയജനകങ്ങളാകുന്നതു കൂടാതെ സജ്ജനസ്ഥാനീയമായ ചക്രവാകത്തിനു ദുസ്സഹങ്ങളുമാകുന്നു. ചക്രവാകങ്ങൾക്കു രാത്രിയിൽ വിരഹമാണെന്നുള്ളതും പ്രസിദ്ധമാണല്ലൊ. ഇതുകൊണ്ടൊന്നും ഭയപ്പെടുകയും വ്യസനിക്കയും ചെയ്യേണ്ട, എന്തെന്നാൽ നിലയിതു എത്രനേരം നിന്നിടും, ഈ അവസ്ഥ എത്രനേരത്തേക്കു നില്പാൻപോകുന്നു? വളരെ നേരം ഇല്ലെന്നൎത്ഥം. ഈ സ്ഥിതിയൊക്കെ ക്ഷണത്തിൽ മാറിപ്പോകും. പിന്നീട് എന്താണു വരുന്നതെന്നു പറയുന്നു:—ഇപ്പൊഴുതു, ക്ഷണത്തിൽ; ലോകബാന്ധവൻ, സൂൎയ്യൻ; പ്രജാക്ഷേമകാരിയായ രാജാവെന്നും. ഉദിക്കും ഉദയത്തെ പ്രാപിക്കും, പ്രബലനായി വരുമെന്നും, അപ്പോൾ ദി

ങ്മുഖങ്ങൾ തെളിവാനിട്ടം, എല്ലാ ദിക്കിലും വെളിച്ചമുണ്ടാകും, മുൻപിൽ വ്യസനിച്ചു കൊണ്ടിരുന്നവരുടെ മുഖത്തിൽ പ്രസാദമുണ്ടാകുമെന്നും. അതുകൊണ്ടു നീ കിമപി പൊറുക്ക, അല്പം ക്ഷമിച്ചിരുന്നാലും, ഇക്ഷണം താമസിയാതെ, അല്ലെങ്കിൽ ലോകബാന്ധവോദയത്തിൽ, ക്ഷിതി പ്രകൃതിയിൽ വരും, ഭൂമി അതിന്റെ സഹജയായ സ്ഥിതിയേ പ്രാപിക്കും, രാജ്യത്തിനു ക്ഷേമമുണ്ടാകുമെന്നും, തൽക്കാലം കാണുന്നതൊന്നും വക വെക്കണ്ട, താമസിയാതെ എല്ലാവക്കും ക്ഷേമമുണ്ടാകും.

---

ഛദാന്യാനാം കേഷാഞ്ചിൽ പ്രഭൂണാം സകാശാദചിരാഗതാ ബഹവഃക്ഷണേന കിമപ്യവാപ്യയാന്തി; ചിരേണ തദാശ്രിതഃ കശ്ചിൽ സർവ്വദാ തത്സമീപതിഷ്ഠന്നപ്യലബ്ധദ്രവിണോ ജായത ഇത്യാഹ:—

൪൩. മേഘാ ഇത്യവതീര്യ്യ കേപി നഭസസ്സർവ്വം പയോ ഗൃഹ്ണത
യാദാംസീതി സമാഗതാസ്തത ഇതോപ്യന്യേ രമന്തേ സുഖം |
യസ്തു സ്വാന്തിക ഏവ തസ്യ മഹതസ്താലസ്യ കാലാൽ ബഹോ-
സ്തൃഷ്ണസ്യാപി ഹി നോപയോഗകണികാം പശ്യാമി തേനാബ്ധിനാ ||

ദൂരദേശത്തിൽനിന്നു വരുന്നവർ രാജാവിന്റെ പക്കൽനിന്നും ക്ഷണത്തിൽ സമ്മാനങ്ങൾ വാങ്ങിക്കൊണ്ടുപോകുന്നു; വളരെക്കാലമായി എപ്പോഴും സമീപത്തു് ആശ്രയിച്ചു നിൽക്കുന്നവനു ഒന്നും കിട്ടുകയില്ലെന്നു പറയുന്നു:—

അന്തരിക്ഷമതിൽ നിന്നു വന്നു ക-
    വരുന്നു മേഘമുദകത്തിനേ
ച്ചിന്തവിട്ടു ജലജന്തുവെത്തിയി-
    ഹ സന്തതം വിഹരതേതരാം |
ഹന്ത! തുംഗമൊരു താലമന്തിക-
    മണഞ്ഞുണങ്ങി മരുവുന്നതി
നെന്തഹോ! കടലിനാൽ തരിമ്പുമു-
    പയോഗമിന്നു ചിരകാലമായ്. ||

അന്തരിക്ഷമതിൽ നിന്നു വന്നു്, എത്രയോ ദൂരത്തിൽ കിടക്കുന്ന ആകാശത്തിൽ നിന്നും വന്നിറങ്ങി, ഉദകത്തിനെ, ജലത്തെ, മേഘം കവരുന്നു, അപഹരിക്കുന്നു. മേഘം സമുദ്രത്തിലിറങ്ങി ജലത്തെ കുടിച്ചുകൊണ്ടുപോയി പിന്നീടു വർഷിക്കുന്നു എന്നാണു പൂർവ്വവിശ്വാസം. വാസ്തവത്തിൽ സമുദ്രത്തിൽ നിന്നും സൂർയ്യരശ്മിസമ്പർക്കത്താൽ ആവിയുണ്ടായി അതാണു് ആകാശത്തിൽ മേഘമായി തീരുന്നതു്. ഇഹ ജീവജന്തുവെത്തി, നദി മുതലായ നദികളുകളിൽനിന്നു ജലജന്തുക്കൾ വന്നു സമുദ്രത്തിൽ: ചിന്തവിട്ടു, നിർവിചാരമായി, സന്തോഷം, എല്ലായ്പ്പോഴും, വിഹരിക്കരാം; വളരെ സുഖമായി കളിയാടുന്നു. ഇപ്രകാരം അന്യദിക്കുകളിൽനിന്നും വന്നു ചേരുന്നവർക്കു സമുദ്രം വളരെ ഉപകാരം ചെയ്യുന്നു. അടുത്തു നില്ക്കുന്നവനോ? അന്തികമണഞ്ഞു, സമീപത്തിലായി നില്ക്കുന്ന, അടുത്തു് ആശ്രയിച്ചു നില്ക്കുന്ന എന്നും, ഉണങ്ങി മരുവുന്ന, ശുഷ്കമായി നില്ക്കുന്ന, ദരിദ്രനായിരിക്കുന്ന എന്നും, തുംഗമൊരു താലമതിന്നു, പൊക്കമുള്ള പനയ്ക്കു, മഹാനായ സേവകന്ന് എന്നും, പന കടൽക്കരയിൽ സാധാരണയുണ്ടാകുന്നു, അതിനു പൊക്കം വളരെ വരും, എപ്പോഴും അതു ശുഷ്കമായി നില്ക്കയും ചെയ്യും. ഇവിടെ പനയെ സമുദ്രസേവകനായി കല്പിച്ചിരിക്കുന്നു. ചിരകാലമായി, വളരെക്കാലം കരയ്ക്കു നിന്നിട്ടും, വളരെനാൾ ആശ്രയിച്ചിട്ടുമെന്നും, ഇന്നു കടലിനാൽ തരിമ്പുപയോഗമെന്തു കടലിനെക്കൊണ്ടു സ്വല്പമെങ്കിലും ഉപകാരം സിദ്ധിച്ചിട്ടില്ല കടലിലെ വെള്ളത്തിൽ അല്പമെങ്കിലും അതിനു കിട്ടീട്ടില്ല അതിനാലത്രേ അതു ശുഷ്കമായി നില്ക്കുന്നതു. ഹന്ത! കഷ്ടം, ദൂരദിക്കിൽ നിന്നും അപരിചിതനായി വരുന്നവനു രാജാക്കന്മാർ വളരെ സമ്മാനങ്ങൾ കൊടുത്തയക്കുന്നു, തന്നെ ആശ്രയിച്ചിരിക്കുന്ന മഹാനായ സേവകന് ഒന്നും കൊടുക്കുന്നതുമില്ല. കഷ്ടം! മിറ്റത്തെ മുല്ലയ്ക്കു മണമില്ലെന്നുള്ള പഴഞ്ചൊല്ലിന്ന് ഇതു് ഒരു ഉദാഹരണമാകുന്നു.

---

**കാലേ വിപരീതേ ഖലൈഃ ക്രിയമാണാവമതിസ്സദ്ഭിസ്ത്യന്തരാഭാവാദവശ്യം സോഢവ്യേത്യാഹ:—**

൪൭. ആക്രാമന്തു തദേവ ചൂതമപി ച ക്രോശന്തു ദോഷാന്തരം
ഡിംഭോഽസ്മാകമസീതി ചാഭിദധതാം കാകാ വരാകാസ്സ്വയം |
ഗന്തവ്യം ക്വ ച തത്തോഽന്യതഃ പരഭൃത! ക്ഷന്തവ്യമേതാവദ-
പ്യഗ്രേ കസ്യ നിവേദ്യതാമിദമതിക്രാന്തോ വസന്തോഽധുനാ ||

കാലം വിപരീതമായിരിക്കുമ്പോൾ ദുഷ്ടന്മാർ ചെയ്യുന്ന അവമാനങ്ങളെ സജ്ജനങ്ങൾ സഹിച്ചുകൊള്ളുകയല്ലാതെ നിർവ്വാഹമില്ലെന്നു പറയുന്നു:—

മാവതിൽ ബത! കടന്നിരുന്നു
കൃപണങ്ങളായ കരടങ്ങൾ "നീ
കേവലം പൃഥുകമാണു ഞങ്ങളുടെ"
യേവമാർത്തു പറയട്ടെടോ |
പോവതെങ്ങു പരപുഷ്ടമേ! ശൃണു
പൊറുത്തുകൊള്ളണമിതൊക്കയും
ഹാ! വസന്തമതിയാതെ, മാരൊടിനി-
യാവലാതിയുരചെയ്തിടാം ‖

പരപുഷ്ടമേ! കുയിലേ! കൃപണങ്ങളായ, ദീനങ്ങളായ; കരടങ്ങൾ, കാക്കകൾ; ദുഷ്ടന്മാരുടെ സ്ഥാനത്തു കാക്കകളെ കല്പിച്ചിരിക്കുന്നു. മാവതിൽ കടന്നിരുന്നു്, വസന്തകാലത്തിൽ കുയിലിന്റെ വാസസ്ഥലമായിരുന്ന മാവിൽ കേറിയിരുന്നു്; നീ കേവലം ഞങ്ങളുടെ പൃഥുകമാണു, നിഞങ്ങളുടെ കുട്ടിയത്രേ; കുയിലിനെ കാക്കകളാണു വളർത്തുന്നതെന്നു വെച്ചാണു കുയിലിനു 'പരപുഷ്ട'മെന്നു പേർ. ഏവം, എന്നു; ആർത്തു പറയട്ടെടോ, ഉച്ചത്തിൽ ഘോഷിക്കട്ടെ. ബത! കഷ്ടം! ദുർജ്ജനം സജ്ജനസ്ഥാനത്തിൽ വന്നതു കഷ്ടം. കാക്കയ്ക്കും കുയിലിനും ആകൃതിയിൽ എതാനും സാമ്യമുണ്ട്; ഒന്നു വലുതും മററതു ചെറുതും ആകുന്നു. കാക്കകൾ മാവിലിരുന്നു ക്രേങ്കാരം ചെയ്യുന്നതിനെ ഇവിടെ ഇപ്രകാരം ഉൽപ്രേക്ഷിച്ചിരിക്കുന്നു. അതുപോലെ സജ്ജനങ്ങൾ ഞങ്ങളുടെ ദാസന്മാരത്രെ എന്നു ദുഷ്ടന്മാർ പറഞ്ഞുകൊള്ളട്ടെ എന്നു താൽപര്യം. എന്തു ചെയ്യാം! പോവതെങ്ങു? ഗത്യന്തരമൊന്നുമില്ലല്ലോ. ശൃണു, കേട്ടാലും; ഇതൊക്കയും പൊറുത്തുകൊള്ളണം, ഇതൊക്കെ, ഈ അവമാനമൊക്കെ, സഹിച്ചുകൊൾകയല്ലാതെ നിർവ്വാഹമില്ല. എന്തെന്നാൽ വസന്തം അതിയാതം, വസന്തം പൊയ്ക്കഴിഞ്ഞല്ലോ; തന്റെ സ്വാമി നാമാവശേഷനായല്ലൊ. ഇനി ആരോടു് ആവലാതി ഉരചെയ്തിടാം,? ഇനി ആരുടെ അടുക്കൽ സങ്കടമറിയിക്കാം? ആരുമില്ലെന്നർത്ഥം. ഹാ! കഷ്ടം! ഇതു സ്വസ്വാമിയുടെ നാശത്തേയും അതുകൊണ്ടു സിദ്ധിക്കുന്ന അവമതിയേയും വിചാരിച്ചുള്ള വ്യസനത്തെ ദ്യോതിപ്പിക്കുന്നു. സജ്ജനങ്ങളുടെ ആവലാതി കേൾക്കാ

നാരുമില്ലെന്നു വരുമ്പോൾ ദുഷ്ടന്മാർ ചെയ്യുന്ന അവമാനങ്ങളെ അവർ സഹിക്കയെന്നേ വഴികയുള്ളു എന്നു താൽപര്യം.

---

അസതാമേവ പ്രാബല്യേ മൂർഛിതെ തത്ര താൻ പ്രത്യേവമേവ കാര്യമേവം ന കാര്യമിതി കോ നിയന്തേ ത്യാഹ:—

ര്വൃ. ഗന്തവ്യം ശിശിരേണ നാമ ഭവിതവ്യം നാമ ചൂതാങ്കുരൈ
സ്താനാസ്വാദ്യ പികഃ കരിഷ്യതി തദാ നാമ സ്വരം പഞ്ചമം |
ആസ്താമേഷ തഥാവിധസ്തു മസി കിം കാക! സ്വതന്ത്രസ്യതേ
കാലോ/യം സ്വര ഏഷ ഭോജ്യമിദമിത്യേഷാ കുതോ യന്ത്രണാ? ||

ദുർജ്ജനങ്ങൾക്കു പ്രാബല്യം മൂർഛിച്ചിരിക്കുമ്പോൾ കാര്യാകാര്യങ്ങളെ അവരോടു നിയമിച്ചു പറയാനാരുള്ളു എന്നു പറയുന്നു:—

പോകണം ശിശിരകാലമാമ്രതരു-
പാളിയിൽ കിസലയാളിയു-
ണ്ടാകണം പികമതാസ്വദിച്ചു കള-
പഞ്ചമസ്വരമുരച്ചിടും |
നീ കഥം സദൃശനാമതിന്നു? കിമ-
ഹോ സ്വതന്ത്ര! തവ കാലവും
കാകമേ! കഥയ ഭോജ്യവും സ്വരവു
മിന്നതെന്നൊരു നിയന്ത്രണ ||

കുയിൽ ഗാനം ചെയ്യണമെങ്കിൽ ഇന്നതെല്ലാമുണ്ടാകണമെന്നു ക്ലിപ്തമുണ്ട്. അവയെന്തെന്നാൽ, ശിശിരകാലം പോകണം, മഞ്ഞുകാലം പോയി വസന്തത്തു വരണം; ആമ്രതരുപാളിയിൽ, മാവിൻകൂട്ടത്തിൽ; കിസലയാളി ഉണ്ടാകണം, നിറയ തളിരിലകളുണ്ടാകണം; പികം, കുയിൽ; അതു് ആസ്വദിച്ചു, മാന്തളിർ ഭക്ഷിച്ചതിന്റെ ശേഷം; കളപഞ്ചമസ്വരം ഉരച്ചിടും, ശ്രോത്രാനന്ദകരമാംവണ്ണം പഞ്ചമസ്വരത്തിൽ ഗാനം ചെയ്യും. അപ്പോൾ കുയിൽ ഗാനം ചെയ്യുന്നതിന്നു, മഞ്ഞു വിട്ടു വസന്തം വരണം; മാന്തളിർ ഉണ്ടാകണം; അതു് അതിനെ ഭക്ഷിക്കണം,

പഞ്ചമസ്വരത്തിലേ പാടാൻ പാട്ടുള്ളു, എന്നെല്ലാം ക്ലൃപ്തികളുണ്ട്. കാക്കയ്ക്കോ? കാകമേ! നീ അതിന്നു, പികത്തിനോടു, കഥം സദൃശനാം, എങ്ങനെ തുല്യനാകുന്നു? എന്തെന്നാൽ, സ്വതന്ത്ര! തോന്നിയവാസമായി നടക്കുന്നവനേ! തവ, നിനക്കു, കാലവും, ഇന്ന കാലത്തിലേ ശബ്ദിക്ക എന്നും, ഭോജ്യവും. ഇന്നതേ ഭക്ഷിക്ക എന്നും, സ്വരവും, ഇന്ന സ്വരത്തിലേ ശബ്ദിക്ക എന്നും, ഒരു നിയന്ത്രണ, ഒരു നിബന്ധനയുണ്ടോ? കഥയ, പറക തന്നെ. കാക്ക എന്തും തിന്നും, എപ്പോഴും കരയും, ഏതു സ്വരത്തിലും ശബ്ദിക്കും; അതിനൊന്നിനും ഒരു ക്ലൃപ്തിയുമില്ല; അതിനാലത്രേ സ്വതന്ത്ര എന്നു വിളിക്കപ്പെട്ടിരിക്കുന്നതു. കുയിലിനു ഇവയെല്ലാററിനും നിബന്ധനയുണ്ട്. കുയിലിനെ സജ്ജനമായിട്ടും കാക്കയെ ദുർജ്ജനമായിട്ടും ഈ ശ്ലോകത്തിൽ കല്പിച്ചിരിക്കുന്നു. സജ്ജനങ്ങൾക്കു എല്ലാ കാൎയ്യങ്ങൾക്കും ക്ലൃപ്തമായ പ്രവൃത്തിയുണ്ട്; ദുർജ്ജനം തോന്നിയതുപോലെ ചെയ്യുന്നു എന്നു താൽപൎയ്യം.

---

അനേക ഖലജനാധാരഭൂതം കഞ്ചിദന്യാപദേശോക്ത്യാ നിന്ദനാഹ:—

൪൯. കാകാമൂർദ്ധ്നി സുഖം വസന്തി ശതശശ്ശാഖാസു ശാഖാമൃഗാ
ഘൂകാഃ കോടരഗഹ്വരേഷു മശകാഃ കേ(?)ടംശൈശ്ച സംഘ്രം തലം |
ആധാരഃ കിയതാമസി സ്ഥിരതരം ശ്ലാഘ്യം ച ലബ്ധം യശഃ
പാന്ഥാ നോപസരന്തി ചേൽ ക്ഷതമിതഃ കിം വൃക്ഷരാജസ്യ തേ ||

അനവധി ദുഷ്ടന്മാൎക്ക് ആശ്രയഭൂതനായിരിക്കുന്നവനെ സമ്പ്രദായത്തിൽ നിന്ദിച്ചുപറയുന്നു:—

ഒരു കലിവൃജമിരുന്നിട്ടുന്നു മുകളിൽ സുഖം, കപികൾ കൊമ്പിലും,
ഘൂകവൃന്ദമതു കോടരത്തിലും
മടിക്ക ദംശമശകങ്ങളും |
ആകയെത്രയിഹ ചേതനങ്ങൾ,
വിശദം യശോƒധിഗതം, മൎത്ത്യഗം
ലോകമന്തികമണഞ്ഞിടാഞ്ഞിലിഹ
വൃക്ഷരാജ! തവ കാ ക്ഷതിഃ? ||

അല്ലയോ വൃക്ഷരാജ! അരയാലേ! നിൻെറ മുകളിൽ മൌകലിവ്രജം കാക്കകളുടെ കൂട്ടം; സുഖം, സൌഖ്യമായി; ഇരുന്നിട്ടുന്നു, കൊമ്പിലും; കവരങ്ങളിൽ; കപികൾ, കുരങ്ങുകൾ 'സുഖം ഇരുന്നിട്ടുന്നു' എന്നു അനുവൎത്തിക്കണം. കോടരത്തിലും, പോടുകളിൽ; മൃഗവൃന്ദം, മൃഗങ്ങളുടെ കൂട്ടം; സുഖം ഇരുന്നിട്ടുന്നു. അടിക്കു, മൂട്ടിൽ; ദംശമശകങ്ങളും, എറുമ്പു, കൊതുകു, മുതലായവയും; സുഖം ഇരുന്നിട്ടുന്നു; ആകയെത്രയിഹ ചേതനങ്ങൾ, ഇപ്രകാരം മുകളിലും കൊമ്പുകളിലും പോടുകളിലും മൂട്ടിലുമായി എത്ര ചേതനങ്ങൾ! എത്ര വളരെ പ്രാണികൾ നിന്നെ ആശ്രയിച്ചു സുഖമായിരിക്കുന്നു! അതു കൊണ്ടു വിശദം, നിൎമ്മലമായ; യശഃ, യശസ്സ്, കീൎത്തി; അധിഗതം, പ്രാപ്തം, നിനക്കു സിദ്ധിച്ചിരിക്കുന്നു; ജീവരക്ഷകനെന്നുള്ള കീൎത്തി നിനക്കു കിട്ടിക്കഴിഞ്ഞിരിക്കുന്നു. പിന്നെ, അധ്വഗം ലോകം, വഴി നടന്നു വരുന്ന ജനങ്ങൾ; അന്തികം അണഞ്ഞിടാസ്സിൽ, അടുക്കൽ മൂട്ടിൽ വന്നിരിക്കുന്നില്ലെന്നുള്ളതു കൊണ്ടു; തവ കാ ക്ഷതിഃ? നിനക്കു എന്തു കുറവാണുള്ളതു്? അതുകൊണ്ടു നിനക്കു് ഒരു ഹാനിയും ഇല്ല എന്നൎത്ഥം. അല്ലയോ മഹാപ്രഭോ! എത്രയോ ദുഷ്ടന്മാർ അങ്ങേ ആശ്രയിച്ചു കാലക്ഷേപം ചെയ്യുന്നു, സജ്ജനം അങ്ങേ ആശ്രയിക്കുന്നില്ലെന്നുള്ളതു കൊണ്ടു എന്തു കുറച്ചിലാണു വരാനുള്ളതു്? എന്നു മൎമ്മോക്തിയായി കവി ചോദിക്കുന്നു. വളരെ ദുഷ്ടന്മാരെ രക്ഷിക്കുന്നതു കൊണ്ടു പ്രഭുവിനു അയശസ്സുണ്ടാക മാത്രമേ ചെയ്കയുള്ളു. കുറഞ്ഞിരുന്നാലും സജ്ജനങ്ങളെയാണു രക്ഷിക്കേണ്ടതെന്നു താൽപൎയ്യം.

---

**ബഹിൎമ്മധുരമന്തഃ കൎക്കശം കഞ്ചിൽ പ്രഭുമുപാസിതുമാഗതഃ കശ്ചിദന്യമുഖേന തദീയഖലതാമവഗമ്യ തതോ നിവൃത്ത ഇത്യാഹ:—**

൭൦. സ്നിഗ്ദ്ധശ്യാമളകോമളം ദലതതി പ്രച്ഛായശീതം തലം
ഭൂപശ്യന്തവിലോബിജംലേഫലസ്ഥൂലം ച വൃത്തം ഫലം |
സംപശ്യൻ വിജനേ വനേ വ്യവസിതസ്സൂൎത്രൈവ വസ്തും സുഖം
പാന്ഥഃ പാന്ഥമുഖാദപിഷദ്രുമമും ദൈവാദവേത്യ ദ്രുതഃ ||

**പുറമേ നല്ലവനായും ഉള്ളിൽ ദുഷ്ടനായുമുള്ള ഒരു പ്രഭുവിനെ ആശ്രയിക്കുന്നതിനു വന്ന ഒരുവൻ അദ്ദേഹത്തിൻെറ ദൌൎജ്ജന്യത്തെ മറെറാരുവനിൽ നിന്നും ധരിച്ചു് ഒഴിഞ്ഞുപോയതായി പറയുന്നു:—**

മൃഷ്ടനീലരുചിയാം ദലം തണൽ
 നിറഞ്ഞു ശീതളമതാം തലം
പുഷ്ടമായ് പൃഥുലമാം ഫലം പ-
 ഥികനങ്ങു കണ്ടു വിജനേ വനേ ।
ഹൃഷ്ടനായ് കരുതി തത്ര തന്നെ വ-
 സതിക്കഥാന്യ പഥികോക്തിയാൽ
ദുഷ്ടമായ വിഷവൃക്ഷമെന്നതു്
 ധരിച്ചഹോ ഝടിതി മണ്ടിനാൻ ॥

വിജനേ വനേ, ആളില്ലാത്ത കാട്ടിൽ, പഥികൻ, വഴിപോക്കൻ വഴി നടന്നു ക്ഷീണിച്ചു വിശ്രമത്തിനു് ഇച്ഛിച്ചു വരുന്ന വഴിയാത്രക്കാരൻ, മൃഷ്ടനീലരുചിയാം ദലം, നല്ല പച്ചനിറമുള്ള ഇലയേയും, തണൽ നിറഞ്ഞു ശീതളമതാം തലം, ധാരാളം തണലുള്ളതുകൊണ്ടു തണുത്തോട്ടു കൂടിയിരിക്കുന്ന മൂടിനേയും, പുഷ്ടമായ് പൃഥുലമാം ഫലം, കൊലച്ചു കൊലച്ചു നില്ക്കുന്ന വലിയ പഴങ്ങളേയും, കണ്ടു ഹൃഷ്ടനായ്, സന്തുഷ്ടഹൃദയനായി, അവ്വ! ഇവിടെ വിശ്രമിച്ചു വിശ്രൂടക്കാമെന്നു സന്തോഷത്തോടെ, തത്ര തന്നെ, അവിടെത്തന്നെ, വസതിക്കു കരുതി, അവിടെത്തന്നെ വിശ്രമിക്കാമെന്നുറച്ചു. അഥ അപ്പോൾ, അതു്, ആ വൃക്ഷം, ദുഷ്ടമായ വിഷവൃക്ഷമെന്നു, ചീത്ത ചേർമരമെന്നു. ചേർമരത്തിൻെറ മൂട്ടിൽകൂടിപോയാൽ ദേഹമെല്ലാം പൊള്ളും. അന്യപഥികോക്തിയാൽ, മറെറാരു വഴിപോക്കൻ പറഞ്ഞു, ധരിച്ചു, മനസ്സിലാക്കി, ഝടിതി മണ്ടിനാൻ, ക്ഷണത്തിൽ അതിനെ ഒഴിഞ്ഞു് ഓടിപ്പോയി. അഹോ! കഷ്ടം! ഇതു വിഷവൃക്ഷത്തിനു് ഇത്ര നല്ല ഇലയും കായും തണലും ആളുകളെ ഭ്രമിപ്പിക്കാനുണ്ടാകുന്നല്ലൊ എന്നും വഴിപോക്കനു വിശ്രമസ്ഥാനം കിട്ടിയില്ലല്ലോ എന്നും ഉള്ളതിനെ ദ്യോതിപ്പിക്കുന്നു. ചേർ മരത്തിൻെറ മൂട്ടിൽ വഴിപോക്കൻ എന്നതുപോലെ വിശ്രമിക്കയില്ലയോ അതുപോലെ പുല്ലുകൊണ്ടു മൂടിയ കിണറുപോലെ ചതിയനായ പ്രഭുവിനെ സജ്ജനങ്ങൾ ആശ്രയിക്കയില്ലെന്നു താൽപര്യം.

---

മഹാന്തോ ബഹുഭിഃ കാര്യ്യൈർവ്വ്യാധിതാ അപി കൈശ്ചിദിതരൈരസ്തോഷിതാ അപി തത്രോഭയത്രാപിനിശ്ചലാ ഏവ തിഷ്ഠന്തീത്യാഹ:—

൭൦. വർഷന്ത്വംബുമുചഃ സ്പൃശന്തു തപനാ മഥ്നന്തു ദേവാസുരാ
ബധ്നന്തു പ്ലവഗാഃ പതന്തു സരിതോ ഗംഗാദിമാസ്സർവ്വതഃ |
പുഷ്ണാതൂൽപലബാന്ധവഃ പ്രതിനിശം മുഷ്ണാതു വാ ബാഡവോ
നാബ്ധിഃ ക്ഷുഭ്യതി ന പ്രസീദതി തതോ ന ക്ഷീയതേ നൈധതേ ||

ക്ലേശകരങ്ങളായും തോഷകരങ്ങളായും പല സംഗതികളുണ്ടെങ്കിലും മഹാന്മാർ അവയൊന്നുകൊണ്ടും കുലുക്കമില്ലാത്തവരായിരിക്കുന്നു എന്നു പറയുന്നു:—

പൂഷരശ്മികൃതതാപ, മഭ്രകൃത-
വൃഷ്ടി, ദേവകൃതമന്ഥനം,
ഘോഷമായമരനിമ്നഗാദിപത-
നം, പ്ലവംഗകൃതബന്ധനം, |
ഓഷധീശകൃതപോഷ, മൌർവ്വകൃത-
ശോഷ, മീവക നിമിത്തമാ-
യീഷലില്ലൊരു കലക്കവും തെളി-
വുമൃദ്ധിയും ക്ഷയവുമബ്ധിയിൽ ||

പൂഷരശ്മികൃതതാപം, പൂഷാവിന്റെ സൂൎയ്യന്റെ രശ്മികളാൽ കൃതമായ ചെയ്യപ്പെട്ട താപം ചൂട്, സൂൎയ്യൻ നന്നായി ജ്വലിച്ചു ചൂടു പിടിപ്പിക്കുന്നു. അഭ്രകൃതവൃഷ്ടി, അഭ്രങ്ങളാൽ മേഘങ്ങളാൽ കൃതമായ ചെയ്യപ്പെട്ട വൃഷ്ടി വർഷം, മേഘങ്ങൾ തണുത്ത ജലത്തെ ചൊരിയുന്നുണ്ട്. ദേവകൃതമന്ഥനം, ദേവന്മാരാൽ ചെയ്യപ്പെട്ട കടയൽ, പണ്ട് അമൃതം ലഭിക്കുന്നതിനു ദേവാസുരന്മാർ മന്ദരം പൎവ്വതത്തെ മത്തായും വാസുകിയെ കയറായുമാക്കി പാലാഴിമഥനം ചെയ്തു കഥയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. ഘോഷമായ് അമരനിമ്നഗാദിപതനം, ഗംഗ മുതലായ മഹാനദികളുടെ ഊക്കോടുകൂടിയുള്ള ചാട്ടം; പണ്ടു ഭഗീരഥൻ തപസ്സു ചെയ്തു പിതൃമോക്ഷത്തിനായി ഗംഗയെ ഭൂമിയിൽ അവതരിപ്പിച്ച കഥയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. സകല നദികളും സമുദ്രത്തിലാണല്ലൊ സംഗമിക്കുന്നതു്. അതിനെ ആദിശബ്ദത്താൽ ധ്വനിപ്പിക്കുന്നു. പ്ലവംഗകൃതബന്ധനം, വാനരന്മാരാൽ ചെയ്യപ്പെട്ട ചിറകെട്ടൽ, ശ്രീരാമനു രാവണനിഗ്രഹം ചെയ്വാൻ ലങ്കാപ്രവേശനത്തിനായി ഹനുമൽ പ്രഭൃതികളായ

വാനരന്മാരാൽ സേതുബന്ധനം ചെയ്യപ്പെട്ട പുരാണകഥയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. ബന്ധനം എന്ന ശബ്ദത്തിന്ന പിടിച്ചുകെട്ടുക എന്നുള്ള അൎത്ഥത്തേയും ഗ്രഹിക്ക. ഓഷധീശകൃതപോഷം, ചന്ദ്രനാൽ ചെയ്യപ്പെടുന്ന പുഷ്ടി, ചന്ദ്രോദയത്തിൽ സമുദ്രത്തിന് ഏററമുണ്ടാകുന്നു. ഔൎവ്വകൃതശോഷം, ബഡവാഗ്നിയാൽ ചെയ്യപ്പെടുന്ന വാട്ടം, സമുദ്രാന്തൎവ്വൎത്തിയായ ബഡവാനലൻ ജലത്തെ വററിക്കുന്നു എന്നാണ പ്രസിദ്ധി. ഈവക നിമിത്തമായി മുൻ പറഞ്ഞ ശോഷകരമായും പോഷകരമായുമുള്ള സംഗതികളെ കൊണ്ട്, അബ്ധിയിൽ സമുദ്രത്തിൽ, ഒരു കലക്കവും തെളിവും, ഋദ്ധിയും, ക്ഷയവും ഈഷലില്ല, സ്വല്പമെങ്കിലുമില്ല. ദേവന്മാർ മഥനം ചെയ്യുന്നും, വലിയ നദികൾ പാഞ്ഞു വീഴുന്നതും; സേതുബന്ധം ചെയ്യുന്നുംകൊണ്ടു സമുദ്രത്തിന്ന കലക്കം വരാവുന്നതാണ്. അതുപോലെ ഗംഗ മുതലായ ശുഭ്രജലനദികളുടെ സംഗമം നിമിത്തം തെളിവും; മേഘങ്ങൾ ചൊരിയുന്ന വൎഷംകൊണ്ടും നദീജലസംഗമംകൊണ്ടും ചന്ദ്രൻ ചെയ്യുന്ന ഏററംകൊണ്ടും ഋദ്ധിയും, സൂൎയ്യരശ്മികളാൽ ഉണ്ടാകുന്ന താപംകൊണ്ടും ബഡവാനലൻ ചെയ്യുന്ന ശോഷംകൊണ്ടും ക്ഷയവും ഉണ്ടാകാവുന്നതാണ്. ഇതൊന്നും സമുദ്രത്തിനെ ബാധിക്കുന്നില്ല. അതുപോലെ മഹാന്മാർ ക്ഷോഭകാരണങ്ങളുണ്ടായാലും ശരി, തോഷകാരണങ്ങളുണ്ടായാലും ശരി, കലുക്കമില്ലാതെ ഇരിക്കുന്നു എന്നു താല്പൎയ്യം.

---

അനേകജനജീവനഹേതുഭൂതം യം കഞ്ചിന്മഹാന്തം സ്തൗവന്നാഹ:—

൭൨. വാപീകൂപതടാകപല്വലസരസ്രോതസ്വിനീസാരിണീ-
തോയാഭൃൎഗമനിൎഝരഹ്രദജലാധാരോദപാനപ്രപാഃ |
സമ്പന്നാ ഉപജീവ്യ യസ്യ വിഭവം സാക്ഷാൽ പ്രണാള്യാപി വാ
തസ്മൈ ജീവനജീവനായ സരിതാമീശായ തുഭ്യം നമഃ ||

അനേകംപേൎക്ക കാലക്ഷേപത്തിന്ന കാരണഭൂതനായിരിക്കുന്ന ഒരു മഹാനെ സ്തുതിക്കുന്നു:—

പാവനം നദവുമുത്സവും നദി-
യുമരഘട്ടവും കുളവുമസ്സരം-

സ്സാവനഹ്രദിനിതോട്ട കായൽ
പരിഖാ തഡാഗമുദപാനവും
ഏവനുള്ള വിഭൂതിനാലിവ
ഭവിച്ചിടുന്നു ഭുവി കേവലം
ജീവനങ്ങളുടെ ജീവനായ ഭവ-
തേ നമോസ്തു സരിതാംപതേ ||

പാവനം പരിശുദ്ധമായ, നദവും നദത്തിനും നദിക്കും വ്യത്യാസം ഒന്നു പടിഞ്ഞാട്ട് ഒലിക്കുന്നതെന്നും മറേറതു കിഴക്കോട്ടു ഒലിക്കുന്നതെന്നുമാകുന്നു; ഉത്സം അരുവി; നദിയും, പുഴയും, അന്ധു കിണറ; കുളവും സ്നാനപാനാദികൾക്കു കുഴിച്ചുണ്ടാക്കുന്നതാണു കുളം; സരസ്സ പ്രകൃത്യാ ഉള്ള കുളം; വനഹ്രദിനി കാട്ടാറ്; ഇതു അല്പജലമുള്ളതായിരിക്കും, തോട് ഇതു കൃത്രിമമായും അകൃത്രിമമായുമുണ്ട്, കായൽ വിശാലമായ ഒരുവക ജലാശയം, ഇതിൽ ചിലതു ഓരുള്ളതും ചിലത് ഓരില്ലാത്തതുമായിരിക്കും, പരിഖാ കിടങ്ങ്, തഡാഗം കാട്ടിലും മററുമുള്ള സരസ്സിനാണ് ഈ പേർ സാധാരണ പറയാറുള്ളത്. ഉദപാനം, തൊട്ടി, തണ്ണീർ പന്തലിലും മററും കുടിവെള്ളം ഇട്ടിരിക്കുന്ന തൊട്ടി, ഇവ ഈ ജലാശയങ്ങളെല്ലാം, ഏവനുള്ള വിഭൂതിനാൽ കേവലം യാവനൊരുത്തന്റെ വൈഭവംകൊണ്ടുതന്നെ, ഭുവി ഭൂമിയിൽ, ഭവിച്ചിടുന്നു ഉണ്ടായിരിക്കുന്നു. ഇവയെല്ലാം സമുദ്രത്തിൽനിന്നും ജലം ആവിയായി പോയി മേഘമായി വർഷിച്ചു ഉണ്ടാകുന്ന ജലംകൊണ്ടു നേരിട്ടോ അല്ലാതേയോ പൂർണ്ണങ്ങളാകുന്നു. അപ്രകാരമുള്ള ജീവനങ്ങളുടെ ജീവനായ, ജലങ്ങളുടെ ജന്മഭൂമിയായ, ജീവനായ എന്ന ശബ്ദത്തിനു ജീവൻ ആയ എന്നും ജീവനായ എന്നു ചതുർത്ഥ്യന്തമായും അർത്ഥം കല്പിക്കാം. സരിതാംപതേ! സമുദ്രമേ! ഭവതേ നിനക്കായിക്കൊണ്ടു, നമോസ്തു നമസ്കാരം. പലർക്കും ഉപജീവനത്തിനു ഹേതുഭൂതനായിരിക്കുന്ന ആൾ വന്ദ്യനെന്നു താൽപര്യം.

---

മഹാന്തസ്സുഖദുഃഖയോരപി ന ഹൃഷ്യന്തി ന ഖിദ്യന്തേ
ഇത്യാഹ:—

ഉ.ന. നഹൃഷ്ണോ ന ച ശിതളോ ജലനിധിർല്ലബ്ധ പ്രതിഷ്ഠോƒപി സൻ
കസ്മാദസ്യാഃ പ്രകൃതേരമും ചലയിതും ശക്തസ്ത്രിലോകേഷ്വപി।

അദ്യാപി ജ്വലതാന്തരേവ വിഹിതം കിം താവദൌർവ്വാഗ്നിനാ
സായം സായമുദിത്വരേണ ശശിനാ തത്രൈവ വാ കിം കൃതം? ||

മഹാന്മാർ സുഖം വരുമ്പോൾ സന്തോഷിക്കയും ദുഃഖം വരുമ്പോൾ വ്യസനിക്കയും ചെയ്കയില്ല; ഒന്നിനും അവരെ സ്വപ്രകൃതിയിൽനിന്നും ചലിപ്പിക്കാൻ കഴികയില്ലെന്നു പറയുന്നു:—

ഖ്യാതമെങ്കിലുമത്യുഷ്ണമല്ലചി-
 ല ശീതമല്ലുദധിയാവത-
ല്ലേ തദീയനിയതസ്വഭാവ-
 മിതിളക്കുവാനലകിലാക്കമേ |
ജാതമെന്തു ബഡവാമുഖാഗ്നി
 ജഠരജ്വലിക്കിലുമഹന്നിശം
ശീതദീധിതിയുദിച്ചുവന്നന-
 നിശം ഹിമച്ഛടവമിക്കിലും ||

ഉദധി സമുദ്രം, ഖ്യാതമെങ്കിലും പ്രസിദ്ധമെങ്കിലും, അത ഏവ ശ്ലേ സ്ഥിതി ലഭിച്ചിരിക്കുന്നതാണെങ്കിലും, മൂർത്തിമത്തായ എതിനും ശീതോഷ്ണസ്ഥിതി ഭേദിക്കുന്നതാണ്, അതുകൊണ്ടു സമുദ്രം ഉഷ്ണമായോ ശീതമായോ ഇരിക്കണം, എന്നാൽ വാസ്തവമെങ്ങനെ? അത് ഉഷ്ണമല്ല, സമുദ്രത്തിനു ചൂടുണ്ടോ? ഇല്ല, അപിച ശീതമല്ല, എന്നാൽ തണുപ്പുണ്ടോ? അതുമില്ല, എതദീയനിയതസ്വഭാവം, ഇതിന്റെ ഉഷ്ണവുമല്ല ശീതവുമല്ല എന്നുള്ള ഈ പ്രകൃതിസിദ്ധമായ സ്വഭാവത്തെ, ഉലകിൽ അക്ഷമ, ലോകത്തിൽ ഒന്നിനുംതന്നെ, ഇളക്കുവാൻ ആവതല്ല, മാററാൻ കഴിയുന്നതല്ല, എന്നാൽ ശീതോഷ്ണസ്ഥിതിയെ ഭേദിപ്പിക്കാൻ സമുദ്രത്തിനെ എന്തെങ്കിലും ബാധിക്കുന്നുണ്ടോ? എങ്കിലല്ലേ ഭേദംവരാനിടയുള്ളൂ, എന്നുള്ളതിനു ഉണ്ടെന്നു ഉത്തരാർദ്ധത്തിൽ പറയുന്നു:_ ബഡവാമുഖാഗ്നി അഹന്നിശം രാപ്പകൽ, ജഠരേ ജ്വലിക്കിലും ഉള്ളിൽ കിടന്നു കത്തുന്നതുകൊണ്ടും, അനുനിശം രാത്രിതോറം, ശീതദീധിതി ചന്ദ്രൻ, ഉദിച്ചുവന്നു ഹിമച്ഛട വമിക്കിലും ഹിമവർഷം ചെയ്യുന്നതുകൊണ്ടും, ജാതമെന്ത് എന്തു പററി? ഒന്നും ഫലിച്ചില്ലെന്നർത്ഥം. ബഡവാഗ്നി സമുദ്രത്തിന്റെ അന്തർഭാഗത്തിൽ ജ്വലിക്കുന്നതുകൊണ്ടു അതു ചൂടു പിടിക്കുന്നതുമില്ല, ചന്ദ്രൻ മഞ്ഞു പൊഴിക്കുന്നതുകൊണ്ടു തണുക്കുന്നതുമില്ല. സമുദ്രത്തിന്റെ

നിയതസ്വഭാവത്തിനു ഒരു ഭേദവുമില്ല. ഇതുപോലെ മഹാന്മാർ ഒന്നുകൊണ്ടും സ്വപ്രകൃതിയിൽ നിന്നു് ഇളകുന്നില്ലെന്നു താൽപര്യം.

---

മഹദാശ്രയവിഭവാദിശാലിഭിരപി ദൈവഗതിരനിവാര്യേത്യാഹ:—

൮൭. രാജാ വിപ്രകുലസ്യ യസ്യ തനയസ്സോമസ്സ വാരാന്നിധി-
ര്യസ്സർവ്വാശ്രയണീയപാദകമലസ്തസ്യാശ്രയോയം ഹരേഃ |
ആനീതശ്ചുളുകം സ ഏവ ചുളുകേഽപ്യന്തഃ പ്രവേശ്യേത ചേൽ
കസ്സംഭേദിതുമീഹതേ ഭഗവതഃ കാലസ്യ ലീലായിതം ||

മഹാന്മാരുടെ ആശ്രയമുണ്ടായിരുന്നാലും തലയിലെഴുത്തു തടുക്കാവതല്ലെന്നു പറയുന്നു:—

വിപ്രസംസദധിരാജനായ ഭ-
ഗവാൻ ഹിമദ്യുതിയിതിൻ സുതൻ
സ്വപ്രകാശനഖിലാഭിവന്ദ്യ-
പദനാമധോക്ഷജനിതാശ്രയം |
ഇപ്രകാരമെഴുമാഴിയും ചു-
ളുകനീതമസ്തമിതമാകിലി-
ന്നപ്രമേയമറിയാവതാക്ക-
തിവിചിത്രകാലഗതിവിഭ്രമം ||

വിപ്രസംസദധിരാജനായ, ബ്രാഹ്മണവർഗ്ഗത്തിനു രാജാവായ, ഭഗവാൻ ഹിമദ്യുതിവന്ദനീയനായ ചന്ദ്രൻ, ഇതിൻ സുതൻ സമുദ്രത്തിന്റെ പുത്രനാകുന്നു, പാലാഴിമഥനത്തിൽ ചന്ദ്രനും അവിടെ നിന്നാണല്ലോ ഉണ്ടായതു്. സ്വപ്രകാശൻ പരമാത്മസ്വരൂപിയായി, അഖിലാഭിവന്ദ്യപദനാം എല്ലാവരാലും വന്ദിക്കപ്പെടേണ്ട പാദങ്ങളോടുകൂടിയവനായിരിക്കുന്ന, എല്ലാവരും കാൽക്കൽ വീണു നമസ്കരിക്കുന്ന, അധോക്ഷനു വിഷ്ണുവിനു; ഇതു സമുദ്രം, ആശ്രയം ഇരുപ്പിടം ആകുന്നു. മഹാവിഷ്ണു പാലാഴിയിലാണല്ലോ അനന്തന്റെ മേൽ ശയിക്കുന്നതു്. മറ്റെല്ലാവർക്കും ആശ്രയഭൂതനായിരിക്കുന്ന മഹാവിഷ്ണുവിനുകൂടി ആശ്രയമാണു് സമുദ്രം എന്നു ധ്വനി. ഇപ്രകാരം എഴും ഇവ്വണ്ണമെല്ലാമിരിക്കുന്ന, ഇത്രവളരെ വൻപനായ, ആഴിയും സമുദ്രം കൂടിയും, ചുളുകനീതം ചുളുക

ത്തിൽ ഉള്ളംകയ്യിന്റെ കുഴിയിൽ, നീതാ ആക്കപ്പെട്ട്, അസ്തമിതം ആ കിൽ നഷ്ടമായിഭപ്പായി' കാണാതെ ആയിഭപ്പായി എന്നുവരികിൽ, പണ്ടു അഗസ്ത്യമഹർഷി സമുദ്രത്തെ മുഴുവനും ഉള്ളങ്കയ്യുള്ളിലാക്കി ആചമിച്ചുകളഞ്ഞ കഥയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. അപ്രമേയം മനസ്സിനു അവിഷയമായ, അതിവിചിത്രകാലഗതിവിഭ്രമം അത്യത്ഭുതമായ ദൈവഗതിവിലാസം, ആൎക്ക അറിയാവതു ആൎക്കറിയാൻ കഴിയും? വിധിയുടെ ഗതി ആൎക്കും അറിവാൻ പാടില്ലാത്തതാകുന്നു. വിധിക്കു വലിയവനെന്നും എളിയവനെന്നും ആൾഭേദമില്ലെന്നു താൽപൎയ്യം.

---

അല്പസ്യ വസ്തുനോ രക്ഷണേച്ഛയാ മഹതാമന്യേഷാം
ബഹൂനാം നാശഃ സ്യാദിത്യാഹ:—

൫൫. ദുഗ്ധം സ്വാദു രസാദപീഹ മധുനോ ദഗ്ധം വിഷൈൎവ്വാസുകേ-
സ്സംവൎത്തവ്രതസാക്ഷിണോ ജലചരാ മന്ദാദ്രിണാ മാരിതാഃ |
പ്രാണേഭ്യോഽപ്യധികാസ്സുരദ്രുമമുഖാഃ പ്രാപുസ്സമസ്താ വ്യയം
കിഞ്ചിദ്രക്ഷിതുമിച്ഛതാമൃതമിഹ ക്ഷീരാബ്ധിനാ നാശിതം ||

അല്പമായ ഒരു വസ്തുവിനെ വെച്ചു സൂക്ഷിക്കാൻ മോഹിച്ചു മററനേകം മഹാൎഘങ്ങളായ വസ്തുക്കളെക്കൂടി നശിപ്പിക്കുന്നവനെ ദൂഷിക്കുന്നു:—

പ്ലുഷ്ടമായ് മധുരദുഗ്ധപൂര-
മതു ഘോരവാസുകിവിഷത്തിനാൽ
പിഷ്ടമായ് ജലചരോൽകരം
പ്രളയസാക്ഷി മന്ദരഗിരീന്ദ്രനാൽ |
ഇഷ്ടമാമമരഭൂരുഹപ്ര-
ഭൃതി രത്നസഞ്ചയമതും ഹൃതം
നഷ്ടമായമൃതുമിങ്ങു പാൽക്ക-
ടലിതിന്റെ രക്ഷയെ നിനയ്ക്കയാൽ ||

പാല്ക്കടൽ-ഇതിന്റെ, അമൃതത്തിന്റെ, രക്ഷയെ നിനയ്ക്കയാൽ പാൽക്കടൽ അമൃതിനെ കൊടുക്കാതെ സൂക്ഷിക്കണമെന്നുദ്ദേശിക്കയാൽ; എന്താണു ഫലമുണ്ടായതെന്നു പറയുന്നു.—മധുരദുഗ്ധപൂരമതു സ്വാദുവാ

യ പാലെല്ലാം, ഘോരവാസുകിവിഷത്തിനാൽ ദുഷ്ടമായ് ദഹിപ്പിക്ക പ്പെട്ടതായി, പ്രളയസാക്ഷി പ്രളയകാലം മുതൽ കിടപ്പുള്ള, പുരാതനങ്ങളായ, ജലചരോൽക്കരം ജലജന്തുക്കളെല്ലാം, മന്ദരഗിരീന്ദ്രനാൽ പിഷ്ടമായ് പൊടിക്കപ്പെട്ടു. ഇഷ്ടമാം മഹാർഘങ്ങളാകകൊണ്ടു പ്രത്യേകം പ്രതിപത്തിയുള്ള, അമരേന്ദ്രഗജാദ്യം പ്രഭൃതിരത്നസഞ്ചയമതും കല്പവൃക്ഷാ മുതലായ രത്നങ്ങളും ഉൽകൃഷ്ടവസ്തുക്കളും, ഏറ്റം ബലാൽകാരേണ തട്ടിപ്പറിച്ചുംകൊണ്ടു പോകപ്പെട്ടു. അമൃതും ഇങ്ങു നഷ്ടമായി, സൂക്ഷിച്ചു വെയ്ക്കാൻ നിശ്ചയിച്ചിരുന്ന അമൃതും ഇല്ലാതെയായി. മുൻ പറഞ്ഞ സംഗതികളെല്ലാം പാലാഴിമഥനത്തിലുണ്ടായതാണ. ഇത്രയൊക്കെ നാശം പററി. ദേവാസുരന്മാർ ആവശ്യപ്പെട്ട അമൃതു ആദ്യമേ കൊടുത്തിരുന്നെങ്കിൽ മററുള്ളതൊന്നും നശിക്കയില്ലായിരുന്നു. ഇപ്പോൾ അവയും ഇല്ലാതെയായി. അമൃതും അവർ കൊണ്ടുപോയി. ഇതുപോലെയാണ ലുബ്ധന്മാക്കും പററുന്നതെന്നു താൽപര്യം.

---

യഃ കാലേ മനസാ ന ദദാതി സ പരൈർബ്ബലാദ് ധൃതസർവ്വസ്വോ ഭവതീത്യാഹ:—

൩൬. ലബ്ധാ ശ്രീർമ്മുരവൈരിണാ പുരഭിദാ ലബ്ധം സുധായാം ചന്ദ്രമാ
ദേവൈരപ്സരസോ മണിർദ്വിപഹയാസുർസ്വാമിനൈവാഹൃതാഃ |
ഏകസ്മൈ സ്വയമേകമേവ വിതരത്യേതേഷു ചേൽ സാഗര-
സ്ത്രൈലോക്യം വശയേജ്ജഡസ്തു സ വൃഥാ വിക്രമ്യ തൈർല്ലുണ്ഠിതഃ ||

ആവശ്യപ്പെട്ടപ്പോൾ വേണ്ടതിന്നേ മനസ്സോടെ കൊടുക്കാതെ ഇരിക്കുന്ന ലുബ്ധന്റെ സർവസ്വവും മററുള്ളവർ ബലാൽകാരമായി പിടിച്ചുപറിച്ചുകൊണ്ടുപോകുമെന്നു പറയുന്നു:—

താരിൽമങ്കയെ ഹരിച്ചു ശൌരി ശ-
ശിയെശ്ശിവൻ ത്രിദശരപ്സരഃ,
പാരിജാതഗജവാജിരത്ന-
മുഖമാം സമസ്തവുമസംശയം |
വാരിരാശി തനിയ്ക്കയൊരുത്ത-
നിതിലൊന്നു നൾകുകിൽ വശംവദം

**പാരിതിന്നു, പരമിജ്ജഡം ഹ-**
**രഹതസ്വത്വമഭിരഭവദഭ്യധാ ||**

ശൌരി വിഷ്ണു; താരിൽമങ്കയെ, ലക്ഷ്മീദേവിയെ, ഹരിച്ചു അപഹരിച്ചു, ഈ ക്രിയ എല്ലായിടത്തും അനുവൎത്തിപ്പിക്കണം. ശിവൻ ശശിയെ ചന്ദ്രനെ, ഹരിച്ചു. ത്രിദശർ ദേവന്മാർ, അപ്സരഃപാരിജാതഗജവാജിരത്നമുഖമാം ദേവസ്ത്രീകൾ, കല്പവൃക്ഷം, ഐരാവതം, ഉച്ചൈശ്രവസ്സ്, കൌസ്തുഭം മുതലായ സമസ്തവും എല്ലാം, അസംശയം, ശങ്കകൂടാതെ ഹരിച്ചു. വാരിരാശി സമുദ്രം; ഇതിലൊന്നു, തനിയെ മനസ്സോടെ, ഒരുത്തനു നൽകുകിൽ കൊടുത്തെങ്കിൽ, ഇതിനു സമുദ്രത്തിനു, പാർലോകം, വശംവദം അടിമപ്പെട്ടുപോകുമായിരുന്നു. പരം ഇജ്ജഡം എന്നാൽ അപ്രകാരം കൊടുക്കാതെ ഈ മൂഢൻ, ഡലയോരഭേദമുള്ളതിനാൽ ജഡം ജലമെന്നറിക, 'ഏഭിഃ' ഇവരാൽ, മുൻ പറഞ്ഞ വിഷ്ണു മുതലായവരാൽ; പൂൎവ്വം വെറുതെ, ഹഠാൽ ബലാൽകാരമായി ഹരിക്കപ്പെട്ട സ്വത്തോടുകൂടിയതായി, അബലൻ തീൎന്നു. മനസ്സോടെ ഒന്നിനെ എങ്കിലും ഒരാൾക്കു കൊടുത്തിരുന്നെങ്കിൽ മററുള്ളവയെങ്കിലും ഇപ്പോൾ ഉണ്ടായിരുന്നനെ.

---

**ഏകകന്യകാദാനവിഷയേഽപി ഗൃഹസ്ഥഃ ശൂന്യഹസ്തോ ഭവതീത്യാഹ:**

൭. കന്യശതാഃ കതി ധേനവഃ കതി ഗജാഃ കത്യുത്തമാഃ പാദപാ-
സ്സന്തുഷ്ടഃ കതി സുഭ്രുവഃ കതി മഹാരത്നാന്യനൎഘാണ്യപി |
ജാതൈകാ കില കന്യകാ ജലനിധേസ്താസ്തും പ്രസക്താ യദാ
സൎവ്വം തദ്വ്യയിതം തദാ പരിണതൌ നാമൈകമുച്ഛൂഷിതം ||

**ഒരു കന്യകയേ വേട്ടു കൊടുക്കുന്നതിനാൽ തന്നെ ഗൃഹസ്ഥന്റെ സ്വത്തു് നാമാവശേഷമാകുന്നു എന്നു പറയുന്നു:—**

**വാഹമെത്ര പശുവെത്രയെത്ര ഗ-**
**ജമെത്രയൽഭുതകരം മരം**
**മോഹനാകൃതികളെത്ര കാമി-**
**നികളെത്ര രത്നമതിദുർല്ലഭം |**

സ്നേഹമേറുമൊരു കന്യകാമണി
ജനിക്കയാലുദധിയേതദു-
ദ്വാഹനായ ചിലവാക്കിനാനൊ-
ടുവിൽ നാമമാത്രമവശിഷ്ടമായ് ||

ഉദധി സമുദ്രം; അത്ഥാൽ പാലാഴി, സ്നേഹം ഏറും ഒരു കന്യകാമണി ജനിക്കയാൽ, ചെല്ലമായ ഒരു പുത്രിയുണ്ടാകനിമിത്തം, മഹാലക്ഷ്മി പാലാഴിയിൽ നിന്നാണല്ലൊ ഉണ്ടായതു്. ഏതദുദ്വാഹനായ ഇവളുടെ വേളിക്കായി, വാഹമെത്ര കുതിരകളെത്ര, ഉച്ചൈശ്ശ്രവസ്സു മുതലായവ, പശുവെത്ര കാമധേനു മുതലായവ, എത്ര ഗജം ഐരാവതം മുതലായവ, എത്ര അത്ഭുതകരം മരം കല്പവൃക്ഷം മുതലായവ, എത്ര മോഹനാകൃതികളായ കാമിനികൾ, അപ്സരസ്സുകൾ, എത്ര അതിദുർല്ലഭരത്നം കൌസ്തുഭം മുതലായവ, ഇവയെ എല്ലാം ചിലവാക്കിനാൻ, ചിലവഴിച്ചു. ഇങ്ങനെ സർവ്വസ്വവും ചിലവഴിച്ചതുകൊണ്ടുണ്ടായ ഫലമെന്തു്? ഒടുവിൽ നാമമാത്രം അവശിഷ്ടമായ് ഒടുവിൽ പേരുമാത്രം ശേഷിച്ചു. സമുദ്രത്തിനു 'രത്നാകരം' എന്നു പേരുണ്ടു്. ഈ പേരുള്ളതല്ലാതെ അതിൽ രത്നമൊന്നുമില്ലാതെയായി. പാരദേശികനായ മൂലകവി തന്റെ വൎഗ്ഗക്കാരിൽ കന്യകാദാനത്തിനു കണക്കില്ലാത്ത പണം ചിലവഴിക്കുന്ന നടപ്പിനെ ഈ ശ്ലോകത്തിൽ സൂചിപ്പിച്ചിരിക്കുന്നു. അഭിമാനത്തിനു വേണ്ടി മലയാളികളിലും കുടുംബസ്വത്തിനെ മുടിച്ചു അടിയന്തരം ഘോഷിക്കുന്നവരില്ലായ്കയില്ല. അവർ ഈ ശ്ലോകത്തെ ഹൃദിസ്ഥമാക്കേണ്ടതാണു്.

---

ദാനശാലിനാം ധനിനാം ഗൃഹ ഏവ ശ്രീസ്സർവദാ നിശ്ചലാ തിഷ്ഠതീത്യാഹ—:

൫൭. പ്രാഗഭ്യാഗതയാ കിലാഭ്രസരിതാ സംപ്ലാവയന്ത്യാ മഹീ-
മാംഭോധിസ്സ്വയമപ്യപൂര്യ്യത സകൃത്തജ്ജലാധാരവൽ ।
തദ്വസ്ത്വയം കഥമക്ഷയോ നിധിരപാം തേതേ കഥം വാസതേ
നിർവ്യാജാംബുധരാംബുദാനസുകൃതാ സിദ്ധം തദിത്ഥം പുനഃ ||

ദാനശാലികളായ ധനികന്മാരുടെ ഗൃഹത്തിൽ മാത്രമേ ശ്രീ എപ്പൊഴും നിശ്ചലയായിരിക്കയുള്ളു എന്നു പറയുന്നു:—

ജൃംഭമാണജവമഭ്രനിഝ്ഝര-
　　ണി വീണു മന്നിലൊഴുകീടവേ
സംഭരിച്ചു സലിലം സകൃൽ ക-
　　ടലിൽ മററു ചാലുകളിലെന്നപോൽ |
അംഭസാം നിധിയപാരമക്ഷ-
　　യമതെങ്ങു? മററവയുമെങ്ങഹോ?
ദംഭമെന്യെ ജലദാവലിക്കു
　　ജലദാനജന്യഫലമീദൃശം ||

അഭ്രനിഝ്ഝരണി ഗംഗാ, ജൃംഭമാണജവം ജൃംഭമാണമായ വർദ്ധിച്ചേതുന്നതായ, ജവത്തോടു ഊക്കോടു്, കൂട്ടംവണ്ണം; വീണു്, പണ്ടു ഭഗീരഥൻ ഗംഗയെ അവതരിപ്പിച്ചപ്പോൾ, മന്നിൽ ഒഴുകീടവേ ഭൂമിയിൽ കൂടി ഒലിക്കുന്ന വഴിക്കു, മററു ചാലുകളിൽ എന്നപോൽ കടലിൽ സലിലം സകൃൽ സംഭരിച്ചു, മററുള്ള താണ സ്ഥലങ്ങളിൽ വെള്ളം നിറച്ച കൂട്ടത്തിൽ സമുദ്രത്തിലും ഒരുതവണ വെള്ളം നിറച്ചു. സംഭരിച്ചു എന്ന ക്രിയയ്ക്കു അഭ്രനിഝ്ഝരണിയാണു കർത്താവെന്നറിക. ഇപ്പോൾ അവററകളുടെ സ്ഥിതിഭേദമെന്തെന്നു പറയുന്നു— അംഭസാംനിധി അപാരം, അക്ഷയം, അതെങ്ങു? ജലങ്ങൾക്കെല്ലാം ആധാരമായി, അനന്തമായി, ഒരിക്കലും ക്ഷയമില്ലാത്ത സമുദ്രത്തിന്റെ സ്ഥിതി എങ്ങനെ ഇരിക്കുന്നു? മററവയുമെങ്ങഹോ? മററുള്ള ചാലുകളുടെ സ്ഥിതി എങ്ങനെ ഇരിക്കുന്നു? അവയിൽ ജലമില്ലാതെ ആയിത്തീർന്നിരിക്കുന്നു. ഈ ഭേദം വരാനുള്ള കാരണമെന്തെന്നു അന്ത്യപാദത്തിൽ പറയുന്നു— ദംഭമെന്യെ നിർവ്യാജമായി, ജലദാവലിക്കു മേഘസമൂഹത്തിനു, ജലത്തെ ദാനം ചെയ്യുന്നതിനു എന്നുള്ള യൌഗികാർത്ഥവും കവിഹൃദയത്തിലുള്ളതായി കാണു. ജലദാനജന്യഫലം, ജലം കൊടുത്തതുകൊണ്ടുള്ള ഫലം, ഈദൃശം ഇപ്രകാരമാകുന്നു. ഈ ദാനപുണ്യത്തിനാലത്രേ സമുദ്രത്തിനു ഇന്നൊരു കുറവുമില്ലാതെ ഇരിക്കുന്നതു്. ശാസ്ത്രദൃഷ്ട്യാ നോക്കുന്നതായാലും മേഘമുണ്ടായി വർഷിക്കുന്നതുകൊണ്ടു തന്നെയാണു സമുദ്രത്തിലുള്ള ജലത്തിനു കൂടുതൽ കുറവില്ലാത്തതു.

---

അനേകജനോപകാരകരണപരായണാനാം പ്രഭൂണാമാശ്രയഃ കൈശ്ചിദീർഷ്യാവശേന ന കൃതശ്ചേത്ത ഏവ ഭാഗ്യഹീനാ ഇതി ജ്ഞേയാ ഇത്യാഹ—:

൬൯. ഖാതം ശീതളവാരി വാരിദകുലശ്യാമാഭിരാമദ്രുമം
പാന്ഥശ്രാന്തിഹരം സരഃ പഥി ഹതം ദുർഭിക്ഷമപ്യംഭസാം ।
യേ ത്വേതേ ഭുവി ചാതകാഃ ഇതി കദാപ്യജ്ഞാതഭൗമോദകാ-
സ്തേ ഗൃഹ്ണന്തി ന ചേദിഹാംബു കിമതോ ദൈവേന തേ വഞ്ചിതാഃ

**അനേക ജനങ്ങൾക്ക ഉപകാരം ചെയ്യുന്ന പ്രഭുക്കന്മാരെ ആശ്രയിക്കുന്നതു കുറച്ചിലെന്ന കരുതി ചിലർ മടിക്കുന്നതായാൽ അതുകൊണ്ടുള്ള ഹാനി അവൎക്ക തന്നെ എന്ന പറയുന്നു:—**

**ശീതവാരി പഥികശ്രമാപഹ-**
**മുദാരഭൂരുഹവിരാജിതം**
**ഖാതമായ് സരണിയിൽ സരോ-**
**വരമപാകൃതം സലിലകഷ്ടവും ।**
**ചാതകങ്ങളവനീജലത്തെ-**
**യറിയാത്ത പക്ഷികൾ കുടിക്കയി-**
**ല്ലേതദംബുവിനെയെങ്കിലെന്ത-**
**തുകൾ വഞ്ചിതങ്ങൾ വിധിയാൽപരം ॥**

ശീതവാരി തണുത്ത ജലത്തോടുകൂടിയതും, പഥികശ്രമാപഹം വഴിപോക്കരുടെ ക്ഷീണത്തെ തീക്കുന്നതും, ഉദാരഭൂരുഹവിരാജിതം വലിയ വൃക്ഷങ്ങളാൽ ശോഭിതവും, ആയ സരോവരം നല്ല തടാകം, സരണിയിൽ വഴിയിൽ, ഖാതമായ് കുഴിക്കപ്പെട്ടു, തന്നിമിത്തം സലിലകഷ്ടവും ജലദാരിദ്ര്യവും, അപാകൃതം നീക്കപ്പെട്ടു, വഴിയിൽ നല്ല കുളുത്ത ജലത്തോടുകൂടിയ ഒന്നാംതരം തടാകം കുഴിക്കപ്പെട്ടിട്ടുള്ളതിനാൽ ആൎക്കും കുടിക്കാൻ വെള്ളത്തിന ബുദ്ധിമുട്ടില്ല. ഇപ്രകാരമിരിക്കവേ, അവനീജലത്തെ, ഭൂമിയിലുള്ള വെള്ളത്തെ, അറിയാത്ത കുടിക്കാത്ത, അഥവാ ഭൂമിയിൽ വെള്ളമുണ്ടെന്നുതന്നെ ഗണിച്ചിട്ടില്ലാത്ത; പക്ഷികളായ ചാതകങ്ങൾ, ഏതദംബുവിനെ ഈ തടാകത്തിലെ ജലത്തെ, കുടിക്കയില്ല എങ്കിൽ, ചാതകങ്ങൾ മേഘത്തിൽനിന്നു വീഴുന്ന ജലത്തെ മാത്രമേ കുടിക്കയുള്ളു എന്നാണ പ്രസിദ്ധി. എന്തു? അതുകൊണ്ട ആൎക്കാണ ദോഷം? അതുകൾ പരം വിധിയാൽ വഞ്ചിതങ്ങൾ, ദൈവത്താൽ അവ തന്നെ വഞ്ചിക്കപ്പെട്ടു, അവയ്ക്കു തന്നെ ഹാനി എന്നൎത്ഥം, മററുള്ളവരെ

ക്കാരം തങ്ങൾക്കു ഒരു വിശേഷം വേണമെന്നു ദുരഭിമാനം ഭാവിക്കുന്ന വക്കു തന്നെ അതുകൊണ്ടുണ്ടാകുന്ന ദോഷമെന്നു താൽപര്യം.

---

ബഹുവിത്തദായിഷു മഹൽസു സ്ഥിതേഷു താൻ വിഹായ
പക്ഷപാതേനാന്യേ ക്ഷുദ്രാനേവ പ്രഥാശ്രയന്തി തേ
നിഷ്ഫലജന്മാനഃ പാപിന ഏവേത്യാഹ:—

൬൨. ഭൂമിഷ്ഠാ അതിപാവനിസ്സുരഭിലാസ്സ്വാദീരപസ്സന്ത്യജൻ
യാചത്യംബുദമംബു ചാതകഗണോ യത്തേന കിം സാധ്യതേ? ।
കിം തസ്മൈ ദദിശ്രുണം പ്രവർഷതി ഘനഃ? കിം വാ തപസ്സാധ്യതേ?
പ്രാഗ് ജന്മന്യവിതീർണ്ണവാരികണികഃ പാപീ സ ഇത്യുച്യതേ ॥

ധാരാളം കൊടുക്കുന്ന മഹാന്മാരെ വിട്ടുംവെച്ചു ക്ഷുദ്രന്മാരോടു യാചിക്കുന്നവന്നു ഒരു ഫലവും സിദ്ധിക്കുന്നില്ലെന്നു തന്നെയല്ല, പാപിയെന്നുള്ള പേർ കിട്ടുകയും ചെയ്യുന്നു എന്നു പറയുന്നു:—

പാരിലുള്ള പരിശുദ്ധചാരുജ-
ലമൊക്കെ വിട്ടു പണിപെട്ടഹാ
നീരിനായ് മുകിലിനോടിരന്നു ഫ-
ലമെന്തു നേടിയിഹ ചാതകം ।
ഭൂരിയായൊരു ജലാപ്തിയില്ല, സു-
കൃതാപ്തിയില്ല, ജനനാന്തരേ
വാരിബിന്ദുവരുളാത്ത ജന്തുവി-
തു പാപിയെന്നു പരമൂഹ്യമായ് ॥

ചാതകം, പാരിലുള്ള ഭൂമിയിലുള്ള, പരിശുദ്ധചാരുജലമൊക്കെ വിട്ടു, ശുദ്ധമായ നല്ല ജലത്തെ എല്ലാം ഉപേക്ഷിച്ചു, പണിപെട്ടു കഷ്ടപ്പെട്ടു, മുകിലിനോടു മേഘത്തോടു, നീരിനായി ജലം തരണേ എന്നു, ഇരന്നു യാചിച്ചതുകൊണ്ടു, ഫലമെന്തു നേടി? എന്തു ഗുണത്തെയാണു സമ്പാദിച്ചതു? ദാഹിച്ചു കഷ്ടപ്പെട്ടു ആകാശത്തിൽ പറന്നു നടന്നു മേഘത്തിനോടു യാചിച്ചതുകൊണ്ടു, ഭൂരിയായൊരു ജലാപ്തിയില്ല, കുറേ അധികം ജലം കിട്ടിയെന്നുണ്ടോ? അതില്ല. സുകൃതാപ്തിയില്ല, പുണ്യം

കിട്ടിയോ? അതുമില്ല. ഇങ്ങനെ വന്നു ഇരക്കുന്നതുകൊണ്ടു അതിനു മാത്രമായി കുറേ അധികം മഴ പെയ്യുമോ, അല്ലെങ്കിൽ അതിനു പുണ്യം ലഭിക്കുമോ ഒന്നുമുണ്ടായില്ല. പിന്നെ എന്തുകിട്ടിയെന്നു അന്ത്യപാദത്തിൽ പറയുന്നു—ഇയ്യ, ഈ ചാതകം, ജനനാന്തരേ കഴിഞ്ഞ ജന്മത്തിൽ വാരിബിന്ദുവരുളാത്തപാപിയായ ജന്തു ദാഹിച്ചവൎക്കു ഒരുതുള്ളി വെള്ളം പോലും കൊടുത്തിട്ടില്ലാത്ത മഹാപാപിയായ ജന്തുവായിരുന്നു, എന്നു പരം ഊഹ്യമായി, എന്നു എല്ലാവൎക്കും മനസ്സിലാകാൻ വഴിയായി. ഇത്രമാത്രമേ ഫലം സിദ്ധിച്ചുള്ളൂ. മുജ്ജന്മത്തിൽ ദാഹിക്കുന്നവനു വെള്ളം കൊടുക്കാത്തവൻ പിന്നത്തെ ജന്മത്തിൽ ചാതകമായി തീരുമെന്നാണു ഐതിഹ്യം.

---

ബഹുവിഭവസഹിതോഽപി വദാന്യോഽപി പുരുഷോ നിൎജ്ജനപ്രദേശേ സൎവ്വദാ സ്ഥിതശ്ചേത്തസ്യ യശോ നസ്യാദേവ കിന്തു യദ്ദൃച്ഛയാ കശ്ചിദൎത്ഥീ തദീയസവിധം പ്രതി ഗതശ്ചേത്സ ഏക ഏവ ലബ്ധമനോരഥസ്സ്യാദിത്യാഹ:—

ന്യഗ്ര. സ്വാദൂന്യേവ ഫലാനി സന്തി സുരഭീണ്യേവ പ്രസൂനാനി ച
സ്വാന്താം ചാപ്യപകൎത്തുമൎഹതി ജനേ സാധ്യം വനസ്ഥേന കിം? |
ഭാഗ്യാ ഹ്യേതദതൎക്കിതാം വനതരോഃ പാന്ഥോ യദാ താപസ-
ച്ഛായാമസ്യ യദൃച്ഛയാഽഫലവതി മധ്യാസ്ത ഗാഢാത്തരാം ||

ദാനം ചെയ്യാൻ വേണ്ട ശേഷിയും മനസ്സുമുള്ളവർ അതിനു തക്കതായ സ്ഥലത്തു ഇരിക്കാതെ വല്ല മൂലയിലോ മുക്കിലോ വസിച്ചാൽ, തങ്ങളുടെ ഉദ്ദേശ്യത്തെ സാധിപ്പാൻ യദൃച്ഛയാ തരം കിട്ടിയാലുമായി ഇല്ലെങ്കിലുമായി എന്നു പറയുന്നു:—

സുപ്രസൂനനികുരംബവും സുഫ-
ലജാലവും വിപുലവന്യയാ
മിപ്രദേശമതിലെങ്കിലെന്തു ഫ-
ലമഹോ രോട്ടപചികീൎഷയും |

അപ്രതൎക്കിതമരണ്യശാഖിയു-
ടെ ഭാഗ്യമേ പഥികതാപസൻ
സപ്രസാദമദസീയമാം തണ-
ലണഞ്ഞു വാണു യദൃച്ഛയാ ||

അരണ്യശാഖിയുടെ കാട്ടുമരത്തിൻെറ, പ്രസൂനനികരുംബവും നല്ല മണമുള്ള പ്രസൂനങ്ങളുടെ, പൂക്കളുടെ, നികരുംബവും കൂട്ടവും, സഫലജാലവും പഴുത്തു സ്വാദുള്ള പഴങ്ങളുടെ കൂട്ടവും, അൎഹരോടു യോഗ്യന്മാരോടു; ഉപചികീൎഷയും ഉപകരിക്കാനുള്ള ഇച്ഛയും, തണലിൽ വിശ്രമം നല്കുക തന്നെ ഉപകാരം, വന്യയാം കൊടുങ്കാടായിരിക്കുന്ന ഈ പ്രദേശമതിലെങ്കിൽ എന്തു ഫലം? ഒരു പ്രയോജനവുമില്ലെന്നൎത്ഥം, വൻകാട്ടിൽ നില്ക്കുന്ന മരത്തിനു നല്ല സുഗന്ധങ്ങളായ പുഷ്പങ്ങളും സ്വാദുകളായ പഴങ്ങളും വിശ്രമത്തിനു സുഖമുള്ള നല്ല തണലും ഉണ്ടായിരിക്കുന്നതുകൊണ്ടു ആൎക്കും ഒരു ഫലവും സിദ്ധിക്കുന്നില്ല. എന്നാലില്ലെന്നുമില്ല, പക്ഷെ അതു വളരെ അപൂൎവമാണെന്നു ഉത്തരാൎദ്ധത്തിൽ പറയുന്നു—പഥികതാപസൻ, വഴിപോക്കനായ മഹൎഷി, യദൃച്ഛയാ അദസീയമാം, ഇതിൻെറ തണൽ അണഞ്ഞു തണലിൽ വന്നു, സപ്രസാദം സന്തോഷത്തോടെ, വാണു അരണ്യശാഖിയുടെ അപ്രതൎക്കിതം വിചാരിച്ചിരിക്കാത്ത ഭാഗ്യമേ. ഭാഗ്യം തന്നെ ആകുന്നു, ഇങ്ങനെ പൂജ്യനായ ഒരുവനു ഉപകരിക്കാൻ സന്ദൎഭം ഭാഗ്യംകൊണ്ടു ലഭിച്ചാലായി എന്നല്ലാതെ എല്ലാപ്പൊഴും സാധിക്കുന്നതല്ല എന്നു താൽപൎയ്യം.

---

**നരാണാം ജീവിതം ക്ഷണഭംഗുരമപി കൃതപുണ്യപാപവാൎത്താ ചിരസ്ഥായിനീത്യാഹ:—**

നരഃ പാന്ഥേഷു വ്യയിതം ഫലം പഥിഷുയൈരന്യൈശ്ചസദാപാദപൈ-
യ്യൈരപ്യുന്നതമൌലിഗോപിതഫലൈഃ കോണേ നിലീയ സ്ഥിതം |
ദാവേന ജ്വലിതാ ദ്വയേƒപി ഖലു തേ നിശ്ശേഷിതാസ്സാംപ്രതം
പുണ്യം പാപമിതി സ്ഥിതം ദ്വയമിദം തേഷാം ദ്വയാനാം പൃഥക് ||

പുണ്യവാനും പാപിക്കും മരണം ഒരുപോലെ ഉണ്ടെങ്കിലും അവർ ചെയ്ത കൃത്യങ്ങളുടെ കഥ ഭിന്നയായി എന്നേയ്ക്കും നിലനില്ക്കുമെന്നു പറയുന്നു:—

സ്പഷ്ടമാം ഫലമശേഷമേകി പ-
ഥികൾക്കു താണ ചില പാദപാ
ധൃഷ്ടമായതു മറച്ചു മൌലിയി-
ലൊളിച്ചു നിന്നു ചിലതുന്നതം |
നഷ്ടമായതൊരുപോലെ രണ്ടുമെ-
രിയും ദവാഗ്നിയതിനാൽ, പുന
ശ്ശിഷ്ടമായരിയ പുണ്യമൊന്നിന-
ഥ മററതിന്നരിയ പാപവും ||

താണ ചില പാദപം, പൊക്കം കുറഞ്ഞ ചില വൃക്ഷങ്ങൾ, പഥികൾക്കു വഴിപോക്കർക്കു, സ്പഷ്ടമാം കാണത്തക്കവിധം നിറുത്തി; ഫലം അശേഷം പഴങ്ങളെല്ലാം, ഏകി കൊടുത്തു. ചില വൃക്ഷങ്ങൾ താണുനിന്നു് എല്ലാവർക്കും കാണത്തക്കവിധം ഫലങ്ങളെ ഉത്ഭവിപ്പിച്ചു അവയെ എല്ലാം വഴിപോക്കർക്കു കൊടുത്തു. ഉന്നതം പൊക്കമുള്ള; ചിലതു വേറെ ചില വൃക്ഷങ്ങൾ, അതു ഫലത്തെ, ധൃഷ്ടമായി ആരെയും അടുക്കൽ അടുപ്പിക്കാതെ, മൌലിയിൽ മറച്ചു ശിഖരങ്ങളിൽ മറച്ചുംകൊണ്ടു്, ഒളിച്ചുനിന്നു അതു രണ്ടും, ഈ രണ്ടുകൂട്ടം വൃക്ഷങ്ങളും, എരിയും ദവാഗ്നിയതിനാൽ കത്തുന്ന കാട്ടുതീ പെട്ടു, ഒരുപോലെ നഷ്ടമായി. പുനഃ എന്നാൽ, ഒന്നിനു ആദ്യം പറഞ്ഞ വൃക്ഷങ്ങൾക്കു, അരിയ പുണ്യം ഫലദാനജന്യമായ വലിയ സുകൃതവും, മററതിന്നഥ രണ്ടാമതു പറഞ്ഞ വൃക്ഷങ്ങൾക്കാകട്ടെ, അരിയ പാപവും ഫലദാനം ചെയ്യായ്കയാലുള്ള വലിയ പാപവും, ശിഷ്ടമായി ശേഷിച്ചു. കൊടുക്കുന്നവനും കെട്ടിസ്സൂക്ഷിക്കുന്നവനും മരണം നിശ്ചയമായി ഉണ്ടു്; പക്ഷേ കൊടുക്കുന്നവനു മരണാനന്തരം യശസ്സും മററവനു ദുര്യശസ്സും ഉണ്ടാകുന്ന സ്ഥിതിക്കു ദാനം ചെയ്യുന്നവനാണു് അധികം ലാഭമെന്നു താല്പര്യം.

---

**മഹാന്തഃ ക്ഷണഭംഗുരജീവിതാ അപി തേഷാം യശസേ ന കദാചിദപി നാശ ഇത്യാഹ:—**

൩൩. അധന്യാഃ കില മൂലഗർത്തമധുനാപ്യാപൂരയന്ത്യശ്രുഭി-
ര്വ്യാക്രോശന്ത്യധുനാ സബാന്ധവകുലാസ്സായം മുഹൂർത്താ ദ്വിജാഃ—

ഇത്ഥം യാവദിമാനി ബിഭ്രതി ശുഭം ഭൂതാന്യപി ത്വൽകൃതേ
താവത്ത്വം ന ഗതോ ഽസി പാദപ! ചിരം കീർത്ത്യാത്മനാ വത്തസേ:

**മഹാത്മാക്കൾ മരിച്ചാലും തങ്ങളെ പററി വ്യസനിക്കാൻ ആളുകളുള്ളതുവരെ യശശ്ശരീരത്തോടെ ജീവിച്ചു തന്നെ ഇരിക്കുന്നു എന്നു പറയുന്നു:—**

**വാൎത്തിടുന്നു തവ മൂലഗത്തമ-**
**തിലിപ്പൊഴും പഥികർ കണ്ണുനീ-**
**രാൎത്തിടുന്നു സകുടുംബമാം ദ്വിജ-**
**ഗണം മുഹൂൎത്തമിഹ സന്ധ്യയിൽ |**
**ആൎത്തി ഭൂതകുലമിത്ഥമേററിട-**
**വെയോൎത്തു നിന്റെ പല സദ്ഗുണം**
**കീൎത്തിമൂൎത്തിയൊടു പാൎത്തിടും ചിരം-**
**മചേതനല്ല തരുവൎയ്യ! നീ ||**

തരുവൎയ്യ! ഉത്തമവൃക്ഷമേ!, തവ മൂലഗത്തമതിൽ നിന്റെ മൂടു നിന്നിരുന്ന കുഴിയിൽ, വൃക്ഷം വേരററു വീണുകഴിഞ്ഞാൽ അവിടെ ഒരു വലിയ കുഴി കാണാം. പഥികർ വഴിപോക്കർ, ഇപ്പൊഴും കണ്ണുനീർ വാൎത്തിടുന്നു, ഈ വൃക്ഷം നിന്നിരുന്നപ്പോൾ വിശ്രമത്തിനു എത്ര നല്ല തണൽ തന്നിരുന്നു എന്നു വിചാരിച്ചു വ്യസനിച്ചു കരയുന്നു, സന്ധ്യയിൽ മുഹൂൎത്തം, കുറെനേരം, ഇഹ ഈ വൃക്ഷം നിന്നിരുന്നിടത്തിൽ, സകുടുംബമാം ദ്വിജഗണം കുററകാരോടു ചേൎന്ന പക്ഷിസമൂഹം, ആൎത്തിടുന്നു കൂട്ടമായി കരയുന്നു, പ്രതിസായാഹ്നം ശരിയായി വന്നു വൃക്ഷം പരി വച്ചിരുന്ന കൂടുകളിൽ ചേക്കേറിവന്ന പക്ഷികൾ പതിവനുസരിച്ചു വന്നു കൂട്ടമായി കരയുന്നു, നിന്റെ പല സദ്ഗുണം ഓൎത്തു പക്ഷികൾക്കും പഥികന്മാൎക്കും രാപ്പകൽ വിശ്രമം നൽകി വന്ന ഗുണമോൎത്തു; ഭൂതകുലം പ്രാണിവൎഗ്ഗം, ഇത്ഥം ഇപ്രകാരം, ആൎത്തി ഏററിടവേ വ്യസനിക്കവേ, നീ അചേതനല്ല നീ നശിച്ചു എന്നു പറഞ്ഞുകൂടാ, പിന്നെയോ? ചിരം വളരെനാൾ, കീൎത്തിമൂൎത്തിയോടു യശശ്ശരീരത്തോടുകൂടി; പാൎത്തിടും ഇരിക്കും. നിനക്കുണ്ടായിരുന്ന ഗുണങ്ങളെ ഓൎത്തു വ്യസനിക്കുന്നവരുള്ളതുവരെ നീ യശശ്ശരീരനായി വാഴുമെന്നൎത്ഥം.

---

ദുർഃദ്ദശവാസിനസ്സഃവ്ഽപി ദുഭ്ഗാ ഇതിന നിന്ദ്യാഃ; തത്രാപി വിശിഷ്ടാനാം വിദ്യമാനതചാദിത്യാഹ:—

ന്ദർ. ജായന്തേ വിജനേ വനേ ക്ഷിതിരുഹോ യദ്യപ്യമീ ദുർഭഗാ-
സ്സവേ തേ വടുഭിസ്സമാപി ന തഥാ ബോദ്ധും ക്ഷമാസ്തുല്യവൽ |
അക്രാന്തേഷ്വപി തേഷു കേഷുചിദതിക്രൂരക്രിയൈർദ്ദുഷ്ടപാപദൈ-
ർഗ്ഗൃഹ്യന്തേ കതിചിദ്യതശ്ശരണതാമ്പ്യോമഷിഭിഃ പാവനൈഃ ||

ചിത്തടിക്കിലുള്ളതെല്ലാം ചീത്തയെന്ന തള്ളിക്കളഞ്ഞുകൂടാ എന്നു പറയുന്നു:—

അകവേ വിജനകാനനത്തിലു-
ളവാം മരങ്ങൾ സുഭഗങ്ങള
ല്ലേകരീതിയിൽ വടുക്കളെങ്കിലു-
മിവററിലേതിനെയുമോക്കൊലാ |
ഭീകരപ്രകൃതിസത്വസങ്കുലി-
തമായിടുന്നു ചിലതെങ്കിലും
സ്വീകരിച്ചു മരുവുന്നതേ ചില-
തിനേത്തപോധനവരിഷ്ഠരും ||

വിജനകാനനത്തിൽ ആരുമില്ലാത്ത വൻകാട്ടിൽ, ഉളവാം ഉണ്ടാകുന്ന, മരങ്ങൾ അകവേ വൃക്ഷങ്ങളെല്ലാം, സുഭഗങ്ങളല്ല നല്ലവയല്ല, എങ്കിലും വടുക്കൾ താരതമ്യവിവേചനത്തിന് അശക്തന്മാരായ ബാലന്മാർ, ഇവററിൽ ഏതിനേയും ഇവയിൽ എല്ലാത്തിനേയും, ഏകരീതിയിൽ ഓക്കൊലാ ഒരുപോലെ ചീത്തയാണെന്നു വിചാരിക്കരുതു്, അതിനു കാരണം ഉത്തരാർദ്ധത്തിൽ പറയുന്നു:—ചിലതു, ചില വൃക്ഷങ്ങൾ, ഭീകരപ്രകൃതിസത്വസങ്കുലിതമായിടുന്നു എങ്കിലും ഭീകരപ്രകൃതികളായ ഭയങ്കരസ്വഭാവത്തോടു കൂടിയ, സത്വങ്ങളാൽ, ജന്തുക്കളാൽ, സപ്പം, കരടി മുതലായവയാൽ, സങ്കുലിതമായിടുന്നു, ആക്രമിക്കപ്പെട്ടിരിക്കുന്നു, എങ്കിലും, ചിലതിനെ തപോധനവരിഷ്ഠരും, മഹഷിശ്രേഷ്ഠന്മാരും; സ്വീകരിച്ചു മരുവുന്നിതേ ആശ്രയിച്ചു വസിക്കുന്നുണ്ടു്. ചില വൃക്ഷങ്ങൾ ദുഷ്ടമൃഗങ്ങൾക്കു് ആവാസമായിരിക്കുന്നെങ്കിലും ചിലതു പൂജ്യന്മാരായ മഹഷിമാരാൽ ആശ്രിതവുമായിരിക്കുന്നതിനാൽ എല്ലാത്തിനേയും ഒരുപോലെ ദുഷ്ടങ്ങളെന്നു ധിക്കരിച്ചുകൂടാ എന്നു താല്പയ്യം.

പരമദയാലവഃ പ്രഭവഃ കൃതജ്ഞത്വേശ്ച കൃതഘ്നത്വേശ്ച
സമമുപകുർവ്വന്തീത്യാഹ:—

൩൫. നിദ്രാലസ്യശരീരസാദവമനാന്നദ്വേഷകാസജ്വര-
ശ്വാസശ്വേതിമഹിക്കികാപ്രഭൃതയോ മാസേഷു മാതുർദ്ധ്രുവാഃ
ജാതസ്തൽക്ഷണമേവ നശ്യതു ശതം വർഷാണി വാ ജീവതു
സ്വർഗ്ഗേ വാ പിതരൌ ദധാതു നരകേ വാ പാതയത്വഞ്ജസാ ||

ഫലം അനുകൂലമായിരുന്നാലും അല്ലെങ്കിലും ചെ
യ്യാനുള്ളതു ചെയ്യേണ്ടതു എന്നു പറയുന്നു:—

സ്ഥൈമിതമായ രുചിപാണ്ഡുതാജ്വരാ-
ശരീരസാദവമനാദിയായ്
വീതസൌഖ്യതകൾ മാസി മാസി ജ-
നനിക്കവശ്യമുള്ളവായിട്ടും |
ജാതമാം ശിശുവുടൻ മരിക്കിലും-
മിരിക്കിലും ശരിശരച്ഛതം
താതമാതൃഗതിയോഗ്യമായ് ത്രി-
ദിവമാക്കിലും നരകമാക്കിലും ||

ജാതമാം ശിശു പിറന്ന കുട്ടി, ഉടൻ മരിക്കിലും ശരി; ശരച്ഛതം നൂറുവർഷം, ഇരിക്കിലും ശരി; അതുപോലെ ആ കുട്ടി പുണ്യകർമ്മങ്ങൾ ചെയ്തു, ത്രിദിവം സ്വർഗ്ഗം, താതമാതൃഗതിയോഗ്യമായ് അച്ഛനമ്മമാർക്കു പ്രാപിക്കുവാൻ തക്കതായ്, ആക്കിലും; ശ്രാദ്ധാദികർമ്മം ചെയ്തു അവർക്കു സൽഗതി വരുത്തിയാലും ശരി; നരകം താതമാതൃഗതിയോഗ്യമായ് ആക്കിലും ശരി, പാപകർമ്മങ്ങൾ ചെയ്തു പിതൃക്കളെ നരകത്തെ പ്രാപിക്കാൻ ഇടവരുത്തിയാലും ശരി; ജനനിക്കു അമ്മയ്ക്കു, മാസി മാസി ഗർഭകാലത്തിൽ ഓരോ മാസത്തിലും, സ്ഥൈമിതമായ് വർദ്ധിച്ചു, അരുചി രുചികേടു, പാണ്ഡുതാ വിളർപ്പു, ജ്വരം പനി, ശരീരസാദം ദേഹത്തിന്റെ തളർച്ച, വമനം ഛർദ്ദി ആദിയായ മുതലായ, വീതസൌഖ്യതകൾ സുഖക്കേടുകൾ, അവശ്യം ഉള്ളവായിട്ടും നിശ്ചയമായ് ഉണ്ടാകും. ഉണ്ടാകുന്ന കുഞ്ഞു് അല്പായുസ്സോ ദീർഘായുസ്സോ ഉള്ളതോ പിതൃക്കൾക്കു സൽഗതിയോ ദുർഗ്ഗതിയോ വരുത്തുന്നതോ ആയിരുന്നുകൊള്ളട്ടെ, ഗർഭത്തിൽ കഷ്ടപ്പാടിനു് അമ്മയ്ക്കു് ഒരു കുറവുമില്ല.

---

**ദാനവിഷയേ യാചകാൻ പ്രതി ഗർജ്ജനതർജ്ജനാദികം വിനാ കൃതം ചേദേവ യശഃപ്രാപ്തിരിത്യാഹ:—**

൯൯. നിഘ്നന്തോഽശനിഭിസ്തടിദ്ഭിലസിതൈശ്ചക്ഷുർഹരന്തോ നൃണാം
വിധ്യന്തശ്ച ശിലാശതൈഃ പരിചിതാഃ പ്രായേണ ധാരാധരാഃ।
വർഷന്തോ നിഭൃതാശ്ചിരം ച സമയേ ദൃഷ്ടാശ്ച കേചിൽ ഘനാ
യൈരവ്യാജപരോപകാരനിരതൈർജ്ജാത്യാ യശസ്ഥാപിതം॥

**ഒരു തറവാട്ടിൽ യോഗ്യന്മാരായി ചിലരുണ്ടാകുന്നവരുടെ യശസ്സുകൊണ്ടാണ്** അതിനും അതിലുണ്ടാകുന്ന **മററുള്ളവക്കും മാഹാത്മ്യം ശാശ്വതമായി സിദ്ധിക്കുന്നതെന്നു പറയുന്നു:**

**മിന്നൽകൊണ്ടു മിഴിയെ ഹരിച്ചു ക-**
**രകങ്ങൾകൊണ്ടുടലിന്നേ വിനി**
**ർഭിന്നമാക്കിയിടിവെട്ടുമഭ്രമ-**
**ത്തു മിക്കതും പരിചിതം നൃണാം।**
**പിന്നയിങ്ങു നിഭൃതം ചിരം ചില-**
**ത്തു മാരി പെയ്തു സമയങ്ങളിൽ-**
**ത്തന്നായക്ഷതയതാക്കിടുന്നു നി-**
**ജയാം പരോപകൃതികീർത്തിയെ॥**

മിന്നൽ കൊണ്ടു കൊള്ളിയാൻ മിന്നി, മിഴിയെ ഹരിച്ചു കണ്ണു മഞ്ചിച്ചു, കരകങ്ങൾ കൊണ്ടു ആലിപ്പഴം വീഴ്ത്തി, ഉത്തരദേശങ്ങളിൽ തണുപ്പേറുന്നതിനാൽ കല്ലുമഴ ധാരാളമുണ്ടാകും, ഉടലിനെ വിനിർഭിന്നമാക്കി ദേഹത്തെ മുറിച്ച്, ആലിപ്പഴം പാറക്കല്ലുപോലെ കഠിനമാണ്, ഇടിവെട്ടും ഇടിവെട്ടി ആളുകളെ കൊല്ലുന്ന, അഭ്രമതു മേഘം, മിക്കതും മിക്കവാറും, നൃണാം ജനങ്ങൾക്കു, പരിചിതം അറിവുള്ളതാണ്. മേഘങ്ങൾ മിക്കവാറും മുൻ പറഞ്ഞപ്രകാരം ദ്രോഹിക്കുന്നവയാണെന്നു ജനങ്ങൾക്കു സാധാരണ അറിവുള്ളതാണ്. പിന്നെ ജലദാനജന്യയായ പരോപകാരകീർത്തി അവയ്ക്ക് എങ്ങനെ സിദ്ധിച്ചു എന്നു ഉത്തരാർദ്ധത്തിൽ പറയുന്നു:— പിന്നെയിങ്ങു ചിലതു അപൂർവ്വം ചില മേഘങ്ങൾ, നിഭൃതം പതുക്കെ, മുൻ പറഞ്ഞവണ്ണം കൊട്ടി ഘോഷിക്കാതെ; സമയങ്ങളിൽ വേണ്ട കാലങ്ങളിൽ തന്നെ, ചിരം മാരി പെയ്ത് വളരെ നേ

രത്തക്ക മഴ ചൊരിഞ്ഞു, നിജയാം പരോപകൃതികീർത്തിയേ തങ്ങളുടെ പരോപകാരകീർത്തിയേ, അക്ഷതയതാക്കിട്ടന്നു ഹാനിശ്ശൂന്യയാക്കിത്തീക്കുന്നു, മിക്കവാറം മേഘങ്ങൾ ഇടി മിന്നലുകളെ കൊണ്ടു ഉപദ്രവം ചെയ്യുന്നുമുണ്ട്, തുലാവർഷകാലത്തിൽ ഇതിന്നു ദൃഷ്ടാന്തം കാണ്മിൻ. അപൂർവം ചിലതു നിശ്ശബ്ദമായി വന്നു വർഷിച്ചു സുഖമേകുന്നു, ഇടവപ്പാതിയിൽ നോക്കുക. രണ്ടാമത്തു പറഞ്ഞവയാണു മേഘവംശത്തിന്റെ പരോപകൃതികീർത്തിയെ നിലനിറുത്തുന്നതു്.

---

സ്തോകമപി കാലേ യദ്ദത്തം തദേവ ഹിതാ ഭവതീത്യാഹ:—

൩൭. നാദത്ഥാശ്ചതുരസി ഗോചരം ബഹുവിധാൻ മാസാൻ നഭസ്യ പുന-
സ്സംഹ്ലീദ്യ സമേത്യ വത്സരസി നിരുച്ഛ്വാസം സമന്താദപഃ |
കാലം കാലമനുവ്രജൻ മിതമിതാ മുഞ്ചസ്യപഃശ്ചോത്തരഃ
കിം ജീമൂത! തവ പ്രണശ്യതി കിയൽ പ്രാണന്ത്യതഃ പ്രാണിനഃ ||

കൊടുക്കാൻ ഉറച്ചിട്ടുള്ളതിനെ വേണ്ടപ്പോൾ കൊടുത്താൽ ഉപയോഗപ്പെടുമെന്നു പറയുന്നു:—

കണ്ടതില്ല പലമാസകാലമി-
ഹ ഭാദ്രമായളവു ശക്തിക-
യ്ക്കൊണ്ടജസ്രമൊരുമിച്ചു കൂടിയ-
തിഃഘോരമാരി ചൊരിയുന്നു നീ |
കൊണ്ടലേ! നിയതമായ് കുറച്ചു മ-
ഴ പെയ്കിലെന്തു തവ നഷ്ടമാ
മിണ്ടലാകുവെയകന്നു ജന്തുഘ-
ടയെന്തു സൌഖ്യമൊടു വാണിടും ||

കൊണ്ടലേ! അല്ലയോ മേഘമേ! പലമാസകാലം ഇഹ കണ്ടതില്ല, നിന്നെ എന്നു ചേർത്തുകൊള്ളണം. ഒരു വർഷത്തു കഴിഞ്ഞാൽ പിന്നത്തെ വർഷത്തു വരുമ്പോഴെ മേഘം വന്നു ചേരുകയുള്ളു. പരദേശങ്ങളിൽ തുലാവർഷം മാത്രമേ ഉള്ളു. പിന്നെ മേഘത്തെ കണികാണാൻ കിട്ടുകയില്ല. ഭാദ്രമായളവു് ഭാദ്രമാസത്തിൽ, കന്നി, തുലാം മാസങ്ങളാണു ഭാദ്രം. അജസ്രാം ശക്തി കൈക്കൊണ്ടു എപ്പൊഴും ഊക്കോടെ,

ഒരുമിച്ചുകൂടി, കൊട്ടക്കാർ കൊണ്ടു, നീ അതിവേഗമായി ചൊരിയുന്നു. എന്നാൽ ഇങ്ങനെ പെയ്തുകളയുന്നതിനു പകരം, നിയതമായ് വേണ്ട കാലങ്ങളിൽ ശരിയായ്, കുറച്ചു മഴ പെയ്കിൽ വേണ്ടിടത്തോളം സ്വല്പാസ്വല്പമായി മഴ പെയ്കിൽ, തവ എന്തു നഷ്ടമാം, നിനക്കു ഒരു നഷ്ടവുമില്ലല്ലോ. എന്നുതന്നെയല്ല, ജന്തുക്കട പ്രാണിവർഗ്ഗം, ഇണ്ടൽ പോകവേ അകന്നു കഷ്ടപ്പാടെല്ലാം തീൎന്നു, എന്തു സൌഖ്യമൊടു വാണിടും? വേനൽ മുതലായ ഋതുക്കളിൽ വെള്ളമില്ലാതെ വരണ്ടുഴലുന്ന പ്രാണികൾക്കു അപ്പൊഴപ്പോൾ കുറച്ചു മഴ പെയ്തുകൊടുത്താൽ ഇതിലധികം സുഖം നൽകാനില്ലല്ലോ. അല്ലാതെ ഉള്ളതെല്ലാംകൂടി കെട്ടിവെച്ചിരുന്നു ഒന്നായി പെയ്തുകളയുന്നതുകൊണ്ടു ഒരുപയോഗവുമില്ലെന്നൎത്ഥം.

---

സൎവ്വലോകക്ഷേമോല്പാദനവിഷയേ കേഷാഞ്ചിദുപദ്രവേ സത്യപി തദവിഷയചിന്താ മഹദ്ഭിൎന്ന കാൎയ്യേത്യാഹ:—

ന്നവ. ഭഗ്നാ ഭിത്തിഭിരാലയൈൎന്നിപതിതം സ്രോതോഭിരാപ്ലാവിതം
വിദ്ധ്വസ്താം പശുഭിശ്ച സംഘാ ഇതി ക്രോശന്തി വൃഷ്ടേ ത്വയാ।
തെയ്യുൽഗൃഹ്ണന്തി വാരി വാരിദ! ജനാ നശ്യന്ത്യവശ്യം ക്ഷണാൽ
കീൎത്തിം ചിന്തയ ദുൎല്ലഭാം ഗണയ ന ക്ഷുദ്രാൻ ഗുണാൻ മാദൃശാം॥

വളരെ പേൎക്കു ഗുണം ചെയ്യുന്നതിൽ അപൂൎവ്വം ചിലൎക്കു ദോഷം വരുന്നതിനെ ഗണിക്കാനില്ലെന്നു പറയുന്നു:—

വീടുതാൻ ചുമരിടിഞ്ഞു വീണു, പെ-
രുവെള്ളമേറിയതിമാത്രമാ-
യാടു മാടുകൾ മുടിഞ്ഞിതെന്നു വി-
ളിക്കൂട്ടിടുന്നു മഴ പെയ്യവേ।
കേട്ടു തട്ടി മുടിയുന്നുടൻ ജന-
മവൃഷ്ടിയിൽ, ജലദ! കീൎത്തിയേ
നേടുവാൻ പണിയനോക്ക, തുച്ഛമി-
ഹ മാദൃശാം കുശലമോൎക്കൊലാ॥

ജലദ! മേഘമേ! മഴ പെയ്യുമ്പോൾ അതിമാത്രമായി, കരകവിഞ്ഞു പെരുവെള്ളമേറി, വലിയ വെള്ളപ്പൊക്കം വന്നു, പുരമിടിഞ്ഞു വീട്ടുതാൻ വീണു, ആടുമാടുകൾ മുടിഞ്ഞിതു. എന്നു വിളികൂട്ടിടുന്നു. ജനങ്ങൾ എന്നു കർത്താവിനെ ഭേർത്തുകൊൾക. എന്നാൽ മഴപെയ്യാതെ ഇരുന്നെങ്കിലോ? അവൃഷ്ടിയിൽ, മഴ പെയ്യാതെ ഇരുന്നാൽ, ഉടൻ ജനം കേട്ടുതട്ടി മുടിയുന്നു, ജലക്ഷാമത്താൽ, അതുകൊണ്ടു, കീർത്തിയെ നേടുവാൻ പണി എന്നുള്ളതോർക്കണം. ഇഹ ഈ വിഷയത്തിൽ, മാദൃശാം, എന്നെപ്പോലുള്ള ചില്ലറ ആളുകളുടെ, തുച്ഛം അല്പമായ, കുശല സൌഖ്യത്തെ. ഓക്കൊലാ ഗണിക്കാനില്ല. ധാരാളം വർഷിച്ച കീർത്തി സമ്പാദിക്കയാണു വേണ്ടതു, അല്ലാ ചിലർക്കു അതുകൊണ്ടു കഷ്ടപ്പാടു നേരിടുന്നതിനെ വകവെക്കാനില്ലെന്നു താൽപര്യം.

---

**പരോപകാരകാരിണ ഏവ ബഹുഭിരുപദ്രൂതാ ജായന്തേ, ക്ഷുദ്രാണാമുപദ്രവോ ന കൈശ്ചിദപി ക്രിയത ഇത്യാഹ:—**

൯൯. ഉൽപത്തിർമ്മലയേ സമുദ്രനിലയേ പന്നഗാവൃതാ രാക്ഷസൈ-
സ്തത്രത്യാനപി ഹന്ത! ചന്ദനതരൂൻ ഛിന്ദന്തി സാംയാത്രികാഃ |
വർത്തന്തേ സവിധസ്ഥിതാശ്ച സുഖിനസ്സ്വേഛാടമുഖ്യാ ദ്രുമാ-
സ്തന്മന്യേ കൃതിനസ്തു തേ തരുകുലേ യേ നോപയോഗക്ഷമാഃ ||

ഉപകാരിയായിരിക്കുന്നവനെ സർവദാ എവിടെയും ആളുകൾ വന്നുപദ്രവിക്കും. അല്ലാത്തവനൊരു ബാധയുമില്ലെന്നു പറയുന്നു:—

അർണ്ണവസ്ഥമലയാചലത്തില-
തിദുർഗ്ഗമാർഗ്ഗമതിലൂടയ
ഭൃണ്ണമാർന്നഥ മുറിച്ചിടുന്നു ബത-
ത! ചന്ദനത്തിനെ വണിക്കുകൾ |
വർണ്ണനീയമിലവിന്റെ ഭാഗ്യമൊ-
രു ബാധയില്ലതിനൊരിക്കലും
നിർണ്ണയം നിരുപയോഗമാം തരു-
വതിന്നു താൻ കുശലമക്ഷതം ||

വണിക്കുകൾ കച്ചവടക്കാർ, ചന്ദനത്തിനെ ചന്ദനമരത്തെ, അർണ്ണവസ്ഥമായ സമുദ്രത്തിലുള്ള, മലയാചലത്തിൽ മലയപർവ്വതത്തിൽ; ലങ്കാദ്വീപത്തിലാണ മലയപർവ്വതം എന്നാണ പ്രസിദ്ധി; അതിദുർഗ്ഗമായ കടക്കാൻ വളരെ പ്രയാസമുള്ള, മാർഗ്ഗമതിലൂടെ വഴിയിൽ കൂടി കടന്ന്; ഒന്നാമതു സമുദ്രത്തെ ലംഘിക്കണം, പിന്നെ ലങ്കയിൽ രാക്ഷസന്മാർ മുതലായ ദുഷ്ടന്മാർ പാക്കുന്നുണ്ട്; ഇതുകൊണ്ടൊക്കെയാണ വഴി ദുർഘടമാണെന്നു പറഞ്ഞിരിക്കുന്നതു്. ഇതൊക്കെ സഹിച്ച്; അഭ്യർണ്ണം അന്തി; സമീപത്തിൽ ചെന്നു; മുറിച്ചിടുന്നു. ചന്ദനംകൊണ്ടുപയോഗമുള്ളതിനാലാണ നിർബാധമായിരിക്കാൻ സമ്മതിക്കാതെ അതിനെ ആളുകൾ ഇങ്ങനെ ദ്രോഹിക്കുന്നതു്. ഉപയോഗമില്ലാത്ത വൃക്ഷമാകട്ടെ, അടുത്തു നിന്നിരുന്നാൽ കൂടിയും ആക്കും വേണ്ടെന്നു പറയുന്നു. ഇതാവിന്റെ ഭാഗ്യം വർണ്ണനീയം, വർണ്ണിക്കേണ്ടതുതന്നെ; അതിനൊരിക്കലും ഒരു ബാധയില്ല. അതുകൊണ്ടു; നിർണ്ണയം, സംശയമില്ല; നിരുപയോഗമാം തരുവതിന്നു താൻ, ഉപയോഗമില്ലാത്ത വൃക്ഷത്തിനുതന്നെയാണു്; കുശലം, ക്ഷേമം; അകമ്പിതമായുള്ളൂ, കമ്പമില്ലാതെ ഇരിക്കുന്നതു്. ഉപകാരിയായിരിക്കുന്നവനെ പിന്നെയും ഉപദ്രവിക്കുന്നതു സങ്കടമാണെന്നു 'ബത' എന്ന അവ്യയം സൂചിപ്പിക്കുന്നു.

---

**ബലവത്ഭിഃ ക്രൂരാ ഏവ പീഡിതവ്യാഃ നതു സാധവ ഇത്യാഹ:—**

൭൦. ഗൃഹ്യന്താം കരിണഃ പ്രസഹ്യ വിനിഹന്യന്താം വരാഹാ വൃകാ
ഭല്ലൂകാശ്ച തരക്ഷവശ്ച പൃഥികാസ്സന്തു ത്വയാ നിർദ്ദയാഃ |
ആഖൂൻ കങ്ക! ഖരാൻ ശശാനനിമിഷാൻ കീടാൻ പതംഗാനപി
ഗ്രാഹം ഗ്രാഹമഹോ! കിയൽ പ്രകടയസ്യാഖേടകേ പാടവം ||

**ബലവാന്മാർ ക്രൂരന്മാരെയാണ, സാധുക്കളെയല്ല, ദ്രോഹിക്കേണ്ടതെന്നു പറയുന്നു:—**

ആന പന്നി പുലിയൊറ്റുമല്ലമി-
വരെയപ്പിടിച്ചു നിഹനിക്ക നീ
കാനനവഴി നടന്നിടട്ടെ വ-
ഴിപോക്കർ കാതരതയെന്നിയെ |

മീനവും ശശവുമീച്ചയട്ട പു-
　　ഴ പാററയോന്തെലിയിവററയേ
ത്താനഹർദ്ദിവമഹോ! ഹനിച്ചു ത-
　　വ വേട്ടയെന്തിതയി കങ്കമേ! ||

അയി കങ്കമേ! അല്ലയോ റാഞ്ചൻ പക്ഷി! നീ ആന, പന്നി, പുലി, അച്ഛഭല്ലം, കരടി; ഇവയെ പിടിച്ചു റാഞ്ചി നിഹനിക്ക, കൊന്നാലും; അതുകൊണ്ടു തനിക്കു വേട്ടയാടുകയുമായി, വേറെ ഉപകാരവുമുണ്ട്; അതെന്തെന്നാൽ, കാനനേ, കാട്ടിൽ; വഴിപോക്കർ; കാതരതയെന്നിയെ ഭയം കൂടാതെ, വഴി നടന്നിടട്ടെ; അല്ലാതെ മീനവും, മത്സ്യവും; ശശവും മുയലും; ഈച്ച, അട്ട, പുഴ, പാററ, ഓന്ത്, എലി; ഇവററയെത്താൻ, ഇവയെത്തന്നെ; അഹർദ്ദിവം, ദിവസംതോറും; ഹനിച്ചു കൊന്നിട്ട്; തവ വേട്ട നിന്റെ നായാട്ട്; ഇതെന്തഹോ! നിസ്സാരമത്രെ. വേട്ടയാടുന്നെങ്കിൽ മുൻപറഞ്ഞ ദുഷ്ടമൃഗങ്ങളെ വേണം; അതുകൊണ്ടു മററു പ്രയോജനവുമുണ്ട്. അല്ലാതെ അല്പങ്ങളും നിരുപദ്രവികളുമായ രണ്ടാമതു പറഞ്ഞ ജന്തുക്കളെ കൊല്ലുകയല്ല വേണ്ടതു്.

---

യസ്യ കസ്യചിൽ പ്രഭോരാശ്രിതേഷു ബഹുഷു സ്ഥിതേഷു തത്രൈവ കേചന തദർപ്പിതം വിത്തം ധർമ്മവിഷയേ വ്യയീകുർവന്തോ ന കേവലമാത്മനഃ അപിതു തസ്യ പ്രഭോരപി കീർത്തിം സംപാദയന്തീത്യാഹ:—

൯൮. യാദോഭിർബ്ബഡവാഗ്നിനാ ജലനിധേര്യാവൽ പയോ ഗൃഹ്യതേ
　　കിം താവത്ത്വുപയുജ്യതേ ശതതമോ(അ)പ്യംശഃ പയോദ! ത്വയാ |
　　സൌജന്യം കിമിതി ബ്രവീമി ഭവതസ്സർവ്വസ്വമിത്ഥം ത്യജൻ
　　ഖ്യാതഃ പ്രാപയസേ പയോധിമപി തം സർവ്വോപയോഗക്ഷമം ||

കിട്ടിയ സമ്പത്തിനെ വേണ്ടുംവണ്ണം വിനിയോഗിച്ചെങ്കിൽ മാത്രമേ തനിക്കും തനിക്കു് ആ സ്വത്തു തന്നവനും കീർത്തി ലഭിക്കയുള്ളു എന്നു പറയുന്നു:—

തോയമെത്ര ജലധിസ്ഥജന്തുക-
　　ലമൌർവ്വമെന്നിവ കവർന്നിടു.

നായതിൽ ശതതമാംശവും സ്വയ-
    മെടുപ്പതില്ലയി പയോദ! നീ |
ഭൂയസീ സുജനതാ തവാഖില-
    മത്താ ത്യജൻ പരഗുണത്തിനായ്
സ്വീയകീർത്തിയൊടു നേടിയക്കട-
    ലിനും സുദുർല്ലഭയശസ്സു നീ ||

ജലധിസ്ഥജന്തുകുലം, സമുദ്രത്തിൽ കിടക്കുന്ന ജന്തുക്കൾ; ഔർവ്വബഡവാഗ്നി; എന്നിവ ഇവറ്റകൾ; എത്ര തോയം കവർന്നിടുന്നു എത്ര വളരെ വെള്ളം കുടിച്ചു വററിക്കുന്നു? സമുദ്രജലത്തിൽ വളരെ ഭാഗം ഇവറ്റകൾ എടുക്കുന്നുണ്ട്. ആയതിൽ ശതതമാംശവും, അവറ്റകൾ എടുക്കുന്നതിൽ നൂറിലൊരംശംപോലും; അയി പയോദ! അല്ലയോ മേഘമേ! നീ സ്വയമെടുപ്പതില്ല, നീ തനിക്കായി എടുക്കുന്നില്ല. സമുദ്രത്തിൽനിന്നു ആവിയുണ്ടായി ആകാശത്തിൽ ശീതവായുസമ്പർക്കത്താൽ മേഘമായിത്തീരുന്നതിനെ, കവികൾ മേഘങ്ങൾ സമുദ്രത്തിൽ നിന്നും ജലപാനം ചെയ്യുന്നതായി കല്പിച്ചുവെച്ചിരിക്കുന്നു. ജലജന്തുക്കളും ബഡവാഗ്നിയും ഗ്രഹിക്കുന്നതിൽ വളരെ കുറച്ചു കടൽവെള്ളം മേഘങ്ങൾ ഗ്രഹിക്കുന്നുള്ളു. അതും, നീ സ്വീകരിക്കുന്ന സ്വല്പാംശത്തെ കൂടിയും; അഖിലം, മുഴുവനും; പരഗുണത്തിനായി ത്യജൻ, മററുള്ളവരുടെ ഗുണത്തിനുവേണ്ടി വ്യയം ചെയ്യുന്നവനായിട്ടു, മഴ പെയ്തു ചിലവഴിക്കയാലെന്നർത്ഥം; സ്വീയകീർത്തിയോടു് അക്കടലിനും സുദുർല്ലഭയശസ്സു നീ നേടി, തനിക്കു മാത്രമല്ല, തനിക്കു ജലദാനംചെയ്തു കടലിനും കീർത്തി സമ്പാദിച്ചു. അതുകൊണ്ടു, തവ സുജനതാ ഭൂയസീ, നിന്റെ സൽഗുണം വളരെയുണ്ട്. സജ്ജനങ്ങൾക്കു മാത്രമേ ഈ ഔദാര്യമുണ്ടാകയുള്ളു. കാളിദാസനും മേഘത്തിന്റെ സൌജന്യത്തെക്കുറിച്ചു "ആദാനം ഹി വിസർഗ്ഗായ സതാം വാരിമുചാമിവ" എന്നു പ്രസ്താവിച്ചിട്ടുണ്ടു്.

---

**അല്പം വിനിയുജ്യാപി ദാതുഃ കീർത്തിഃ രവ സംപാദനീയാ**
**കൃത്സ്നം വിനിയുജ്യാപി നാകീർത്തിരിത്യാഹ:—**

൭൨. മേഘഃ കശ്ചിദചേതനഃ കിയദപി സ്വീകൃത്യസിന്ധോഃ പയഃ
    കീർത്തിം തസ്യ സമുച്ഛിനോതി കിയതീം ധർമ്മം കിയച്ഛാശ്വതം |

ആമജ്ജന്ത്വപസാം നിധിസ്ത്രിഭുവനഖ്യാതശ്ച കുംഭോദ്ഭവ-
സ്സർവ്വസ്വം വിനിയുജ്യ തസ്യ കിമിവ ശ്രേയസ്സമാപാദയൽ ||

**കുറച്ചു ചിലവഴിച്ചാലും അതിനെ യശസ്കരമായി വിനിയോഗിക്കണം, അല്ലാതെ മുഴുവനും ചിലവിട്ടതു കൊണ്ടും പ്രയോജനമില്ലെന്നു പറയുന്നു:—**

**അംഭസാമതിതനിഷ്ഠമംശവു-**
**മെടുത്തു മേഘമൊരചേതനം**
**സംഭരിച്ചു കടലിന്നു കീർത്തിഭ-**
**രമെത്ര ധർമ്മവുമനശ്വരം |**
**കുംഭജൻ മുനി ജഗൽപ്രസിദ്ധന-**
**ഖിലം ജലം സ്വയമശിക്കയാൽ**
**സംഭവിച്ചു സരിതാംപതിക്കു ശു-**
**ഭലാഭമെന്തു ചെറുതെങ്കിലും ||**

അചേതനം മേഘം, കേവലം ജഡമായ മേഘം; അംഭസാം, ജലങ്ങളുടെ; അതിതനിഷ്ഠം, ഏററവും കുറഞ്ഞ; അംശവും, ഭാഗം മാത്രം, എടുത്തു സ്വീകരിച്ചിട്ടു, കടലിന്നു എത്ര കീർത്തിഭരവും അനശ്വരം ധർമ്മവും സംഭരിച്ചു, സംപാദിച്ചു? കേവലം ജഡമായ മേഘം കടലിൽനിന്നും ആവിയായി എടുക്കുന്ന സ്വല്പജലത്തെത്തന്നെയും മാരിയായി ചൊരിഞ്ഞു സർവ്വപ്രാണികൾക്കും സുഖത്തെ നല്കി ഇത്ര ഔദാര്യമുള്ള മേഘത്തിനു ജലം കൊടുത്തതല്ലോ എന്നു കടലിനു കീർത്തിയേയും, ഒരു കാലത്തിലും നശിച്ചുപോകാത്ത പരോപകാരരൂപമായ ധർമ്മത്തെയും, സമ്പാദിച്ചു. നേരേ മറിച്ചു, ജഗൽപ്രസിദ്ധൻ, എങ്ങും പേരുകേട്ട, കുംഭജൻ മുനി അഗസ്ത്യമഹർഷി, അഖിലം ജലം സ്വയം അശിക്കയാൽ, കടലിലെ വെള്ളം മുഴുവനും കുടിച്ചുകളഞ്ഞതുകൊണ്ടു, പണ്ടു് അഗസ്ത്യമഹർഷി കടലിലുള്ള വെള്ളമെല്ലാം കൂടി ഉള്ളങ്കൈക്കുള്ളിലെടുത്തു് ആചമിച്ചുകളഞ്ഞു എന്നു പുരാണപ്രസിദ്ധയായ കഥയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. സരിതാംപതിക്കു സമുദ്രത്തിനു, ചെറുതെങ്കിലും ശുഭലാഭം കുറച്ചെങ്കിലും ഒരു ഗുണം, എന്തു സംഭവിച്ചു? ഒന്നും ഉണ്ടായില്ലെന്നർത്ഥം. കേവലം ജഡമായ മേഘത്തിനു കുറച്ചു ജലം കൊടുത്തതുകൊണ്ടു കടലിനു വളരെ കീർത്തിയുണ്ടായി, മഹാപ്രസിദ്ധനായി മഹർഷിയായ അഗസ്ത്യനു മുഴുവനും കൊടുത്തിട്ടും ഒരു ഫലവും സിദ്ധിച്ചില്ല.

**ലോകേ വദാന്യേഷു പ്രദേശേഷു സദസദ്വിശേഷേഷു ഭിന്നം സമം വ്യയീകുർവ്വത്സ്വപി സദ്വിശേഷേഷു യദ്വ്യയീകുർവ്വന്തി തത്രൈവ സതാം ദൃഷ്ടിർദ്ദേയേത്യാഹ:—**

൧൯. യദ്യപ്യാലേഷു യദ്യപ്യർണ്ണവേഷു യദപി ഗ്രാമാടവീജാംഗല-
പ്രായാസു ക്ഷിതിഷു ക്ഷിപന്തി ബഹുശസ്തോയം പൃഥാ തോയദാഃ ।
ദൃഷ്ടിസ്തത്ര ന ദീയതാം യദി ഗുണഗ്രാഹീ ഭവാൻ യൽ പുന-
ർഗ്രാമേഷു പവനേഷു വാസകൃദമീ വർഷന്തി തൽ ഗൃഹ്യതാം ||

**ലോകത്തിൽ പലതും നന്നായും ചീത്തയായും നടക്കുന്നുണ്ടെങ്കിലും സജ്ജനങ്ങൾ നല്ലതിനെ മാത്രമേ ഗണിക്കാവു എന്നു പറയുന്നു:—**

പൃഷ്ടിയായ് ജലധരങ്ങൾ പർവ്വത-
സമുദ്രകാനനമരുസ്ഥലേ
വൃഷ്ടിചെയ്തു സലിലവ്യയം ബഹു-
വ്യർത്ഥമേവ ചെയ്തിടുവതിൽ ഭവാൻ |
ദൃഷ്ടിനൽകിടരുതേ ഗുണഗ്രഹണ-
ശീലനെങ്കിലസകൃൽ ജലോ
ത്സൃഷ്ടി ലോകവസതിസ്ഥലേഷ്വിഹ
ഭവിപ്പതോർത്തു പരിതുഷ്യതാം||

ഭവാൻ ഗുണഗ്രഹണശീലനെങ്കിൽ അന്യരുടെ നല്ലതിനെ മാത്രം ഗ്രഹിക്കുന്നയാളാണെങ്കിൽ, അവ ഏവ സജ്ജനമെങ്കിൽ; ജലധരങ്ങൾ മേഘങ്ങൾ, സമുദ്രകാനനമരുസ്ഥലേ കടൽ കാട് മരുഭൂമി ഇപ്രകാരമുള്ള പ്രദേശത്തിൽ, പൃഷ്ടിയായ് വൃഷ്ടിചെയ്തു. വളരെ മഴ പെയ്തു, ബഹുസലിലവ്യയം വ്യർത്ഥമേവ ചെയ്തിടുവതിൽ. വളരെ ജലത്തെ നിഷ്പ്രയോജനമായി ചിലവഴിക്കുന്നതിൽ, ദൃഷ്ടി നൽകിടരുതേ, അതിനെ ഗൌനിക്കരുതേ, പിന്നെ എന്തിനെയാണു ഗൌനിക്കേണ്ടതെന്നു പറയുന്നു:—ഇഹലോകവസതിസ്ഥലേഷു, ജനങ്ങൾ പാർപ്പുള്ള ഈ സ്ഥലങ്ങളിൽ, ഗ്രാമം തോട്ടം മുതലായവയിലെന്നർത്ഥം. അസകൃൽ പലപ്പോഴും, ജലോൽസൃഷ്ടി വർഷം, ഭവിപ്പതോർത്തു, ഉണ്ടാകുന്നതിനെ വിചാരിച്ചു; പരിതുഷ്യതാം ഭവാനാൽ സന്തോഷിപ്പൂ, എന്നാലുണ്ടാകട്ടെ, ഭവാൻ

സന്തോഷിച്ചാലും, പ്രയോജനമില്ലാത്ത ദിക്കിൽ മഴ പെയ്യുന്നല്ലോ എ ന്നു വിചാരിച്ചു ഖേദിക്കയല്ല, പ്രയോജനമുള്ള ദിക്കിലും പെയ്യുന്നുണ്ട ല്ലോ എന്നു കരുതി സന്തോഷിക്കയാണം സജ്ജനങ്ങൾ ചെയ്യേണ്ടതെ ന്നത്ഥം.

---

സമീചീനസ്യ ദ്രവിണാദേസ്സവ്വത്ര വിനിയോഗഃ പ്ര ഭോസ്സാധാരണോ/പി സൽപാത്രവിനിയോഗ ഏവ സ വ്വ്ലാഘ്യ ഇത്യാഹ:—

൧൪. ഗ്രാമേഷ്വേവ സുവൃഷ്ടയോ വിനയവത്സ്വേവ ശ്രിയഃ പുഷ്കലാ
ധീമത്സ്വേവ കലാഗമവ്യസനിതാ ഗോഷ്വേവ ദുഗ്ദ്ധസ്ഥിതിഃ |
വാഗ്മിഷ്വേവ വിവക്ഷുതേതി ച ജഗൽസ്രഷ്ട്രാം വ്യവസ്ഥാമിമാം
കിം വേധാ വിദധേ പുരേതി ശൃണുമോ രാമേ/പി രാജ്യസ്ഥിതേ ||

നല്ലതു നല്ലതിനോടു ചേരുന്നതാണു് യുക്തമെങ്കി ലും ലോകത്തിൽ ഈ വ്യവസ്ഥ ഒരിക്കലും ഇല്ലെന്നുപ റയുന്നു—

ഗ്രാമമാത്രമതിലിഷ്ടവൃഷ്ടി, ധനപുഷ്ടി
പുഷ്ടവിനയക്കു താൻ,
ധീമതാം പരമധീതിതൽപരത, പാൽ
വഹിപ്പതു പശുക്കൾ താൻ |
കാമമുക്തിയതിൽ വാഗ്മികൾക്കു പര,-
മീവിധം നിയമനം പുരാ
രാമനിക്ഷിതി ഭരിച്ചനാളുമിഹ കേൾപ്പ-
തില്ല വിധി ചെയ്തതായ് ||

ഇഷ്ടവൃഷ്ടി ഗ്രാമമാത്രമതിൽ, ജനങ്ങൾ പാർപ്പുള്ള ഇടങ്ങളിൽ മാ ത്രമേ വേണ്ടപ്പോൾ മഴ പെയ്കയുള്ളു, അല്ലാതെ വനജനങ്ങളായ കാട്ടുക ളിലും മററും മഴപെയ്തു ജലം നിഷ്പ്രയോജനമാകയില്ല; പുഷ്ടവിനയക്കു താൻ ധനപുഷ്ടി, നല്ല വിനയമുള്ളവക്കു മാത്രമേ സമ്പത്തുള്ളു, അല്ലാതെ താന്തോന്നിയായി ദുരാചാരനായി നടക്കുന്നവനു ധനമുണ്ടാകയില്ല. ധീമതാം പരം അധീതിതല്പരത, ബുദ്ധിമാന്മാക്കു മാത്രമേ വിദ്യയേ അ

ഭ്യസിക്കാൻ ശ്രദ്ധയുള്ളൂ, അല്ലാതെ മൂഢന്മാർക്ക് അതിന്ന കാംക്ഷയില്ല; പശുക്കൾ താൻ പാൽ വഹിപ്പൂതു, പശുവിന്ന മാത്രമേ പാലുള്ളൂ, അല്ലാതെ പട്ടിക്കും പൂച്ചക്കും മറ്റുമില്ല, വാഗ്മികൾക്കു പാരം ഉക്തിയതിൽ കാമം, വക്താക്കൾക്കു മാത്രമേ സംസാരിപ്പാൻ ആഗ്രഹമുള്ളൂ. അല്ലാതെ കൊഞ്ഞക്കാരനില്ല; ഈ വിധം നിയമനം, ഇങ്ങനെ ഒരു വ്യവസ്ഥ പുരാ രാമൻ ഇക്ഷിതി ഭരിച്ച നാളും, പണ്ടു സാക്ഷാൽ ശ്രീരാമന്റെ രാജ്യഭാരകാലത്തും, അന്നു വേണ്ടതുപോലെ അല്ലാതെ ഒന്നും ഇല്ലായിരുന്നു എന്നാണു പ്രസിദ്ധി. അന്നുകൂടിയും, ഇഹ ഈ ലോകത്തിൽ, വിധി, ബ്രഹ്മാവ്, ചെയ്തതായി കേൾപ്പതില്ല, ലോകത്തിൽ നടപ്പുള്ളതായി അറിവില്ല. പിന്നെ ഇപ്പോഴത്തെ കഥ പറയണമോ എന്നതു. വേണ്ടിടത്തു മഴ പെയ്യാവൂ; വിനയമുള്ളവനെ ധനമുണ്ടായിക്കൂടൂ, ബുദ്ധിമാന്നേ പഠിക്കാൻ ആഗ്രഹമുണ്ടാകാവൂ, പശുക്കൾക്കു മാത്രമേ പാലുണ്ടായിരിക്കാവൂ, വാഗ്മിയേ സംസാരിക്കാനിച്ഛിച്ചുകൂടൂ, എന്നീ മാതിരി വ്യവസ്ഥ ഉണ്ടായാൽ വളരെ നല്ലതാണു, സംശയമില്ല; പക്ഷേ അതൊരിക്കലും ഉണ്ടാകയില്ലെന്നേയുള്ളൂ. കാട്ടിലും മഴ വീഴും, അവിനീതനാണു വലിയ ധനവാനായി തീരുന്നതു, മൂഢനാണു പഠിക്കാൻ വളരെ ശ്രദ്ധയുള്ളതു്, ഉപയോഗമില്ലാത്ത ജന്തുക്കൾക്കാണു പാൽ ധാരാളം; കൊഞ്ഞക്കാരൻ അണു സംഭാഷണത്തിനു മുൻപിട്ടു നിൽക്കുന്നതു, ഇങ്ങനെ നേരെ മറിച്ചാണു് അധികവും കാണുമാറുള്ളതു്.

---

**മഹത്സു പ്രഭുഷു സമാശ്രിതേഭ്യസ്സർവ്വേഭ്യോപി സാധാരണതയാ വിത്തം ദദത്സ്വപി തേഷാം കശ്ചിൽ പക്ഷപാതിത്വം കേചിദ്ഭ്രമൈവാരോപയന്തീത്യാഹ—**

൧൫. ഉന്മീലന്തി കിയന്തി വാ ന കുസുമാന്യുദ്യാനഭൂരുൽധമേ
തത്രൈകാ താവതി ബന്ധുരിത്യഭിസഖീ പ്രാദിത്യകാരന്തതി ച ।
കീർത്തിം ദത്തവതാം ത്രിലോകവിദിതാമേവാം കവീനാംഗണം
കിം കൃതജ്ഞയമപാകരോതു ജഗതാം കോട്യാപി നാളീകിനീ? ||

**വാസ്തവത്തിൽ തങ്ങൾക്കു മാറ്റുള്ളവരെക്കാൾ വിശേഷമൊന്നുമില്ലെങ്കിലും പ്രത്യേകമായി പ്രസിദ്ധിയെ സമ്പാദിച്ചതങ്ങനെയാക്ക് എന്തു കൊടുത്താലും പ്രതിഫലമാകയില്ലെന്നു പറയുന്നു—**

എത്ര പൂക്കൾ വിടരുന്നു ഭാസ്കരനുദിച്ചിടു-
    ന്നളവിലെങ്കിലും
മിത്രദേവനുടെ മിത്രമാണിതു കളത്ര-
    മാണിതി ജഗത്ത്രയേ |
ഇത്രയും പുകൾ കൊടുത്തൊരക്കവികളോടു
    തൻ കടമ തീർക്കുവാ-
നത്ര പങ്കജിനി കോടിജന്മമതുകൊണ്ടു-
    മെങ്ങനെ സമർത്ഥയാം? ||

ഭാസ്കരൻ ഉദിച്ചിടുന്നളവിൽ സൂര്യോദയത്തിൽ; എത്ര പൂക്കൾ വിടരുന്നു താമരപ്പൂ മാത്രമല്ല. പിന്നെയും അനേകം പൂക്കൾ വിടരുന്നുണ്ടു; എങ്കിലും ഇതു, താമര; മിത്രദേവനുടെ മിത്രമാണു, സൂര്യഭഗവാന്റെ സഖിയാണു; മിത്രശബ്ദം നിത്യനപുംസകമാണ്. കളത്രമാണു, ഭാര്യയാണു; ഈ ശബ്ദവും അപ്രകാരം തന്നെ. ഇതി, ഇപ്രകാരം; ജഗത്ത്രയേ, ത്രൈലോക്യത്തിൽ; ഇത്രയും പുകൾ കൊടുത്ത, ഇത്ര വളരെ കീർത്തി ഉണ്ടാക്കി കൊടുത്ത; അക്കവികളോടു, താമര സൂര്യന്റെ ഭാര്യയാണെന്നും മററും കവികളുണ്ടാക്കിത്തീർത്ത കല്പനയാകുന്നു, തൻകടമതീർക്കുവാൻ, തന്റെ കടപ്പാടു തീർക്കുന്നതിനു; പങ്കജിനി, താമര, അത്ര കോടി ജന്മമതുകൊണ്ടും, ഭൂമിയിൽ അനന്തകാലമിരുന്നു പ്രത്യുപകാരം ചെയ്യുന്നതായാലും; എങ്ങനെ സമർത്ഥയാം മതിയാകയില്ല; കടം വീട്ടാൻ സാധിക്കയില്ല. മൂലത്തിലെ അവതാരിക "മഹാന്മാരായ പ്രഭുക്കൾ ആശ്രിതന്മാർക്കെല്ലാവർക്കും ഒരുപോലെ വിത്തം കൊടുക്കുന്നതാണെങ്കിലും, അവരിൽ ചിലരിൽ പ്രത്യേകത കാണിക്കുന്നുണ്ടെന്നു ചിലർ വൃഥാ പറഞ്ഞുണ്ടാക്കുന്നു" എന്നാകുന്നു. ഇതു ശ്ലോകാർത്ഥത്തെ മുഴുവനും വ്യക്തപ്പെടുത്തുന്നില്ല. ഉത്തരാർദ്ധത്തെ നോക്കുമ്പോഴും കവിയുടെ പരിഹാസവാസനയെ ഓർക്കുമ്പോഴും ഈ ശ്ലോകത്തിൽ കവികല്പനകളുടെ നിസ്സാരതയെ നിന്ദിച്ചിരിക്കുന്നതായി തോന്നുന്നു. വാസ്തവത്തിൽ സൂര്യനു മററുള്ള പൂക്കളെ പോലെയല്ലാതെ താമരപ്പൂവിൽ പ്രത്യേകപ്രതിപത്തിയില്ല; എങ്കിലും കവികൾ അങ്ങനെ ഉണ്ടാക്കി തീർത്തിരിക്കുന്നു. ഇല്ലാത്തതിനെ ഇങ്ങനെ ഉണ്ടാക്കിത്തീർക്കുന്ന കവികൾക്കു എന്തു കൊടുത്താൽ മതിയാകുമെന്നു പരിഹാസമായി കവി പറയുന്നതായി തോന്നുന്നു.

---

വാഗ്ഭിസ്തു രണേ കിം? ക്രിയയാ യസ്സ്വസാമർത്ഥ്യം പ്രദർശയതി സ ഏവ നിപുണ ഇത്യാഹ—

൬൩. വിദ്ധം സാധു ന സാധ്വിവ പ്ലുതമിദം രേ രേ! കഥം വിധ്യസീ-
ത്യാഖ്യാതും രണകൗശലം വയമപി പ്രൗഢാഃ സ്ഥിതാ ദൂരതഃ।
ആക്രാമൻ രണമേദിനീമപി വഹൻ ഖഡ്ഗം വികോശം കരേ
വേത്തി സ്വം ച പരം ച യഭ്യവഹിതോ വിക്രാന്തിരേഷൈവ നഃ॥

ദുഷ്കരങ്ങളായ കാര്യങ്ങളെ പറ്റി ദൂരെ ഇരുന്നു ഗുണദോഷം പറക എളുതാണ്; അവയിൽ പ്രവർത്തിക്കുമ്പോഴേ പ്രയാസമറിയൂ എന്നു പറയുന്നു—

വിദ്ധമായതു കണക്കിനു, ക്ഷതി പിഴച്ചു,
വേധമതു സാധുവോ,
യുദ്ധകൗശലമിവണ്ണമേവനുമിരുന്നു
ദൂരെയുരചെയ്തിടാം।
ഉദ്ധതം രണശിരസ്സിലൂരിയൊരു വാളുമായ്
ഝടിതി ചെന്നു സ-
ന്നദ്ധനായ് സ്വപരഭേദമോർത്തറിയുമെങ്കി-
ലായതൊരു വീര്യമാം॥

അതു കണക്കിനു വിദ്ധമായ്, അതു നല്ല ശരിയായി എയ്തു കൊള്ളിച്ചു, അക്ഷതി പിഴച്ചു, അച്ചാട്ടം ഒന്നു തെറ്റിപ്പോയി; വേധമതു സാധുവോ, ആ എയ്തതു അത്ര ശരിയായോ?; ഇവണ്ണം ഏവനും ദൂരെ ഇരുന്നു യുദ്ധകൗശലം ഉരചെയ്തിടാം, തങ്ങൾക്കൊന്നും പറ്റാതെ ദൂരെ നോക്കിയിരിക്കുമ്പോൾ യുദ്ധസമ്പ്രദായത്തെ പറ്റി ഇപ്രകാരമെല്ലാം ഗുണദോഷം പറയാം; ഇതുകൊണ്ടു ഒരു പ്രയോജനവുമില്ല. പിന്നെ എന്താണ് വേണ്ടതെന്നു ഉത്തരാർദ്ധത്തിൽ പറയുന്നു:—രണശിരസ്സിൽ; യുദ്ധത്തിൽ മുന്നിലായിട്ട്; ഉദ്ധതം, സങ്കോചം കൂടാതെ; ഊരിയൊരു വാളുമായി, വാളൂരിയെടുത്തുകൊണ്ട്; ഝടിതി, വേഗത്തിൽ; സന്നദ്ധനായ്ചെന്നു, ഒരുമ്പെട്ടിറങ്ങിച്ചെന്ന്; സ്വപരഭേദം ഓർത്തറിയുമെങ്കിൽ, പരിഭ്രമം കൊണ്ടന്ധാളിച്ചുപോകാതെ തന്നെയും ശത്രുവിനെയും വേർതിരിച്ചറിയുമെങ്കിൽ; ആയതു ഒരു വീര്യമാം, അതു വീര്യമെന്നു പറയാം.

ങ്ങളുപോലും ചെയ്യുന്നവനേയും വീരനെന്നു ഗണിക്കാം, അല്ലാതെ ഒന്നാക്കിനിന്നു ഗുണദോഷം പറയുന്നവനെ അപ്രകാരം ഗണിച്ചുകൂട്ടുന്നതല്ല.

---

പുരാ മഹതി പദേ സ്ഥിതഃ കശ്ചിൽ പശ്ചാന്മഹതി സങ്കടേ പതിതശ്ചേൽ കഥം സഹതേത്യാഹ—

൧൭. അംഭോജഷ്വപതികോമളേഷു വിഹരന്നന്തർജ്ജലേ സംവിശന്നജ്ഞാതാതപവാതവർഷമനയൽ കാലം ചിരം യസ്സുഖം
സോദ്യ പ്രാവൃഷി കേതകീമധിവസൻ ഭൃംഗഃ ക്ഷതഃ കണ്ടകൈരാവിദ്ധഃ കരകോപലൈരഭിഹതോ വാതൈഃ കഥം വർത്തതേ ||

വലിയ സ്ഥാനത്തിൽ സുഖിച്ചിരുന്ന ഒരുവൻ തനിക്കു ദൈവഗത്യാ ദുഃഖം വരുമ്പോഴുണ്ടാകുന്ന കഷ്ടാവസ്ഥയെ എങ്ങനെ സഹിക്കുമെന്നു പറയുന്നു—

സ്ഫീതമാർദ്ദവമതാം സരോജനിരയിൽ
കളിച്ചു സുഖമായ് ശയി-
ച്ചാതപം മഴ മരുത്തിതൊന്നുമറിയാതെ
വാണൊരു മധുവ്രതം |
കേതകത്തിനെയണഞ്ഞു കണ്ടക-
നിവിഡമായ് കരകപാതവും
ശീതവാതഹതിയും സഹിച്ചിഹ
വസിപ്പതെങ്ങനെ ഘനാഗമേ ||

സ്ഫീതമാർദ്ദവമതാം; സ്ഫീതമായ, വർദ്ധിച്ച; മാർദ്ദവത്തോടു കൂടിയിരിക്കുന്ന, വളരെ മൃദുദളങ്ങളോടുകൂടിയ; സരോജനിരയിൽ, താമരപ്പൂക്കളുടെ കൂട്ടത്തിൽ; കളിച്ചു രസിച്ചു നടന്നു; സുഖമായ് ശയിച്ചു. സുഖമായി അവിടെത്തന്നെ കിടന്നു; ആതപം, വെയിൽ, മഴ, മരുത്തു, കാററു ഇതൊന്നും അറിയാതെ, ഇവയെക്കൊണ്ടുള്ള കഷ്ടപ്പാടുകളൊന്നുമറിയാതെ; വാണൊരു പാർത്തിരുന്ന; മധുവ്രതം, വണ്ടു; ഇഹ, ഘനാഗമേ, ഈ വർഷകാലത്തിൽ; കേതകത്തിനെ അണഞ്ഞു, കൈതപ്പൂവിൽ ചെന്നു; കണ്ടകനിവിഡമായ്; കണ്ടകങ്ങളാൽ, മുള്ളുകളാൽ; നിവിഡമായ്, മുറിവേല്പിക്കപ്പെട്ടതായി; കേതകമുള്ളുകൊണ്ടു മുറിവേററതെന്നർത്ഥം; കരകപാതവും, ആലിപ്പഴം തന്റെ മേൽ വീണുണ്ടാകുന്ന വേദനയും; ശീതവാത

ഹതിയും, തണുത്ത കാററിൻെറ അടിയും; സഹിച്ച് എങ്ങനെ വസിപ്പു ു? എങ്ങനെ ജീവിച്ചിരിക്കും? ജീവിച്ചിരിക്കുന്നതു പ്രയാസമെന്നത്ഥം. വസന്തകാലത്തിലാണ താമര പൂക്കുന്നതു. വഷകാലം വരുമ്പോൾ അതു വെള്ളത്തിൽ മുങ്ങിപ്പോകും. കൈത പൂക്കുന്നതു വഷത്തുവിലാണ. വണ്ടു തേൻ കുടിക്കാനായി രണ്ടിലും അതാതു കാലങ്ങളിൽ പോകുന്നു. ഉത്തരദേശങ്ങളിൽ വഷത്തുവിൽ വളരെ ആലിപ്പഴം വീഴും.

---

ഗർഹകകർത്താ ധനിനോ രിക്തഹസ്തസ്യ സ്വഗൃഹദ്വിചിരാദൃഷ്ടേ തേന സഹ സ്വാഗതാദികുശലപ്രശ്നം വിനാ ഭുക്തിപ്രസ്താവമപി ന രചയന്തീത്യാഹ—

൭൭. ബ്രൂതേ സ്വാഗതമീക്ഷതേ കുശമമും ശ്രുത്വാ കഥാഃ ഖിദ്യതേ
പക്ഷാഭ്യാമസകൃൽ പ്രമാർജ്ജി രചയത്യുച്ചാവചാശ്വാശിഷഃ
ഉച്ഛിന്നപ്രസവാത്തരോരുപഗതേ ഭൃംഗേ ക്ഷുധാ താമ്യതി
പ്രസ്തൗതി ഭ്രമരസ്തു പൂർണ്ണജഠരോ നാഹാരവാർത്താമപി ||

ലുബ്ധന്മാർ നല്ല വാക്കു പറയുന്നതല്ലാതെ ബന്ധുവായ അതിഥിയോടും ഭക്ഷണത്തിൻെറ പ്രസ്താവംപോലും ചെയ്തുപോകയില്ലെന്നു പറയുന്നു—

ആത്തനാമളി വിശന്നു നിസ്സുമമരത്തിൽ നി-
ന്നരികിലെത്തവേ
ചീത്തമോദമൊടു നല്ലവാക്കുകളുരയ്ക്കയും
കുശതകാങ്ക്ഷയും |
ചേത്തണച്ചുടനനുഗ്രഹിക്കയുമിതൊക്കെ
യൻപൊടു കഴിക്കിലും
വീത്തകുംപയൊടു കൂടിയോരളിയുരപ്പ-
തില്ലശനവാത്തയും ||

വീത്തകുംപയൊടു കൂടിയോരളി, തേൻ നിറയക്കുടിച്ചു വയറു വീത്തിരിക്കുന്ന വണ്ടു; നിസ്സുമമരത്തിൽ നിന്നു, പൂവില്ലാത്ത വൃക്ഷത്തിൽ നിന്നു; വിശന്നു, പട്ടിണികിടന്നു്; ആത്തനാം, ദീനനായ; അളി. മറെറാരു വണ്ടു; അരികിൽ എത്തവേ, അടുത്തു വരുമ്പോൾ; ചീത്തമോദമൊടു, വള

ൻെ സന്തോഷത്തോടെ; നല്ല വാക്കുകൾ ഉരയ്ക്കുകയും, നമസ്കാരം ചെയ്യുന്നതിനെയാണ് ഇങ്ങനെ ഉൽപ്രേക്ഷിച്ചിരിക്കുന്നതു. കൃശത കാണുകയും, ദേഹം ചടച്ചുപോയതു നോക്കയും; ചേൎത്തണച്ചുടൻ അനുഗ്രഹിക്കയും, രണ്ടു വണ്ടുകൾ തമ്മിൽ പററിച്ചേൎന്നു പറക്കുന്നതിനെ പ്രാണസ്നേഹിതന്മാർ വളരെ നാൾ പിരിഞ്ഞിരുന്നു പിന്നീടു കാണുമ്പോൾ ആനന്ദത്തോടുകൂടി ആലിംഗനം ചെയ്യുന്ന മട്ടിലാക്കിയിരിക്കുന്നു. ഇതൊക്കെയമ്പോടു കഴിക്കിലും, ഇതൊക്കെ ചെയ്വാൻ ഭാവമുണ്ടെങ്കിലും, അശനവാൎത്തയും ഉരപ്പതില്ല, ഊണിന്റെ കഥപോലും മിണ്ടിപ്പോകുന്നില്ല. ഇതുപോലെയാണു ലുബ്ധന്മാർ; പഞ്ചസാരവാക്കുകൾ പറയുന്നതല്ലാതെ മറെറാരുത്തനു വേണ്ടി ഒരു കാശു ചിലവഴിച്ചു പോകയില്ല.

---

കാലവശാൽ സഹായരഹിതാസ്സന്തഃ പ്രബലാൻ നീചാനേവാശ്രയന്തസ്സ്വാൻ നിന്ദന്തസ്സ്വാൻ സ്തുവന്തോ ഗത്യന്തരാഭാവാൽ കൃഃഛ്രേണ കാലം നയന്തീത്യാഹ—

൯൭. യേ മൃഷ്യന്തി സഹാസികാമപി ബകൈൎജ്ജാത്യാ ന ഹംസാസ്സ്വത-
സ്തേഷാമേകോ ജരസാ വിലൂനഗമനസ്സ്യക്തസ്സ്വകൈഃ പ്രാപൃഷി।
താന്മനവാനുസരൻ ബകാൻ ബഹുതരം ഋച്ചേഷ്ടിതാന്പി സ്തുവൻ
തജ്ജാത്യൈ സ്പൃഹയൻ കിയൽകിയദഹോ ജാതിം നിജാം നിന്ദതി

കാലദോഷത്താൽ നിസ്സഹായന്മാരായിതീരുകയാൽ സജ്ജനങ്ങൾ ചിലപ്പോൾ സ്വജാതിധൎമ്മം വിട്ടു നീചാശ്രയം ചെയ്തു കാലക്ഷേപം ചെയ്യേണ്ടിവരുന്ന കഷ്ടാവസ്ഥയേ വൎണ്ണിക്കുന്നു—

ബാകസംവസതി മഥിയാത്തൊരു മരാള
വൎഗ്ഗമതിൽ വൃദ്ധമാ-
മേകമങ്ങു ഗമനാക്ഷമം സ്വജനമുക്തമം-
ബുദസമാഗമേ
സാകമമ്പുകകുലേന പോയതിനെ വാൎത്തിയ
കൃപെണമാതിദയ
സ്വീകരിപ്പതിനു കാംക്ഷയാ ബത!
ദൂഷിച്ചിടുന്നു നിജജാതിയെ ||

ബകങ്ങളുടെ, കൊക്കുകളുടെ, സമൂഹം ബകം; അതോടുകൂടിയുള്ള സംവസതിയെ, സഹവാസത്തെ; മഷിയാത്ത, സഹിക്കാത്ത; മരാള വൎഗ്ഗമതിൽ, ഹംസക്കൂട്ടത്തിൽ, വൃദ്ധമാം ഏകം, വയസ്സുചെന്ന ഒന്നു; ഗമനാക്ഷമം, പറക്കാൻ വഹിയാതെ, അംബുദസമാഗമേ, വൎഷകാലത്തിൽ. സ്വജനമുക്തം, തന്റെ കൂട്ടുകാരാൽ ത്യജിക്കപ്പെട്ടു, വൎഷകാലത്തു മറ്റുള്ള ഹംസങ്ങളെല്ലാം മാനസസരസ്സിലേക്കു പറന്നു പോകുമ്പോൾ അവരുടെ കൂടെ പറന്നു പോകാൻ ശേഷിയില്ലാത്ത വൃദ്ധനായ ഒരു ഹംസം, ബകകുടുംബേന സാകം പോയ്, ആ കൊക്കിൻകൂട്ടത്തോടു കൂടിപ്പോയ്, അഹിനെ വാഴ്ത്തി, 'നിങ്ങൾ കൂട്ടുകാരെ വിട്ടുവെച്ചു പോകയില്ല' ഇത്യാദി സ്തുതിചെയ്തു, ആ കൃപണജാതിയെ സ്വീകരിപ്പതിന്നു കാംക്ഷയാൽ, ഹീനങ്ങളായ ആ കൊക്കുകളുടെ കൂട്ടത്തിൽ ചേരാനാഗ്രഹിച്ചു, അതല്ലാതെ കാലക്ഷേപത്തിന്നു മാൎഗ്ഗമില്ലാത്തതുകൊണ്ടു തന്നെ. നിജജാതിയെ തന്റെ കൂട്ടുകാരെ, ഹംസങ്ങളെ, ദുഷിച്ചിടുന്നു, 'സ്നേഹമില്ലാത്തവരാണു, ഡംഭമധികമുള്ളവരാണു', എന്നും മററും ശകാരിക്കുന്നു. ബത! കഷ്ടം! നീചന്മാരെ ആശ്രയിച്ചല്ലാതെ കാലക്ഷേപത്തിന്നു മാൎഗ്ഗമില്ലെന്നു വന്നാൽ സജ്ജനങ്ങളും അവരെ സേവിക്കയെന്ന വരും എന്നു താല്പൎയ്യം.

---

സന്തഃ പരാനനുപദ്രുത്യൈവ സ്വോദരം പൂരയന്തി; ഖലാസ്തു ബഹിൎന്നിൎമ്മല്യമഭിനയന്തോഽപി സാധൂനനുപീഡ്യ സ്വവൃത്തിം സാധയന്തീത്യാഹ—

വൃ. ശുദ്ധിം സ്വാമനുചിന്ത്യ മീനനിവഹൈഃ പൂൎണ്ണേഽപി പത്മാകരേ
സ്വൈരേണാവാപനനൈൎമ്മൃണാളവലയൈൎജ്ജീവന്തി ഹംസാസ്സുഖം।
യേ തേ ഽതേ വിമലാസ്തതോഽപി ച ബകാ ധ്യാനൈകനിഷ്ഠാസ്സദാ
നിൎദ്ദയാന്നിഹതാശ്ച ബിഭ്രതി ഝഷാ യേ ദാളിരേണോദരം ॥

സജ്ജനങ്ങൾ പരോപദ്രവം കൂടാതെ സ്വകാൎയ്യം സാധിക്കുന്നു. ദുൎജ്ജനങ്ങളാകട്ടെ പുറമേ ഭംഗിനടിച്ചു സാധുക്കളെ ദ്രോഹിച്ചു തന്നെ തൻകാൎയ്യം നേടുന്നു എന്നു പറയുന്നു—

മീനപൂൎണ്ണനളിനാകരത്തിൽ നിജശുദ്ധി-
യോൎത്തു വിസനാളമേ-
ന്താനശിച്ചു സുഖവൃത്തിയോടു നിവസി-
ച്ചിടുന്നു ധവളച്ഛദം ।
ധ്യാനനിഷ്ഠമതിനിൎമ്മലം ബകമപേത
ദുഃഖസുഖമെപ്പൊഴും
മൌനമാൎന്നു ജലജന്തുജാലമത്തുതാൻ
ഭുജിച്ചുമരുവുന്നഹോ ॥

ധവളച്ഛദം, ഹംസം; വെളുത്ത ചിറകുള്ളതുകൊണ്ടാണ് ഈ പേർ അതിന്നു സിദ്ധിച്ചതു്. നിജശുദ്ധിയോൎത്തു തന്റെ ജാതി ഉത്തമമെന്നു കരുതി; അതുകൊണ്ടു് അകൃത്യം ചെയ്യരുതെന്നറിഞ്ഞു് എന്നു താല്പൎയ്യം. മീനപൂൎണ്ണനളിനാകരത്തിൽ, മത്സ്യങ്ങൾ നിറഞ്ഞിരിക്കുന്ന താമരപ്പൊയ്കയിൽ; വിസനാളമേന്താനശിച്ചു താമരത്തണ്ടു മാത്രം തിന്നു; സുഖവൃത്തിയോടു നിവസിച്ചിടുന്നു, സുഖകാലക്ഷേപം ചെയ്യുന്നു. തടാകത്തിൽ വേണ്ട മത്സ്യങ്ങളുണ്ടെങ്കിലും അരയന്നങ്ങൾ ഇതരജന്തുനിഗ്രഹംചെയ്തു് ആത്മതൃപ്തിയെ വരുത്തുന്നതു് അവിഹിതമെന്നു കരുതി താമരത്തണ്ടുമാത്രം തിന്നു സുഖമായി കാലംകഴിച്ചുകൂട്ടുന്നു. ബകം കൊക്കു്; ധ്യാനനിഷ്ഠം, അനങ്ങാതെയിരുന്നു തപോവിചാരഭാവം കാട്ടുന്നതെന്നൎത്ഥം; അതിനിൎമ്മലം എത്രയും വെളുത്തതു്, ശുദ്ധിയുള്ളതെന്നും; അപേതദുഃഖസുഖം, സുഖദുഃഖങ്ങൾ തുല്യങ്ങളായിട്ടുള്ളതു്, വെയിലും മഴയുമെല്ലാം ഒരുപോലെ കൊള്ളുന്നതെന്നൎത്ഥം. എപ്പൊഴും മൌനമാൎന്നു, മിണ്ടാതെ ഇരുന്നു്, മുൻ പറഞ്ഞ വിശേഷണങ്ങളെക്കൊണ്ടു ബകത്തിനെ ഒരു യോഗിക്കു തുല്യമാക്കിയിരിക്കുന്നു എന്നറിക. ഭാവമിങ്ങനെയാണു, പ്രവൃത്തിയോ പരദ്രോഹമാണു. ജലജന്തുജാലമത്തുതാൻ ഭുജിച്ചു, ജലജന്തുക്കളെ തന്നെ എല്ലായ്പൊഴും പിടിച്ചുതിന്നു, മരുവുന്നു. അഹോ, കഷ്ടം! തീറ്റി എപ്പൊഴും ജലജന്തുക്കളാണു്.

---

സന്തസ്സ്വബഹുലേനാപി ഹിംസാരഹിതേനൈവ വസ്തുനാ
സോദരം പൂരയന്തി ഖലാസ്തു സ്വല്പേനാപി ഹിം
സാലബ്ധേനൈവ വസ്തുനാ ജീവന്തീത്യാഹ—

വൃ. ക്ഷൈരർജ്ജീവയന്തി സിതച്ഛദാ ന ദുരിതം കസ്യാപി യത്സംഗ്രഹേ
രോചന്തേ ന ഹി തേ മൃണാളവലയാഃ കസ്മൈ പ്രഭൂതാ അമീ |
അപ്യാസായമുപോഷ്യ മീനമൃഗയൈകസ്മാന്മഹത്യാർജ്ജിതൈ-
രേകൈരേവ തൃപ്തിമേതി പരമാം ഹിംസോപലബ്ധൈർബ്ബകഃ ||

നല്ല ഭക്ഷ്യങ്ങളായ ഫലമൂലാദികൾ ധാരാളമുണ്ടെങ്കിലും ജാത്യാ നീചൻ പട്ടിണികിടന്നു വല്ലതിനേയും കൊന്നു തിന്നുതന്നെ ഉദരപൂർത്തി വരുത്തുന്നു എന്നു പറയുന്നു—

ശ്വേതപത്രകലഭക്ഷ്യമായ് ദുരിതമെന്ന്യേ-
യാർക്കുമധിഗമ്യമായ്
സ്ഫീതമായൊരു മൃണാളനാളമതിരമ്യ-
മേവനുമശിച്ചിടാ |
വീതളക്കി ബകമന്തിയോളമടവോടിരുന്നു
കലരെസ്സമീൻ-
പോതകാവലിയിലൊന്നുരണ്ടിനെയശിച്ചു
തൃപ്തി കലരുന്നലം ||

ശ്വേതപത്രകലഭക്ഷ്യമായ, ഹംസസമൂഹത്തിനുകൂടെയും ആഹാരമായിരിക്കുന്ന, ഉത്തമപക്ഷികൾക്ക് ആഹാരയോഗ്യമായ; ദുരിതമെന്ന്യേ യാർക്കുമധിഗമ്യമായ്, പാപംകൂടാതെ ഏവനും കിട്ടുന്നതായ്; അതിരമ്യമായ് കണ്ടാലും തിന്നാലും കൊള്ളാവുന്നതായ്; സ്ഫീതമായൊരു മൃണാളനാളം, ധാരാളമായിക്കിടക്കുന്ന താമരത്തണ്ട്; ഏവനുമശിച്ചിടാ, എല്ലാവർക്കും നല്ലതായി തന്നെ തോന്നുമെന്നർത്ഥം. ഈ ഗുണങ്ങളോടുകൂടിയ താമരത്തണ്ടിനെ ഉപേക്ഷിച്ച് ബകം എന്തു ചെയ്യുന്നു എന്നു ഉത്തരാർദ്ധത്തിൽ പറയുന്നു:— അന്തിയോളം സന്ധ്യയാകുംവരെയും, വീതളക്കി പട്ടിണി കിടന്ന്, അടവോടിരുന്ന് തക്കം പാർത്തിരുന്ന്; മീൻപോതകാവലിയിൽ ഒന്നുരണ്ടെണ്ണം കലരെസ്സ്; ഒന്നോ രണ്ടോ ചെറിയ മത്സ്യങ്ങളെ കൊത്തിക്കൊണ്ട്, അശിച്ചു തിന്ന്, അലം തൃപ്തി കലരുന്നു; നല്ലവണ്ണം തൃപ്തമാകുന്നു. ഒരു ദോഷവും ചെയ്യാതെ സ്വാദുവായി ഭക്ഷിക്കാൻ വളരെ താമരത്തണ്ടിരുന്നിട്ടും അതു വിട്ടു പട്ടിണി കിടന്നു, കാത്തിരുന്നു ഒന്നോ രണ്ടോ കൊച്ചു മത്സ്യങ്ങളെ തിന്നെങ്കിലേ ബകത്തിനു തൃപ്തിയുള്ളൂ. നീചന്മാരുടെ ലക്ഷണമാണിതു.

ദുർഗ്ഗുണയുക്തസ്യാപി പുരുഷസ്യ സജ്ജനമൈത്രീ ശ്ലാഘ്യേ-
ത്യാഹ—

ഏവം അസ്പൃശ്യോഽപി മലീമസോഽപ്യനിയതാഹാരോഽപ്യനാദരോഽപ്യ-
[ത്ഭുതകട-
ക്രോധൈഷണോസ്തു പരുഷൈഃ പരിവൃതഃ കാകസ്തഥാ കാംക്ഷിതഃ |
ഉദ്രേക്താദോജ്യമുപസ്ഥിതം സമുപാഹൂയൈവ സംഗതോ ബാന്ധ-
[വാൻ
യസ്സ്വീയാൻ ക്ഷുധയാപി ചിന്തയ തതോ ധന്യശ്ച പുണ്യശ്ച കഃ ||

**ദോഷങ്ങളനേകമിരുന്നാലും ഒരു നല്ല പ്രബലമായ ഗുണമൊന്നുണ്ടായിരുന്നാൽ അതിനെ അഭിനന്ദിക്കേണ്ടതാണെന്നു പറയുന്നു—**

**സ്പൃശ്യമല്ല കരടം മലീമസമതില്ല**
**നിഷ്ഠയശിനഷ്ടിയിൽ**
**ദൃശ്യമല്ലുടൽ നിശമ്യമല്ല രവമെന്തുഹാനി-**
**യിതുകൊണ്ടെടോ? |**
**വശ്യമായ് വരികിലും വിശപ്പിനതു**
**ഭക്ഷ്യസാധനമശിച്ചിടാ**
**പശ്യ കൂട്ടരെ വിളിച്ചിടാതിതു വിശിഷ്ട-**
**മായ ഗുണമല്ലയോ? ||**

കരടം കാക്ക, സ്പൃശ്യമല്ല തൊടാൻ കൊള്ളരുതാത്തതാണ്; മലീമസം അതു്, അതു വൃത്തികെട്ടതാണ്; അതിന് അഷ്ടിയിൽ നിഷ്ഠയില്ല, ഇന്നതേ തിന്നുകയുള്ളു എന്നില്ല. ഉടൽ ദൃശ്യമല്ല, കണ്ടാൽ വിരൂപിയാണു, രവം നിശമ്യമല്ല, ശബ്ദം കർണ്ണാരുന്തുദമാണ; എന്തു ഹാനിയിതുകൊണ്ടെടൊ? ഇതുകൊണ്ടൊക്കെ ഒരു ദോഷവുമില്ല. എന്തുകൊണ്ടെന്ന് ഉത്തരാർദ്ധത്തിൽ പറയുന്നു, അതു, കാക്ക, വിശപ്പിനുവശ്യമായ് വരികിലും നന്നായി വിശന്നിരിക്കയാണെങ്കിലും, കൂട്ടരെ വിളിച്ചിടാതെ, കൂട്ടുകാരെ കൂടി വിളിച്ചുകൂട്ടാതെ ഭക്ഷ്യസാധനം അശിച്ചിടാ ആഹാരം തിന്നുകയില്ല, എന്തെങ്കിലും തിന്നാൻ ഒരു സാധനം കിട്ടിയാൽ 'കാ കാ' എന്നു കരഞ്ഞു അതു മററു കാക്കകളേയും വിളിച്ചുവരുത്തുന്നതു പതിവാണ്. ഇതു വിശിഷ്ടമായ ഗുണമല്ലയോ; പശ്യ ഇതൊരു വലിയ ഗുണമല്ലയോ, ഓർത്തുകാണുക,

**ക്ഷുദ്രാശയത്വാൽ സ്വപക്ഷോൽകർഷം ഭാവയന്തോ-**
**പി ഏഷു തദീയ ഗുണാഃ കഥം ഭവേയുരിത്യാഹ—**

വൃന ഭൃത്യോസ്തു ബിഭ്രത്വസൗ താൻ വയമിമേ ക്ഷുദ്രാ ബൃഹന്തോ വയം
ജാതൗ പക്ഷവതാമമീ തു കളകണ്ഠാഃ കാളകണ്ഠാ വയം |
ഇത്യുച്ചാവചഭേസ ക്ഷുദ്രമുഖകൈരാദ്ദുൽകർഷമേവാത്മനഃ
കണ്ഠേ പാതയിതാ കദാ ഖലു ഭവാൻ കാക സ്വരം പഞ്ചമം ||

**മൂർഖൻ വിദ്വാനെക്കാൾ ഉൽകർഷം നടിച്ചാലും വൈദുഷ്യമുള്ളവനാകയില്ലെന്നു പറയുന്നു.**

**ഭൃത്യനാണിതു, ഭരിച്ചിടുന്നതിനെ ഞാനെന്നോ,**
**അല്പനിതു, ഞാൻ മഹാൻ,**
**സത്യമേഷ കളകണ്ഠനെങ്കിലിഹ**
**കാളകണ്ഠനഹമോർക്കണം |**
**ഇത്യഹോ! പരഭൃതാധികത്വമതു താൻ**
**തനിക്കു കരുതുന്നു നീ**
**കൃത്യമായ കഥയ, നിൻഗളേ കരട!**
**പഞ്ചമസ്വരമുദിക്കുമോ? ||**

കരട! അല്ലയോ കാക്കേ!, നീ, ഇതു ഭൃത്യനാണ്, ഇതിനെ ഞാൻ ഭരിച്ചിടുന്നു, കാക്കയാണു കുയിലിനെ വളർത്തുന്നതെന്നു പ്രസിദ്ധം. ഇതു അല്പൻ ഞാൻ മഹാൻ, കുയിൽ ചെറിയ പക്ഷിയും കാക്ക വലുതുമാകുന്നു. ഏഷ കളകണ്ഠനെങ്കിൽ അഹം കാളകണ്ഠൻ സത്യം എന്നോർക്കണം. ഇതു കളമായ ശ്രാവ്യമായ കണ്ഠത്തോടുകൂടിയതാണെങ്കിൽ ഞാൻ കളമായ കറുത്ത കണ്ഠത്തോടുകൂടിയതാകുന്നു. കളകണ്ഠമെന്നു കുയിലിനും കാളകണ്ഠമെന്നു കാക്കയ്ക്കും പേരുണ്ട്. കളകണ്ഠനെക്കാൾ കാളകണ്ഠനു വിശേഷം കൂടുമല്ലോ. ഇതി എന്നിങ്ങനെ, പരഭൃതാധികത്വമതുതാൻ, കുയിലിനെക്കാൾ ആധിക്യത്തെതന്നെ, നീ തനിക്കു കരുതുന്നു സ്വയം ഭാവിക്കുന്നു. അഹോ, ആശ്ചര്യം. എന്നാൽ നിൻ ഗളേ, നിന്റെ കണ്ഠത്തിൽ, കൃത്യമായ് പഞ്ചമസ്വരമുദിക്കുമോ കഥയ ശരിയായി പഞ്ചമസ്വരം പുറപ്പെടുമോ പറക. കാക്കയ്ക്കു പഞ്ചമസ്വരത്തിൽ ഗാനം ചെയ്‌വാൻ കഴികയില്ലല്ലോ. അതുകൊണ്ടു കുയിലിന്റെ യോഗ്യത കാക്കയ്ക്കുണ്ടാകയില്ലെന്നർത്ഥം.

സാധനസമവായാഭാവേഽപി പൂർവ്വജന്മാർജ്ജിതം ഭാഗ്യം നരാണാം സ്വയമേവ പ്രകാശം പ്രാപ്നോതീത്യാഹ —

വൃ॰ കേനാദ്ധ്യാപിതമാസിതാ കഥ കദാധീതം കവാഭ്യർത്ഥിതം
തച്ഛിശ്രാമ്യതു കുത്ര ജാതമഥ കൈഃ പുഷ്ടം തദാഭാവ്യതാം ।
കാലേ സോഽപി കുഹൂമുഖോ യദി ജഗത്കർണ്ണാമൃതം കൂജതി
പ്രാഗ്ജന്മാർജ്ജിതഭാഗ്യവൈഭവമിദം കഃ സ്തോതുമീഷ്ടേ കവിഃ ॥

കുയിലിന്റെ നാദവിദ്യയേ പുരസ്കരിച്ചു മുജ്ജന്മസിദ്ധമായ വാസനയെ പ്രശംസിക്കുന്നു—

ആരിതിന്നു ഗുരു വെപ്പൊഴാണിതു പഠിച്ച-
തെന്ന കഥയെന്നിയേ
നേരിലെങ്ങിതു ജനിച്ചിതിൻഭരണമാരു
ചെയ്തതു നിനയ്ക്കണം ।
പാരിലിക്കുയിലിതെത്ര ഭംഗിയൊടു
കൂകിടുന്നു കളപഞ്ചമം
ഭൂരിപൂർവ്വഭവഭാഗ്യവൈഭവമവർണ്ണനീയ-
മിതു കേവലം ॥

ആരിതിന്നു ഗുരു കുയിലിനെ പഞ്ചമസ്വരം പാടാൻ ആരും പഠിപ്പിച്ചില്ല, എപ്പൊഴാണിതു പഠിച്ചതു? അതിന്നും അവസരം ഉണ്ടായിട്ടില്ല, എന്ന കഥയെന്നിയെ അക്കഥ പോകട്ടെ, നേരിൽ വാസ്തവത്തിൽ ഇതു ജനിച്ചതു എങ്ങ്? കാക്കക്കൂട്ടിലാണ്, ഇതിൻഭരണം ആരു ചെയ്തു? കാക്കയാണു കുയിലിനെ വളർത്തിയിരിക്കുന്നതു. കാക്കയ്ക്കു 'പരഭൃത്' എന്നും കുയിലിനു 'പരഭൃതം' എന്നും പേരുണ്ട്. അതു നിനയ്ക്കണം. ഇതെല്ലാം ഓർക്കുമ്പോൾ കുയിലിനു നാദവിദ്യ ഉണ്ടാകാൻ ഒരു സംഗതിയുമില്ലെന്നു നിശ്ചയം തന്നെ. എങ്കിലും ഇക്കുയിൽ എത്ര ഭംഗിയോടു പാരിൽ കളപഞ്ചമം കൂകിടുന്നു വളരെ ഭംഗിയോടെ പഞ്ചമം പാടുന്നു. അതിനു കാരണം മുജ്ജന്മവാസനതന്നെ. ഭൂരി പൂർവ്വഭവഭാഗ്യവൈഭവം അതിയായ മുജ്ജന്മഭാഗ്യത്തിന്റെ മാഹാത്മ്യം, കേവലം അവർണ്ണനീയമിതു, വർണ്ണിക്കാൻ അശക്യം തന്നെ. അതിനാലത്രെ അവസരാഭാവത്തിങ്കലും കുയിലിനു നാദവിദ്യ ലഭിച്ചതു.

ദുർഗ്ഗുണശാലിനോ ജനാഃ ക്ഷുദ്രാ അപി സർവ്വജനഭീതിപ്ര
ദാ ജായന്ത ഇത്യാഹ—

വൃദ്ധിഃ കീടഃ കശ്ചന വൃശ്ചികഃ കിയദയം പ്രാണീ കിയച്ചേഷ്ടതേ
കോ ഭാരോ ഹനനേഽസ്യ ജീവതി സ വാ കാലം കിയന്തം പുനഃ।
നാമ്നോഽപ്യസ്യ കിയൽ ബിഭേതി ജനതാ ദൂരേ കിയദ്ധാവതേ
കിം ബ്രൂമോ ഗരളസ്യ ദുർവിഷഹതാം പുച്ഛാഗ്രശൂകസ്പൃശഃ ॥

ദുഷ്ടൻ നിസ്സാരനെങ്കിലും അവനെ എല്ലാവരും ഭയപ്പെടുമെന്നു പറയുന്നു—

തേളു തുച്ഛമൊരു കീടകം പര,മിതെന്തു
ചെയ്യു,മൊരുറുമ്പിനേ-
ക്കാളുമില്ല പണി കൊല്ലുവാനിതിനെ,
വാഴുമെത്രയിതു വാഴ്കിലും।
ആളുകൾക്കു പുനരെന്തു പേടി,യവർ
പേരു കേട്ടുമുടനോടിടും,
കാളുമുഗ്രവിഷമുള്ള വാൽമുനയതിന്റെ
തീവ്രത കഥിപ്പതോ? ॥

തേൾ തുച്ഛമൊരു കീടകം പരം തേൾ നിസ്സാരമായ ഒരു പുഴുവത്രെ. ഇതെന്തുചെയ്യും അതിനു മനുഷ്യനോടു നേരിട്ട് ഒന്നും ചെയ്യാൻ ശക്തിയില്ല. ഒരു ഉറുമ്പിനെക്കാളും ഇതിനെ കൊല്ലുവാൻ പണിയില്ല. ഇതു വാഴ്കിലും എത്ര വാഴും ഇതിന്റെ ആയുസ്സും അല്പമെയുള്ളു. ഒന്നു ചവിട്ടിയാൽ കഥ കഴിഞ്ഞു. ഇങ്ങനെയൊക്കെയിരിക്കിലും, ആളുകൾക്കു പുനരെന്തു പേടി അവർ പേരു കേട്ടുമുടനോടിടും, തേൾ എന്ന പേരു പറയുന്നതു കേൾക്കുമ്പോൾതന്നെ ആളുകൾ സംഭ്രമത്തോടെ എഴുന്നേറ്റു ഓടും. കാളും ഉഗ്രവിഷമുള്ള വാൽമുനയതിന്റെ തീവ്രത കഥിപ്പതോ, അതിന്റെ വാലിന്റെ അറ്റംകൊണ്ടു് ഒന്നു് ഇറുക്കിയാൽ ഉള്ള വേദന എത്ര കഠിനമായിരിക്കുന്നു. അതുപോലെതന്നെ ദുഷ്ടന്റെ നാവിലുള്ള വിഷവാക്കു കേട്ടാലുമെന്നർത്ഥം. അതുകൊണ്ടു് ആരും അവനെ ഭയപ്പെടും.

സാധനപൌഷ്കല്യേ സ്ഥിതേƒപി തത്തൽഗുണോപഭോഗോ ദൈവചോദനയൈവ ഭവതീത്യാഹ—

വൃന്ദ കിം ചന്ദ്രോ ന പുരാ ഖേട്ടപ കിമിമേ വൃക്ഷാഃ പുരാ നാഭവൻ
കിം സൃഷ്ടാ അധുനാ പികാ മധുകരാ അഭ്യാപ്യത്ര കിം? ।
സാഹാകാരമമും പ്രപഞ്ചമഖിലം ഭോക്തും യദാ പ്രാണിനാം
പ്രാസീദദ്ദ്രുഹിണസ്തദാ സമുദഭൂദാമോദ്യ ഹൃദ്യോ മധുഃ ॥

സുഖസാധനങ്ങൾ ധാരാളമുണ്ടായിരുന്നാലും യോഗമുള്ളപ്പോൾ മാത്രമേ അവയെ അനുഭവിപ്പാൻ കഴിയൂ എന്നു പറയുന്നു —

ക്ഷോണിതന്നിലിഹ മുന്നമേ ഹിമകരൻ മരങ്ങ-
ളിവയില്ലയോ?
ശോണിതാക്ഷവിഹഗങ്ങൾ വണ്ടുകളിവയ്ക്കു
സംഭവമതിപ്പൊഴോ? ॥
പ്രാണികൾക്കുവിധിതുഷ്ടനായളവിലിപ്രപഞ്ച-
മഖിലം മഹാ-
ത്രാണിയോടനുഭവിപ്പതിന്നതുലവീര്യനാം
സുരഭിജാതനായ്.

ഇഹ ക്ഷോണിതന്നിൽ, ഈ ഭൂമിയിൽ, മുന്നമേ വസന്തം വരുന്നതിനു മുമ്പിൽ തന്നെ, ഹിമകരൻ ചന്ദ്രൻ, മരങ്ങൾ ഇവ ഇല്ലയോ? ഉണ്ടായിരുന്നല്ലോ. ശോണിതാക്ഷവിഹഗങ്ങൾ കുയിലുകൾ, അവറ്റകളുടെ കൺ ചുവന്നിരിക്കുന്നതുകൊണ്ട് ഈ പേർ. വണ്ടുകൾ, ഇവയ്ക്കു സംഭവം ഇപ്പൊഴോ? വസന്തം വന്നപ്പൊഴേ ഇവയുണ്ടായുള്ളൂ? മുൻപിലുമുണ്ടായിരുന്നല്ലോ. പിന്നെ എന്തുകൊണ്ടാണ് ഇവയെക്കൊണ്ടുള്ള സുഖാനുഭോഗം ഉണ്ടാകാഞ്ഞതു? യോഗമില്ലാഞ്ഞു തന്നെ. വിധി, ദൈവം, പ്രാണികൾക്കു തുഷ്ടനായളവിൽ ദൈവാനുകൂല്യം വന്നപ്പോൾ, ഈ പ്രപഞ്ചമഖിലം ഈ ലോകത്തെയാസകലം, മഹാത്രാണിയോടെ അനുഭവിപ്പതിനു, ശക്തിയോടെ അനുഭവിപ്പതിനു, അതുലവീര്യനാം സുരഭി ജാതനായ്, മഹാവീര്യവാനായ വസന്തം ഉണ്ടായി. ചന്ദ്രൻ, കുയിൽ, വണ്ടു മുതലായ സുഖസാധനങ്ങളൊക്കെ ഇരുന്നിട്ടും മററുള്ള

ഋതുക്കാൾക്ക് അവരെ കൊണ്ടുള്ള സുഖം അനുഭവിക്കാൻ യോഗമുണ്ടാ യില്ല. വസന്തത്തിനു മാത്രമേ അതു സിദ്ധിച്ചുള്ളൂ. അതുകൊണ്ട് ഉണ്ടാ യാലും അനുഭവിക്കാൻ യോഗം വേണമെന്നർത്ഥം.

---

**ലോകേ സ്ഥൂലലക്ഷാ മഹാന്ത ആശ്രിതേഭ്യസ്സർവേഭ്യോഽപി സമം ദ്രവിണം ദിശന്തി; തതഃ പരം തസ്യ ദ്രവിണസ്യ രക്ഷണനാശനേ തദാശ്രിതായത്തേ ഇത്യാഹ:**

൮൭. ആയാസാനവിചിന്തയന്നഗണയൻ ലാഭം തതഃ കിഞ്ചിദ-
പ്യംഭോ മുഞ്ചതി കീർത്തിമാത്രശരണോ ധാരാധരസ്സർവതഃ |
തദ്ഭൃത്യാദുപയുജ്യ വർദ്ധയതു വാ ദാത്രുസ്വശസ്സാശ്വതം
മൌഢ്യാദേതദുപേക്ഷ്യ നാശയതു വാ ലോകഃ പ്രമാണം തതഃ ||

**ഈശ്വരൻ ബുദ്ധി എല്ലാവൎക്കും ഒന്നുപോലെ കൊടുത്തിട്ടുണ്ടു. പക്ഷേ ഫലം അതിനെ ഉപയോഗിക്കുന്ന പോലെയിരിക്കുമെന്നു പറയുന്നു.**

**ഓർത്തിടാതെ വിവിധശ്രമങ്ങൾ കരുതാതെ**
**ചെറുതുമൊരു ലാഭവും**
**കീർത്തിമാത്രമതിലാസ്ഥയാ മുകിൽ ചൊരി-**
**ഞ്ഞിടുന്നു ജലമെങ്ങുമേ |**
**പാർത്തതിൻഫലമെടുത്തു ദാതൃയശസോഽ-**
**ഭിവർദ്ധനമഥാജ്ഞതാ-**
**പൂർത്തിയാലതു വെടിഞ്ഞു നാശനമിതുണ്ടു**
**രണ്ടു ജനസാദ്ധ്യമായ് ||**

മുകിൽ, മേഘം, വിവിധശ്രമങ്ങൾ ഓർത്തിടാതെ, ജലസമ്പാദനശ്രമത്തെ നിനയ്ക്കാതെ, ചെറുതുമൊരു ലാഭവും കരുതാതെ, മഴ പെയ്യുതുകൊണ്ടു മേഘത്തിനു ഒരു ലാഭവും ഇല്ലല്ലൊ. കീർത്തിമാത്രമതിൽ ആസ്ഥയാ സർവ്വപ്രാണികൾക്കും ജീവനദാതാവെന്നുള്ള ശയസ്സിനെ മാത്രം കരുതി, എങ്ങുമേ ജലം ചൊരിഞ്ഞിടുന്നു എല്ലായിടത്തും ഒന്നുപോലെ വർഷിക്കുന്നു. പിന്നെ ചിലെടം മരുഭൂമിയായും മററിടം ധാന്യപുഷ്ടമായും വരുവാനെന്തു കാരണമെന്നു പറയുന്നു:—ഇതിൻഫലം പാർത്തെടുത്തു മഴ പെയ്യുന്നതു കൊണ്ടുള്ള പ്രയോജനത്തെ മനസ്സിലാക്കി, അപ്പോൾ

തടാകാദികളിൽ ജലത്തെ ശേഖരിച്ചു, ദാതൃയശഃസാഭിവർദ്ധനം, ദാതാവിന്റെ കൊടുക്കുന്ന ആളുടെ, യശസ്സിന്റെ അഭിവർദ്ധനം പോഷണം, കൃഷിക്കുപയോഗമുള്ളതാക്കി ധാന്യസമൃദ്ധിയുണ്ടാക്കി മേഘത്തിന്റെ കീർത്തിയെ വർദ്ധിപ്പിക്ക, അഥ അജ്ഞതാപൂർത്തിയാൽ അറിവില്ലായ്മയുടെ രികച്ചിൽ നിമിത്തം, അതു വെടിഞ്ഞു അതുകൊണ്ടുള്ള ഫലത്തേ ഉപേക്ഷിച്ചു, നാശനം ദാതാവിന്റെ യശസ്സിനെ നശിപ്പിക്ക, ഇതു രണ്ടു, രണ്ടു കാൎയ്യം, ജനസാദ്ധ്യമായുണ്ട്, ഈ രണ്ടു കാൎയ്യവും മനുഷ്യൎക്കു് അധീനമാകുന്നു. അല്ലാതെ മേഘത്തിനിതിൽ ബാദ്ധ്യതയില്ലെന്നൎത്ഥം. അറിവുള്ളവർ ജലത്തെ ശേഖരിച്ചു വേണ്ടുംവണ്ണം വിനിയോഗിച്ചു കൃഷിക്കു സമൃദ്ധിയുണ്ടാക്കും, മൂഢന്മാർ ജലത്തേ വൃഥാ കളയും, അതുകൊണ്ടു് എന്തു തന്നെ കൊടുത്താലും ഉപയോഗിക്കുന്നതിനെ അനുസരിച്ചിരിക്കും ഫലമെന്നൎത്ഥം.

---

**യേ കേചിന്നിജകാൎയ്യാണി സാധയിതും പരോപദ്രവം കുൎവന്തി, തദസ്തു നാമ, ഇതരേ കേചിന്നിഷ്പ്രയോജനം പരാനുപപീഡയന്തി, തദേവ ദുഃഖകരമിത്യാഹ—**

വൃത്തിം വൎത്തയിതും നിജാം വിസഹരാ ഗൃഹ്ണന്തു സൎപ്പാൻ നരാ
ഗൃഹ്ണന്തു ക്ഷുധിതാസ്തദേകവിഹിതാഹാരാ മയൂരാശ്ച വാ ।
നോ ജിഘ്രന്തി ച യേ കദാപി നകുലാഃ സ്തു ഹന്ത! കിംകാരണം
ദംശം ദംശമനുദ്രവന്തി ഭുജഗാൻ ദേഹാ ച വിച്ഛിന്ദതേ ॥

**തന്റെ കാൎയ്യസാദ്ധ്യത്തിനുവേണ്ടി പരദ്രോഹം ചെയ്യുന്നതിരിക്കട്ടെ; ഒരു പ്രയോജനവുംകൂടാതെ പരപീഡ ചെയ്യുന്നതു വലിയ കഷ്ടം തന്നെ എന്നു പറയുന്നു—**

**തുന്ദപൂരണമതിന്നുതാനിഹ പിടിച്ചി-**
**ട്ടുന്നു ഭുജഗത്തിനേ**
**സ്തുന്ദവാഹഖഗമാഹിതുണ്ഡികനുമാത്മ-**
**ജീവനനിമിത്തമായ് ।**

ദന്ദശൂകമതുതൻമണത്തിനമനിച്ഛുവാം
നകുലമെന്തിനായ്
മന്ദമെന്ന്യെയതിനെപ്പിടിച്ചുടൽമുറിച്ചി-
ട്ടുന്നുബത! ഖണ്ഡമായ ? ||

സ്കന്ദവാഹഖഗം, മയിൽ. സുബ്രഹ്മണ്യന്റെ വാഹനമാകകൊണ്ടു ഈ പേർ സിദ്ധിച്ചു. ഉദരപൂരണമതിന്നുതാനിഹ, തിന്നു വയറുനിറയ്ക്കാൻ മാത്രം, ഭുജഗത്തിനെ പാമ്പിനെ, പിടിച്ചിടുന്നു. അഹിതുണ്ഡികനും പാമ്പാട്ടിയും, ആത്മജീവനനിമിത്തമായ് തന്റെ കാലക്ഷേപത്തിനുവേണ്ടി, ഭുജഗത്തിനെ പിടിച്ചിടുന്നു. ദന്ദശൂകമതുതൻ പാമ്പിന്റെ, മണത്തിനമനിച്ഛുവാം മണംപോലുമേല്ക്കുന്നതിന് ആഗ്രഹമില്ലാത്ത, തിന്നുന്നതു പോകട്ടെ മണപ്പിക്കപോലും ചെയ്യാത്ത, നകുലം കീരി, അതിനെ പാമ്പിനെ, മന്ദമെന്ന്യെ പിടിച്ചു കണ്ടാലുടനെ ഓടിച്ചെന്നു പിടിച്ച്, എന്തിനായ് ബത! കഷ്ടം! ഉടൽ ഖണ്ഡമായ് മുറിച്ചിടുന്നു? ഒരു പ്രയോജനവുമില്ലെന്നർത്ഥം.

---

സാധവഃ ഖലൈഃ പീഡ്യന്തേ; സന്തോഽപി തൽബാധാം കഥമാരചയന്തീത്യാഹ—

വൃൻ. ഖാദന്തി ക്ഷുധിതാസ്തൃണാനി തൃഷിതാഃ ഘ്നന്ത്യപോനിർജ്ഝരേ
സീദന്തോ ഗിരികന്ദരാസു ഹരിണാ യേഽമീ കചിച്ഛേരതേ |
വ്യാധവ്യാഘ്രദവാനലപ്രഭൃതയഃ സ്വേഷാവ സന്നാഹിന-
സ്തദപാ തിഷ്ഠതു ഘാതയന്തി മനുഷ്യാഃ ഽഭ്യതാൻ കഥം ചര്മ്മണേ ||

സാധുക്കളെ ദുഷ്ടന്മാർ ദ്രോഹിക്കുന്നതിരിക്കട്ടെ, അറിവുള്ളവരും ദ്രോഹിക്കുന്നതാണു കഷ്ടമെന്നു പറയുന്നു—

തിന്നിടുന്നുമൃഗമങ്ങു പുല്ലുകൾ കുടിച്ചിടു-
ന്നരിവിയിൽ ജലം
കുന്നിലേഗ്ഗുഹയിൽ വിശ്രമത്തിനു കിട-
ന്നിടുന്നിതൊരു മൂലയിൽ |
ചെന്നിടുന്നിതിനെതിർത്തു വേടർ കടുവാ
ദവാദികളതെന്നിയേ

കൊന്നിടുന്നിതിനെയെന്തഹോബത! മഹർഷി-
മാരുമൊരുതോലിനായ് ||

മൃഗം, മാൻ, അതു കാട്ടിൽ, പുല്ലുകൾ തിന്നിടുന്നു, അരിവാ
യിൽ ജലം കടിച്ചിടുന്നു, കുന്നിലെ ഗുഹയിലൊരു മൂലയിൽ വിശ്രമ
ത്തിന്നു കിടന്നിടുന്നു. ഇതുകൊണ്ടെല്ലാം പരോപദ്രവമൊന്നും ചെയ്യാ
ത്ത സാധുവാണ മൃഗമെന്നു വെളിപ്പെടുത്തുന്നു. വേടർ, കടുവാ, ദവാ
ഗികൾ, കാട്ടുതീ മുതലായവ, ഇതിന്ന് ഇത്ര സാധുവായ മൃഗത്തിനു,
എതിർത്തു ചെന്നിടുന്നു, അതെന്നിയേ അതുകൊണ്ടൊന്നും പോരാതെ,
മഹർഷിമാരും ശ്രേഷ്ഠന്മാരായ മഹർഷിമാർ കൂടിയും, ഒരു തോലി
നായ് അതിന്റെ തോലെടുക്കാൻ വേണ്ടി, മഹർഷിമാർ മാൻതോലി
ലിരുന്നാണ തപസ്സചെയ്യുന്നതെന്നു പ്രസിദ്ധം. അതിനെ കൊന്നിടുന്നു,
അഹോ! ബത! കഷ്ടം! കഷ്ടം!

———o———

രാജ്യപാലനവിമുഖസ്യ രാജ്ഞോ വിഷയെ മാത്സ്യന്യാ-
യ ഏവ പ്രവൃത്തസ്സ്യാൽ, കദാചിദ്രാജാ വിജ്ഞാ-
തനിജരാഷ്ട്രവിജൃംഭിതാപനയോഽപി സ്വസദൃശാൻ
കാംശ്ചിൽ ബാധേത, താവതാ വിഷയവാസിനാം
കാ സുഖാവാപ്തിരിത്യാഹ—

൫൦. ക്ലന്ത്യേകത്ര തരക്ഷവോ മൃഗകുലം ദാവാ ദഹന്ത്യന്യതോ
വ്യാധാ വീതദയാഃ പരത്ര ശതശോ വിധ്യന്തി ഗൃഹ്ണന്തി ച |
കിം ത്വം വേത്സി കഥാമിമാം മൃഗപതേ! നിദ്രാസി കോണേ ക്വചി
ദ്ദിഷ്ട്യാ ഖേദവബുദ്ധ്യസേ ശമയസി ചിത്രാൻ വൃഥാ ദന്തിനഃ ||

പ്രജകൾക്കുണ്ടാകുന്ന ഉപദ്രവങ്ങളെക്കുറിച്ചു വിചാ-
രമില്ലാതെ സുഖമനുഭവിക്കുന്ന രാജാവിനെ ദൂഷിക്കുന്നു—

ക്വചിൻമൃഗകുലത്തിനെപ്പുലികൾകൊന്നി-
ടുന്നു, തുലയുന്നിതഃ—
ക്വത്ര ദാവമതിനാൽ,വനചരർ പിടിച്ചി-
ടുന്നു ശതശോഽന്യതഃ |

ഇത്രയിക്കഥ ധരിച്ചിതോ മൃഗപതേ!
പ്രസുപ്തനൊരിടത്തു നീ
ചിത്രദന്തിഹതി ചെയ്തിടുന്നഥ യഥാക-
ഥഞ്ചിദവബുദ്ധനായ് ||

കത്രചിൽ, ചിലെടത്തു, കാട്ടിൽ ചില സ്ഥലങ്ങളിൽ, പുലികൾ മൃഗകലത്തിനെ കൊന്നിടുന്നു, എകത്ര ഒരിടത്തു ദാവമതിനാൽ കാട്ടുതീ പെട്ടു മൃഗകലം തുലയുന്നു, അന്യതഃ മറെറാരിടത്തു, വനേപരർ വേടർ, ശതശഃ അനേകം, മൃഗകലത്തിനെ പിടിച്ചിടുന്നു, അല്ലയോ മൃഗപതേ! മൃഗരാജാവേ! സിംഹമേ! ഒരിടത്തു പ്രസുപ്തൻ നീ സുഖമായി ഒരു ഗുഹയിൽ കിടന്നുറങ്ങുന്ന നീ, ഇക്കഥ ഇത്ര ധരിച്ചതോ ഈ മൃഗകലങ്ങളെ ഉപദ്രവിക്കുന്നതിന്റെ കഥ ഇത്രത്തോളം നീ അറിഞ്ഞോ? അഥ യഥാകഥഞ്ചിൽ പിന്നെ വല്ല വിധേനയും, അവബുദ്ധനായ് നീയൊന്നുണന്നാൽ, ചിത്രദന്തിഹതി ചെയ്തിടുന്നു, ഒന്നു രണ്ടു് ആനകളെ കൊല്ലുകമാത്രം ചെയ്യുന്നു. ഇതുകൊണ്ടു് ഒരു പ്രയോജനവും ഇല്ലെന്നർത്ഥം.

---

സ്വശക്തിമജാനന്തോ മഹാന്തോഽപി ദുർബലൈഃ പരിഭൂയന്ത ഇത്യാഹ—

ന്ദ. ദുർലഭോഽസി വനേചരോഽസി ക ഇദം നേത്യാഹ കിന്തു സ്വതോ
ജാനീഷേ ന ഹിതാഹിതം ന ബല്യ തജ്ജിജ്ഞാസസേ വാന്യത. |
തൽ ഗൃഹ്ണന്തി നിയന്ത്രയന്തി നിഗളൈസ്താഡയന്ത്യങ്കുശൈ-
രാരോഹന്തി ച വാരണേന്ദ്ര! മശകപ്രായാ മനുഷ്യാ അപി ||

ബുദ്ധിശക്തിയില്ലാതെ കേവലം കായബലം മാത്രമുള്ളവനേ ദുർബലന്മാർക്കുടിയും പാട്ടിലാക്കിക്കളയുമെന്നു പറയുന്നു—

നീയധൃഷ്യനടവീചരൻ വിശയമില്ല-
ഥാപിതു ഹിതാഹിതം
സ്വീയധീയിലറിയുന്നതില്ലറിവതിനൊ-
രാഗ്രഹവുമില്ല തേ |

ആയതിൻ ഫലമിതാ പിടിച്ചു നിഗള-
ങ്ങളിട്ടു കൊതുകിൻ കണ-
ക്കായ കായമുടയോരു മർത്ത്യർ കയറുന്നു
ഹസ്തിവര! നിൻ ഗളേ ||

ഹസ്തിവര! അല്ലയോ ആനത്തലവ! നീ അധൃഷ്യൻ, അടക്കാൻ പാടില്ലാത്തവൻ, ശക്തിമാൻ; അടവീചരൻ, കാട്ടിൽ സഞ്ചരിക്കുന്നവൻ, തോന്നിയവാസമായി മര്യാദയില്ലാതെ നടക്കുന്നവനെന്നർത്ഥം. വിശയമില്ല, സംശയമില്ല; അഥാപിതു, എങ്കിലും; ഹിതാഹിതം സ്വീയധിയിൽ അറിയുന്നില്ല, എന്താണ് തനിക്കു ഹിതം എന്താണ് അഹിതം എന്നുള്ള ബോധം നിൻെറ മനസ്സിൽ ഇല്ല; നീ വിവേകമില്ലാത്ത ജന്തുവത്രേ; തേ അറിവതിന്ന് ഒരു ഗ്രഹവുമില്ല, ഹിതാഹിതമറിഞ്ഞാൽ കൊള്ളാമെന്നുള്ള താൽപര്യവും നിനക്കില്ല. ആയതിൻ ഫലമിതാ, അതിൻെറ ഫലമെന്തെന്നാൽ; കൊതുകിൻ കണക്കായ കായമുടയോരു മർത്ത്യർ, നിന്നെ വിചാരിച്ചാൽ കൊതുകിനു തുല്യമായ ശരീരമുള്ള മനുഷ്യർ; നിന്നെ പിടിച്ചു ; നിഗളങ്ങളിട്ടു, ചങ്ങലയിട്ടു പൂട്ടി; നിൻഗളേ കയറുന്നു, നിൻെറ കഴുത്തിൽ കയറുന്നു. നിൻെറ അറിവില്ലായ്മയുടെ ഫലമാണിത്.

---

ആചാരശുദ്ധോഽപി വിവേകരഹിതഃ പുരുഷോ വ്യർത്ഥ-
ജന്മൈവേത്യാഹ:—

൩൨. അഹ്നസ്ത്രിശ്ചതുരംബുഭിഃ സ്നപയസി സ്വം പുഷ്കരാവർജ്ജിതൈ-
ർഭുങ്ക്ഷേ മേദ്ധ്യതരാണി ഭദ്ര തരുണാന്യശ്വത്ഥപത്രാണി ച |
പുണ്യാരണ്യചരോഽസി ന പ്രവിശസി ഗ്രാമം സകൃൽ കുഞ്ജര!
ജ്ഞാനം ചേൽ കിയദപ്യുദേതി ന സമാ ബ്രഹ്മർഷയോഽപി ത്വയാ.

എത്ര സദ്വൃത്തനായാലും ജ്ഞാനശൂന്യനെങ്കിൽ യോഗ്യത സിദ്ധിക്കയില്ലെന്നു പറയുന്നു:—

സാമജേന്ദ്ര! ദിനമൊന്നിനുണ്ടു തവ
മൂന്നു നാലുകളി ശുദ്ധമായ്
കാമനീയകതൃതങ്ങളാലിലകൾ പാവന-
ങ്ങൾ തവ ഭോജനം |

ഗ്രാമഭൂമിയിലൊരിക്കലും വരികയില്ല
പുണ്യവനചാരി നീ
കാമമല്പമറിവുള്ളിലേറുകിൽ മഹർഷിമാർ
കഴൽ തൊഴും തവ ||

സാമജേന്ദ്ര! ഗജേന്ദ്ര! തവ, നിനക്കു; ദിനമൊന്നിനു ശുദ്ധമായ് മൂന്നു നാലു കുളിയുണ്ടു്, ഒരു ദിവസം തടാകത്തിലിറങ്ങി മൂന്നു നാലു തവണ ശുദ്ധമായ് കുളിക്ക പതിവാണു; തവ ഭോജനം, നിൻെറ ആഹാരം; കാമനീയകങ്ങളും പാവനങ്ങളായ ആലിലകൾ, നല്ല ഭംഗിയുള്ളവയും പരിശുദ്ധങ്ങളുമായ ആലിലകളാണ നീ ഗ്രാമഭൂമിയിൽ ഒരിക്കലും വരികയില്ല. പിന്നെയോ നീ പുണ്യവനചാരി, പുണ്യങ്ങളായ കാടുകളിലെ സഞ്ചരിക്കയുള്ളു. ഇത്രയും കൊണ്ടു് ആനയുടെ ആചാരശുദ്ധി സ്പഷ്ടമായി. കാമം, എത്രയും അല്പമായ അറിവു ഉള്ളിൽ ഏറുകിൽ, നിനക്കു സ്വല്പമെങ്കിലും അറിവു ഉള്ളിലുണ്ടായിരുന്നെങ്കിൽ മഹർഷിമാർ തവ കഴൽ തൊഴും, മഹർഷിമാർ കൂടിയും നിൻെറ അടി പണിയുമായിരുന്നു. മഹർഷിമാരെക്കാൾ ഉന്നതപദവി കിട്ടിയേനേ.

---

ഏകത്ര ബഹുഷു ദുർജനേഷ്വപചിധ്യമാനേഷു തേഷ്വേവ കേചിന്നിജ വഞ്ചനാപാടവേന സർവ്വത്ര നിർഭയാശ്ചരന്തീത്യാഹ:—

൪൩. ഹന്യന്തേ കതി ജന്തവോ വനചരൈർന്നിത്യം കതി ശ്വാപദൈ-
ർഗൃഹ്യന്തേ കതി കൂടയന്ത്രരചനൈഃ ക്ഷോണീഭൃതാം പ്രീതയേ |
ഏതാവത്യപി വിപ്ലവേ ന ഭജസേ കസ്യാപി ദൃഗ്ഗോചരം
സ്വച്ഛന്ദം ശ്വസൃഗാല! ഖേലസി പുനസ്തുല്യം വനഗ്രാമയോഃ ||

ചില ദുഷ്ടന്മാർ തങ്ങളുടെ സാമർത്ഥ്യത്താൽ ശിക്ഷയിലകപ്പെടാതെ സുഖമായിനടക്കുന്നതിനെപറയുന്നു:—

കാട്ടുവാഴികൾ മൃഗാദനങ്ങളിവയെത്ര-
ജന്തുവിനെ നിത്യമായ്
കൂട്ടവെച്ചു നരപാലകിംകരർ പിടിച്ചിടുന്നു
പുനരെത്ര താൻ |

ക്രൂട്ടമീവിധമുപപ്ലവങ്ങളിലകപ്പെടാതെ-
യൊരുപോലെ നീ
നാട്ടു കാടിവയിലിഷ്ടമൊത്തു വിഹരിച്ചിട്ടു-
ന്നിഹ സൃഗാലമേ! ||

കാട്ടുവാഴികൾ, വേടർ, മൃഗാദനങ്ങൾ പുലികൾ; ഇവ നിത്യമായ് എത്ര ജന്തുവിനെ പിടിച്ചിടുന്നു; പുനഃ, പിന്നെ; നരപാല കിങ്കർ, രാജഭൃത്യന്മാർ; എത്രതാൻ, എത്ര ജന്തുവിനെ; കൂട്ടവെച്ചു പിടിച്ചിടുന്നു; ഇങ്ങനെ വളരെ ജന്തുക്കൾ അകപ്പെടുന്നുണ്ട്. സൃഗാലമേ! അല്ലയോ കുറുക്കാ! നീ ഈ വിധം കൂട്ടം ഉപപ്ലവങ്ങളിൽ, ഇപ്രകാരം വന്നുകൂടുന്ന അപത്തുകളിലൊന്നും അകപ്പെടാതെ; നാട്ടു കാടിവയിലൊരുപോലെ, നാട്ടിലും കാട്ടിലും ഒന്നുപോലെ; ഇഷ്ടമൊത്തു വിഹരിച്ചിടുന്നു, സ്വേച്ഛ പോലെ കളിച്ചു നടക്കുന്നു. അതു നിന്റെ സാമർത്ഥ്യത്താലത്രെ.

ദൂരസ്ഥിതവസ്തുശ്രവണമാത്രേണ കിം? യദേവസ്തുപാന്തേ ജാഗർത്തി തത്സംപാദയിതുമേവോദ്യമഃ കാര്യ ഇത്യാഹ:—

൫൪. അസ്തി സ്വർണ്ണമയോ ഗിരിസ്തു വിഷയേ ക്വാപ്യത്ര ജരാവർജ്ജിതാ-
സ്സന്തി ക്വാപി ഫലാകരാ ജലധയസ്സന്തി ദ്രുമാഃ കാമദാഃ |
കിം നസ്സ്യാച്ഛ്രുതാത്തദ്ശ്രവണതസ്സാധ്യാ ക്ഷുധാ ശാമ്യതാം
ദൃഷ്ടം യത് സവിധേ വിധേഹി സുമതേ! തത്രൈവ സർവം ശ്രമം ||

മേരുവിൽ പൊന്നിരുന്നതുകൊണ്ട് ഒരുവൻ ധനവാനാകയില്ല, കൈവശമുള്ളതേ ഉതകുമെന്നു പറയുന്നു:—

സ്വർണ്ണമാം മല വിൾപ്പു തൂട്ടു ജരയെന്നി-
തൊന്നുമണയാത്ത നാ
ടർണ്ണവങ്ങൾ ഘൃതദുഗ്ദ്ധവാഹികൾ മരങ്ങ-
ളിഷ്ടഫലദായികൾ |
കർണ്ണമെത്തുമിതി വാർത്തയാ നഹി വിശക്കു-
വോർക്കു ഫലമേതുമേ-
തൃണ്ണദൃഷ്ടമതിലാണു വേണ്ടതഖിലം
നമുക്കിഹ പരിശ്രമം ||

സ്വൎണ്ണമാം മല, പൊൻമയമായ മലയുണ്ടു്, മേരുപൎവ്വതം കനകാദ്രിയെന്നു പ്രസിദ്ധം; വിശപ്പു്; ദാഹം; ജര, ഇതൊന്നുമണയാത്ത നാടുണ്ടു്; സ്വൎഗ്ഗത്തിൽ ഉള്ളവൎക്കു ഇതൊന്നും ഇല്ലെന്നു പ്രസിദ്ധം. ഘൃതദുഗ്ദ്ധവാഹികൾ, നെയ്യും പാലും നിറഞ്ഞ; അൎണ്ണവങ്ങൾ സമുദ്രങ്ങൾ ഉണ്ടു. ഭൂമിയെ ഏഴു സമുദ്രങ്ങൾ ചുററിയിരിക്കുന്നുവെന്നും അവയിൽ രണ്ടെണ്ണം പാലും നെയ്യും നിറഞ്ഞതാണെന്നും പ്രസിദ്ധം. ഇഷ്ടഫലദായികൾ, വേണ്ടതെല്ലാം കൊടുക്കുന്ന; മരങ്ങൾ ഉണ്ടു; കല്പവൃക്ഷം അപ്രകാരമെന്നു പ്രസിദ്ധം. ഇതി കൎണ്ണമെത്തും വാൎത്തയാ, ഇപ്രകാരം കേൾക്കുന്ന വൃത്താന്തം കൊണ്ടു; വിശന്നവൎക്കു ഏതും ഫലം നഹി, വിശക്കുന്നവന്റെ വയറു നിറയുകയില്ല; പിന്നെയെന്താണു വേണ്ടതെന്നു പറയുന്നു:—നമുക്കു അഭ്യൎണ്ണദൃഷ്ടമതിലാണു, അടുത്തു കാണുന്നതിലാണു; അഖിലം പരിശ്രമം വേണ്ടതു, എല്ലാപ്രവൃത്തിയും വേണ്ടതു; അല്ലാതെ വല്ലിടത്തും വല്ലതുമുണ്ടെന്നു കേട്ടു മോഹിച്ചിരുന്നതുകൊണ്ടു ഒരു ഫലവുമില്ലെന്നു താല്പൎയ്യം.



ലോകെ യദ്ഭദ്രസ്വഭിജാതം തത്സൎവ്വം ദുൎഗ്ഗമമേവ; തസ്മാൽ സ്വഭാഗ്യാവാപ്യം വസ്തു നഃ കഥമപി പ്രാപ്നുയാദിത്യാഹ:—

൯൭. അസ്ത്യത്രൈവ കിലാൎണ്ണവേ തദമൃതം തത്രൈവ ഹാലാഹല-
സ്സന്ത്യസ്മിൻ മലയേ പടീരതരവസ്തത്രൈവ വാതാശനാഃ
യദ്ഭദ്രസ്വഭിജാതമസ്തി വിദധേ തത്തദ്ദുരാപം നൃണാം
പ്രാപ്തവ്യം രസനാഞ്ചലേ കരതലേ ഫാലേ ച വേധാ ന്യധാൽ ||

ആപത്തില്ലാത്ത സമ്പത്തില്ല; ഭോഗമെല്ലാം ഭാഗ്യായത്തം; എന്നു പറയുന്നു:—

സാഗരോദരമതിങ്കലുണ്ടമൃതു കാള-
കൂടവുമടുത്തുതാൻ
നാഗരുണ്ടു മലയാചലത്തിൽ വിലസുന്ന
ചന്ദനമരങ്ങളിൽ |

ഭോഗദ്രവ്യാഗ്ര്യമരികിൽ പദാൎത്ഥമഖിലം
മനുഷ്യന്നു ദുരാപമാം
ഭാഗധേയമരുളുന്നു ലഭ്യമത്തു നാക്കു കൈ
നിടിലമെന്നിതിൽ ||

സാംഗരോദരമതികൾ, സമുദ്രാന്തൎഭാഗത്തിൽ; അമൃതുണ്ടു; പക്ഷെ അടുത്തു താൻ, അവിടെത്തന്നെയാണു കാളകൂടം വിഷവും ഇരിക്കുന്നതു. പാലാഴിമഥനത്തിൽ ഇതു രണ്ടും ഉണ്ടായ പുരാണകഥയെ ഇവിടെ സൂചിപ്പിച്ചിരിക്കുന്നു. അതുപോലെ മലയാചലത്തിൽ വിലസുന്ന ചന്ദനമരങ്ങളിൽ നാഗമുണ്ടു, മലയപൎവ്വതത്തിൽ ചന്ദനമുണ്ടെങ്കിൽ അതിൽ ചുററി സൎപ്പങ്ങളും ഉണ്ടു. അതുകൊണ്ടു ഊഹിക്കേണ്ടതെന്തെന്നാൽ; ഭോഗദ്രവ്യാഗ്ര്യം, സുഖാനുഭവയോഗ്യമായ; അഖിലം പദാൎത്ഥം, എല്ലാ വസ്തുവും; മനുഷ്യന്നു അരികിൽ ദുരാപമാം, സുലഭമല്ല, ക്ലേശംകൂടാതെ അടുത്തു കിട്ടുന്നതല്ല, പിന്നെ പക്ഷെ കിട്ടുന്നതെങ്ങനെ? ഭാഗധേയം, ഭാഗ്യം, വിധി; നാക്കു; കൈ; നിടിലം, നെററി; എന്നിതിൽ ലഭ്യമത്തു അരുളുന്നു; കിട്ടാൻ വിധിച്ചിട്ടുള്ളതു ഭാഗ്യം കൊണ്ടു കിട്ടുന്നു, ഓരോരുത്തൎക്കു ഭക്ഷിക്കുന്നതിനു വിധിച്ചിട്ടുള്ളതെല്ലാം നാക്കിലും, കിട്ടുന്നതിനു വിധിച്ചിട്ടുള്ളതെല്ലാം കയ്യിലും, തലയിലെഴുത്തനുസരിച്ചു് അനുഭവിക്കുന്നതിനുള്ളതെല്ലാം നെററിയിലും ദൈവം കൊടുത്തു വെച്ചിട്ടുണ്ടു് എന്നു താല്പൎയ്യം.

---

വദാന്യതമേഷു പ്രഭുഷു ചിരേണ നിജാശ്രിതാൻ പോഷയത്സ്വപി തദാശ്രിതാനാം ന ജാതു തത്സേവാ പൎയ്യാപ്തിസ്സ്യാദിത്യാഹ:—

ശ്രീന്ദ്രാവാവതച്ചേധിതമേധിതവ്യമവനൌ യാവന്മഹത്ഭിൎദ്ധ്രുമൈ-
ഹായാലി: കസുമൈ: ഫലൈശ്ച പഥികാശ്ശുക്ത്യാ സമാരാധിതാ:।
കാലോ/യം മമ ജീൎണ്ണത: പതിതുമിത്യാസ്തേ തരോ: പശ്ചയ
പാന്ഥാനാംചപതത്രിണാംചംഹ്യാദയ ജാതോ/യമസ്മിൻക്ഷണേ ||

പരോപകാരികൾ എത്ര കാലംതന്നെ ജീവിച്ചിരുന്നാലും ആശ്രിതന്മാൎക്കു തൃപ്തിയാകയില്ലെന്നു പറയുന്നു:—

ഏധിതം ഭുവി മഹാതരുക്കൾ വള-
രാവതോളമിഹ ലോകമാ-
രാധിതം തണൽ ഫലങ്ങൾ പൂക്കളിവ
കൊണ്ടു ശക്തിയതിനൊത്തപോൽ ।
ബാധിതോസ്മി ജരയാധുനാ പതന-
കാലമെന്നു മരമോക്കവേ
സാധിതാൎത്ഥപഥികാദികൾക്കിതു
തദാത്വജാതമിതി ബോധമാം ॥

ഇഹ ഭുവി. ഈ ഭൂമിയിൽ; മഹാതരുക്കാം വലിയ വൃക്ഷങ്ങൾ; വളരാവതോളം എത്രത്തോളം വളരാമോ അത്രത്തോളം; ഏധിതം എന്നാൽ ഏധിപ്പു എന്നതുണ്ടായി; ഞാൻ വളൎന്നുകഴിഞ്ഞു. ഏധിതം, എന്ന ശബ്ദം ഭാവത്തിൽ ക്തപ്രത്യയം വന്നിട്ടുള്ളതെന്നറിക. തണൽ, ഫലങ്ങൾ, പൂക്കൾ ഇവകൊണ്ടു. ശക്തിയതിനൊത്തപോൽ; എന്നാൽ എന്നു ചേൎത്തുകൊൾക; ലോകം ആരാധിതം, താൻ ഇരുന്നിടത്തോളം കാലം തനിക്കു കഴിയുംപോലെ തണൽ, പൂക്കൾ, ഫലങ്ങൾ; ഇവയെ ജനങ്ങൾക്കു നൽകി അവരെ ഉപചരിക്കയും ചെയ്തു. ചില വൃക്ഷങ്ങൾക്കു തണൽ മാത്രമെയുള്ളൂ. ആൽ അതിനു ദൃഷ്ടാന്തം; ചിലതിന്റെ പൂക്കൾ മാത്രമേ ഉപയോഗയോഗ്യങ്ങളാകുന്നുള്ളൂ, ചമ്പകം അതിനു ദൃഷ്ടാന്തം; ചിലതിന്റെ ഫലങ്ങൾ മാത്രം ഉപയോഗപ്പെടുന്നു, പ്ലാവു് അതിനു ദൃഷ്ടാന്തം, മററു ചിലതിന്റെ തണലും പൂക്കളും ഫലങ്ങളും എല്ലാം ഉപകാരപ്രദങ്ങളാകുന്നു, തേൻമാവു് അതിനു ദൃഷ്ടാന്തം. ഈ ഭേദങ്ങളുള്ളതു കൊണ്ടാണു 'ശക്തിയതിനൊത്തപോൽ' എന്നു പറഞ്ഞിരിക്കുന്നതു്. ഇപ്രകാരം വളരെനാൾ നിന്നു ജനങ്ങൾക്കുപകാരം ചെയ്തുകഴിഞ്ഞിട്ടുണ്ടെങ്കിലും; അധുനാ ജരയാ ബാധിതോഽസ്മി, ഇപ്പോൾ എനിക്കു ജരവന്നു പിടിപെട്ടുകഴിഞ്ഞിരിക്കുന്നു; അതുകൊണ്ടു പതനകാലമായി മുറിഞ്ഞുവീഴാറായി; എന്നു മരം ഓക്കവേ; എന്ന കാലം വരുമ്പോൾ എന്നു താല്പൎയ്യം; സാധിതാൎത്ഥപഥികാദികൾക്കു ആ മരത്താൽ ഉപകാരം സിദ്ധിച്ചിട്ടുള്ള വഴിപോക്കർ മുതലായവൎക്കു; ആദിശബ്ദംകൊണ്ടു പക്ഷികളെയും മററും കുറിച്ചിരിക്കുന്നു. ഇതു ഈ മരം; തദാത്വജാതം, തൽക്കാലം ഉണ്ടായതാണു. ഇതി ബോധമാം, എന്നാണു വിചാരം, വളരെ നാളായി പഴകിട്ടുള്ളതാണെങ്കിലും പുത്തനായി ഉണ്ടായതുപോലെ തന്നെ അവൎക്കു തോന്നുന്നു.

മഹാന്തഃ പരാൻ ജേതുമന്യസാഹ്യമപി നേച്ഛന്തി, രിപുപക്ഷപാതിന ഇതീതരാൻ സാധൂംശ്ച ന പീഡന്തീത്യാഹ:—

൪൭ ദൃഷ്ടിഘ്രാണവിഷാൻ ഫണാധരപതീനഷ്ടാപി ദൃഷ്ട്വാ സ്വയം
രോദ്ധും ദ്രാവയിതും വിനാശയിതുമപ്യവ്യാഹതപ്രക്രമഃ ।
മാർജ്ജാരാൻ നകുലാംശ്ച കിം ഖഗപതിസ്സാഹ്യേ വൃണോത്യാത്മനഃ
കിം പ്രത്യർത്ഥികുലസ്യ വൃത്തിദ ഇതി പ്രദ്വേഷ്ടി വാ മാരുതം ॥

ശക്തനു സഹായാപേക്ഷയാകട്ടെ ശത്രുപക്ഷക്കാരോടു വിരോധമാകട്ടെ ഇല്ലെന്നു പറയുന്നു:—

അക്ഷയം നയനനാസികാവിഷരെഴുന്നൊ-
രഷ്ടപവനാശനാ-
ധ്യക്ഷരേക്കിമപി ദൃഷ്ടികൊണ്ടുടനെ നഷ്ടി
ചെയ്‌വതിനു ധൃഷ്ടനാം ।
തൃക്ഷസൂനുവിനപേക്ഷയില്ല തുണയായ്
വിലാളനകുലാദിയിൽ
ഭക്ഷണപ്രദനരാതികൾക്കിതി വിരോധവും
നഹി സമീരനിൽ ॥

അക്ഷയം നയനനാസികാവിഷരെഴുന്ന, കുറവില്ലാതെ കണ്ണിലും മൂക്കിലും വിഷമുള്ള; നോക്കിയാലും ഘ്രാണിച്ചാലും കൂടി വിഷം തീണ്ടും, കടിക്കണമെന്നില്ല, എന്നർത്ഥം; ഉഗ്രവിഷമുള്ള എന്നു താല്പര്യം. അഷ്ടപവനാശനാധ്യക്ഷരെ, അഷ്ടനാഗങ്ങളെ; കിമപി ദൃഷ്ടികൊണ്ടുടനെ നഷ്ടി ചെയ്‌വതിനു ധൃഷ്ടനാം, ഒരു നോട്ടം കൊണ്ടുതന്നെ ക്ഷണേന സംഹരിക്കുന്നതിനും മാത്രം പ്രഗത്ഭനായ; തൃക്ഷസൂനുവിനു, ഗരുഡനു; തുണയായ്‌വിലാളനകുലാദിയിൽ അപേക്ഷയില്ല, സഹായത്തിനു പൂച്ചയേയും കീരിയേയും മറ്റും ആവശ്യമില്ല. അരാതികൾക്കു, ശത്രുക്കളായ സർപ്പങ്ങൾക്കു; ഭക്ഷണപ്രദൻ, ആഹാരം കൊടുക്കുന്നവൻ, ഇതി, എന്നുവെച്ചു; സമീരനിൽ വിരോധവും നഹി. വായുവിനോടു വിരോധവും ഇല്ല; സർപ്പങ്ങൾക്കു വായുവാണു ഭക്ഷണമെന്നാണു പ്രസിദ്ധി.

---

ക്ഷുദ്രാ വിഭവലേശപ്രാപ്യേന ലോകാൻ ബഹുധാ ബാധന്തേ; മഹാന്തസ്തു സർവ്വദാ ക്ഷോഭം വിനൈവ തിഷ്ഠന്തീത്യാഹ:—

ന്വൃ. അദ്ധ്വന്യാൻ കതി രുന്ധതേ കതി ദൃഢാൻ ഭിന്ദന്തി തോയാകരാൻ
കേദാരാൻ കതി മജ്ജയന്തി കതി ച വ്യാപാടയന്തി ദ്രുമാൻ |
വാഹിന്യഃ ക്ഷണലബ്ധപൂർവാരിവിഭവാ വന്യാ അവന്യാമിമാ
യസ്സിന്ധുസ്സകലാശ്രയസ്സ തു പുനഃ കുത്രാപി ന ജ്ഞായതേ ||

അല്പന് അല്പം വലിപ്പം വരുമ്പോൾ അവൻ പല വിധത്തിലും ജനദ്രോഹം ചെയ്യുന്നു, മഹാന്മാരാകട്ടെ സർവദാ ക്ഷോഭംകൂടാതെതന്നെ ഇരിക്കുന്നു എന്നു പറയുന്നു:—

രുദ്ധരായ് പഥികരെത്രയെത്ര സലിലാകരം
കരയുടഞ്ഞുപോ-
യൃദ്ധമായ വയലെത്ര മുങ്ങി തരുവൃന്ദ-
മെത്ര പരിപാടിതം |
ഉദ്ധതക്ഷണവിലീനവാരിഭരവന്യ-
വാഹിനികൾ മൂലമി-
ന്നിദ്ധരിത്രിയിൽ നദീകുലശരണി
യാവതല്ലകടലെങ്ങുപോൽ ||

ഉദ്ധതക്ഷണവിലീനവാരിഭരവന്യവാഹിനികൾ മൂലം, വേഗത്തിൽ വെള്ളം പൊങ്ങി ലഹളകൂട്ടുകയും ക്ഷണേന വെള്ളം വററിപ്പോകയും ചെയ്യുന്ന കാട്ടാറുകൾ നിമിത്തം, ഇന്ന് ഇദ്ധരിത്രിയിൽ, പഥികരെത്ര രുദ്ധരായ്, വളരെ വഴിപോക്കർ തടയപ്പെട്ടു; ആറുകടക്കാൻ നിവ്വാഹമില്ലാതെ എന്നു താല്പര്യം. എത്ര സലിലാകരം കരയുടഞ്ഞുപോയി, വളരെ ജലാശയങ്ങൾക്കു മട വീണുപോയി. ഋദ്ധമായ വയലെത്ര മുങ്ങി, സമൃദ്ധങ്ങളായ കണ്ടങ്ങൾ അനേകം വെള്ളം പെരുകി ആറുകളോട് ഒന്നിച്ചു ചേർന്നുപോയി. എത്ര തരുവൃന്ദം പരിപാടിതം, വളരെ വൃക്ഷങ്ങൾ മുറിഞ്ഞുപോയി; ജലപ്രവാഹം കൊണ്ടു കരയിൽ നില്ക്കുന്ന വൃക്ഷങ്ങൾ വീണുപോകുന്നു. ഇപ്രകാരം ക്ഷണനേരത്തെ വലിപ്പം

കൊണ്ടു കാട്ടാറുകൾ വളരെ ദ്രോഹം ചെയ്യും. എന്നാൽ നദീകുലേശൻ, ഇവയെന്നല്ല സകല നദികൾക്കും നായകനായ കടൽ. എപ്പോൾ അറിയാവതല്ല, എവിടെയാണ് എന്നു തന്നെ അറിയാൻ പ്രയാസമാകത്തക്കവണ്ണം ശാന്തമായി കിടക്കുന്നു. മഹാന്മാരുടെ ലക്ഷണമാണിതു്.

---

ഉത്തമാനന്യാൻ സർവ്വാനപി ദേശാൻ നിന്ദന്തം ദുർദ്ദേശവാസിനം കഞ്ചിദുദ്ദിശ്യ മണ്ഡൂകോക്ത്യാപദേശഃ:—

ദ്ധ. കാ ദ്യൌഃ കിം ബലിസദ്മ കാ വസുമതീ സ്യാൽ സർവ്വമേതദ്യദി
പ്രത്യക്ഷാ ന ഭവേൽ കദാചിദപി കിം തേ സർവ്വസന്ദർശിനഃ |
ഭ്രാമ്യന്തഃ പ്രലപന്തു നാമ വിദിതം മണ്ഡൂക! സമ്യക് ത്വയാ
മുക്തോപമം പാമാ കൂപമിതരൽ കിം നാമ സംഭാവ്യതേ ||

കൂപമണ്ഡൂകന്യായത്തെ വിവരിക്കുന്നു:—

നാകമേതു ഫണിലോകമേതു നരലോകമേ-
തിവ ഭവിക്കിലി-
ന്നാകണം സകലദർശിയാം തവ വിലോക-
നത്തിനതു ഗോചരം |
ലോകമുൾഭ്രമമിയന്നു വല്ലതുമുരച്ചിടട്ടെ
മതിമാൻ ഭവാൻ
ഭേകമേ! കിണറിതൊന്നൊഴിഞ്ഞു പുന-
രന്യമെന്തിഹ ഭവിച്ചിടാം ||

നാകം, സ്വർഗ്ഗം എതു്? ഫണിലോകം, പാതാളം എതു? നരലോകം, ഭൂമി എതു്? ഇവയൊക്കെയുണ്ടെന്നു പറയുന്നതു് അസത്യം. എന്തെന്നാൽ ഇവ ഭവിക്കിൽ, ഇവയുണ്ടെങ്കിൽ, ഭേകമേ! അല്ലയോ തവളെ! ഇന്നു സകലദർശിയാം, എല്ലാം കാണുന്ന. തവ, നിന്റെ വിലോകനത്തിനു, കാഴ്ചയ്ക്കു്. അതു്, ഇവയുണ്ടെന്നുള്ളതു. ഗോചരമാകണം, പ്രത്യക്ഷമായി വരേണ്ടതാണു്. അതു കൊണ്ടു് ലോകർ, ജനങ്ങൾ. ഉൾഭ്രമമിയന്നു, ഭ്രാന്തുപിടിച്ചു്. വല്ലതുമുരച്ചിടട്ടെ, എന്തൊക്കെയെങ്കിലും പറഞ്ഞുകൊള്ളട്ടെ. ഭവാൻ മതിമാൻ, നീ ബുദ്ധിമാനത്രേ. ന

ൻെറ ദൃഷ്ടിക്കു ഗോചരമായ കിണറിതൊന്നൊഴിഞ്ഞു, ഈ കിണറൊഴികെ. ഇഹ, ഈ പ്രപഞ്ചത്തിൽ. അന്യം പുനരെന്തു ചേർച്ചിടാം, മറ്റൊന്നുമില്ല, നിശ്ചയം തന്നെ. വക്രോക്തിയാണിതു് എന്നു സ്പഷ്ടം. തനിക്കറിയാൻ പാടില്ലാത്തതായി ലോകത്തിൽ ഒന്നുമില്ലെന്നു വിചാരിച്ചു വമ്പു നടിക്കുന്ന അല്പജ്ഞനെ ദൂഷിച്ചിരിക്കുന്നു എന്നറിക.

---

സർവ്വജനപോഷണം മഹത്സു സദാ യമാരചയൽസു തദേ
യാമേവ കൎമ്മ ഇതി യേ നിർല്ലജ്ജം യശഃ പ്രഖ്യാപയ
ന്തി സൈവ വാൎത്താ സുതരാം ദുസ്സഹേത്യാഹ—

൧൦൦. തൽഗർഭ സുഖമാസതേ ഫണിപതിശ്രീകൂൎമ്മദിഗ്ദന്തിനഃ
പ്രത്യക്ഷാ കുലഭൂഭൃതാം സ്ഥിതിരപി തദ്ധൃംബസർവ്വംസഹേ |
യേ തത്വേതേ ബിഭൃമോ വയം ഭുവമിതി സ്വം ഖ്യാപയന്ത്യേയശോ
നിശ്ശങ്കം നിരപത്രപം ച തദിദം നഃ കൎണ്ണശൂലായതേ ||

മഹാന്മാർ സർവ്വജനപോഷണം ചെയ്യുവരവേ തങ്ങളാണു സകലവും ചെയ്യുന്നതെന്നു്, ഉത്തരം താങ്ങുന്ന ഗൌളിയെപ്പോലെ, ദുരഭിമാനം കരുതുന്ന അല്പന്മാരെ പരിഹസിക്കുന്നു—

വാണിടുന്നു തവ സർപ്പരാജകമഠേന്ദ്രദിക്കരികൾ-
ളുള്ളിലായ്
കാണികൾക്കു കുലപർവ്വതങ്ങൾ നിലനില്പതും
തവ യി സമക്ഷമാം |
ക്ഷോണിദേവി! ചിലരീ വസുന്ധരദരിപ്പതാത്മ
ഭുജശക്തികൊ-
ണ്ടാണിതി പ്രഥയതങ്കമത്രപമെടുത്തിടുന്നതു
സഹിപ്പതോ ||

അല്ലയോ ക്ഷോണിദേവി! ഭൂമിദേവി! തവ ഉള്ളിലായ്, നിൻെറ ഉള്ളിലായിട്ടാണു; സർപ്പരാജകമഠേന്ദ്രദിക്കരികൾ, അനന്തൻ, ആദികൂൎമ്മം, ദിങ്നാഗങ്ങൾ, എന്നിവർ, വാണിടുന്നു, വസിക്കുന്നതു്; ഭൂമിയേ

താങ്ങി അനന്തനും, അനന്തനെ താങ്ങി ദിഗ്നാഗങ്ങളും. ദിഗ്നാഗങ്ങളെ താങ്ങി ആദികൂർമ്മവും കിടക്കുന്നു എന്നു പുരാണപ്രസിദ്ധമാകുന്ന കുലപർവ്വതങ്ങളും ഹിമവാൻ, മലയൻ, വിന്ധ്യൻ മുതലായ മഹാ പർവ്വതങ്ങളും; തായി നിലനില്പതും, നിന്നെ ആധാരമാക്കി നിൽക്കുന്നതും; കാണികൾക്കു സമക്ഷമാം, കണ്ണുള്ളവർക്കെല്ലാം കാണാവുന്നതാണ്. ഇപ്രകാരം സകല ഭാരവും നീയാണ് വഹിക്കുന്നതെങ്കിലും; ചിലർ ആത്മഭുജശക്തി കൊണ്ടാണ് ഈ വസുന്ധര ഭരിപ്പൂ, തന്റെ ശക്തികൊണ്ടാണ ഈ ഭൂമിയെ രക്ഷിക്കുന്നതു്. ഇതി പ്രഗ, എന്നുള്ള കീർത്തിയെ അശങ്കം അത്രപം, നിശ്ശങ്കമായും നിർല്ലജ്ജമായും; എടുത്തിടുന്നതു സഹിപ്പതോ? സഹിക്കാവതല്ല എന്നർത്ഥം.

---

ഭൂതാനാം പ്രഭവസ്ഥിതിപ്രവിലയാസ്സൎവ്വേ വിശംഭരേ!
ത്വൽഗർഭേ നനു തേ രസാതലജുഷോ ദൈത്യാഃ ഫണീന്ദ്രാശ്ച യേ
ത്വാം സവ്വൈ്വെ ഉപജീവ്യ ദിവി ചാമർത്യാഃ പ്രീകിഞ്ചില്പരം
ന സ്യാൽ സ്യാദപി തന്നിരസ്തവിശയം ബ്രൂമ ത്വമേവാസി നഃ ||

കാവ്യാവസാനത്തിൽ മംഗളാശംസ ചെയ്യുന്നതിനായി സർവ്വലോകാവലംബഭൂതയായി പ്രത്യക്ഷദേവതയായ ഭൂമിദേവിയെ സ്തുതിക്കുന്നു:—

ഭൂതരാശിയുടെയുത്ഭവം സ്ഥിതി വിനാശവും
ഭവതിയിൽ പരം,
മാതരത്ര ഭവദന്തരേവ ബലിസദ്മവാസി
ദനുജാദികൾ |
പ്രീതമർത്ത്യദേവവൃന്ദവും ത്വദുപജീവി, ന
ത്വദധികം പരം,
വീതശങ്കമതിനാൽ ത്വമേവ മമ ഭൂതധാത്രി!
പരദൈവതം ||

ഹേ ഭൂതധാത്രി! അല്ലയോ സർവ്വഭൂതങ്ങൾക്കും അവലംബമായ ഭൂമിദേവി! ഭൂതരാശിയുടെ, സർവ്വചരാചരങ്ങളുടെയും, ഉൽഭവം, സ്ഥിതി, നാ

ശം ഈ മൂന്നവസ്ഥകളും ഭവതിയിൽ പരം, നിന്നിൽ തന്നെയാണുളവാകുന്നതു. എല്ലാം ഉണ്ടാകുന്നതും ഇരിക്കുന്നതും നശിക്കുന്നതും ഭൂമിയിലത്രെ. ഹേ മാതഃ! അല്ലയോ മാതാവായുള്ളോവെ! ബലിസദ്മവാസിദനുജാദികൾ പാതാളവാസികളായ അസുരന്മാർ മുതലായവരും, ആദിശബ്ദംകൊണ്ടു സർപ്പങ്ങളെയും കുറിച്ചിരിക്കുന്നു. അത്ര ഭവദന്തരേവ, ഇവിടെ നിന്റെ ഉള്ളിൽ തന്നെയാണ് ഇരിക്കുന്നതു. പ്രീതമൈത്രിദശവൃന്ദവും ത്വദുപജീവി, നിന്നിലുണ്ടാകുന്ന പദാൎത്ഥങ്ങളെ അനുഭവിച്ചിട്ടത്രെ ദേവന്മാരും സന്തുഷ്ടന്മാരാകുന്നതു ഭൂമിയിലുണ്ടാകുന്ന സസ്യാദികളെകൊണ്ടു യാഗാദികൎമ്മങ്ങൾ ചെയ്യുന്നതുകൊണ്ടാണ് ദേവന്മാർ തൃപ്തന്മാരാകുന്നതു. നത്വദധികം പരം, നിന്നെ കവിഞ്ഞു മറ്റൊന്നുമില്ല. എന്നു മുൻ പറഞ്ഞതുകൊണ്ടു സ്പഷ്ടം അതിനാൽ, വീതശങ്കം, സംശയമില്ല ത്വമേവമമ പരദൈവതം, നീ തന്നെ എന്റെ പരദൈവതമാകുന്നു. നീ തന്നെ സകലലോകവന്ദ്യയാകുന്നു എന്നു താൽപൎയ്യം. പ്രത്യക്ഷമായി കാണുന്ന ഭൂമിയെ തന്നെ പരദൈവതമായി ഞാൻ ആരാധിക്കുന്നു. പരദൈവതശബ്ദം കൊണ്ടു കാവ്യത്തെ അവസാനിപ്പിച്ചിരിക്കുന്നതു ശുഭസൂചകമായിട്ടാണെന്നറിക.

---

തുഞ്ചൻ കുഞ്ചൻ തുടങ്ങീട്ടനവധി മലയാള-
    ത്തിലുണ്ടായ് കവിത്വ-
ത്തുഞ്ചത്തഞ്ചാതെ ചാഞ്ചാടിന കവിവരരു-
    ണ്ണായി കണ്ണായിരുന്നു |
കിഞ്ച പ്രാചാം കവീനാം, കവിതയൊടുപമി-
    ച്ചീടിലിക്കാലകാവ്യം
നഞ്ചായ് നെഞ്ചത്തിരിക്കുന്നിതിയരുളുവർ നോ-
    ക്കട്ടെയന്യാപദേശം ||

ഭാവം ഗഭീരം പുനരൎത്ഥിയായി-
പ്പോവുന്നവൎക്കുമനല്പമൎത്ഥം |
ഏവൎക്കുമാനന്ദദമാം വചസ്സും
കവിക്കു ചേരുന്നിതു കാവ്യൎമാത്താൽ ||

കന്യാകുമാരി മുതലീ മലയാളമൊട്ട-
ക്കന്യപ്രദേശമതിലും മലയാളികൾക്ക |
മന്യേ ധരിച്ചു ഹൃദ്യ സതതം രസിക്കാ-
നന്യാപദേശമിതു നല്ല മണിപ്രവാളം||

വിഖ്യാതൻ കേരളാഖ്യൻ കവി.ഗുണമണിയും
കാവ്യവും നവ്യമോർത്താ-
ലാഖ്യാനം ചെയ്യുവാനില്ലിതിനൊടു ശരിയായ്
ഭാഷയിൽ കാവ്യമന്യം |
വ്യാഖ്യാനം ഭാവബോധാദിധമിതുകഴിയും-
പോലെയിരാജരാജാ-
ഭിഖ്യൻ ഞാനിന്നു തീർത്തനതിന്റെ ഗുണദോ-
ഷങ്ങൾ നോക്കട്ടെ ലോകം ||



ശുഭമസ്തു

